

















# കലാകൗമുദി


ഒക്ടോബർ 30, 1994 998 വില: 5 രൂപ 50 പൈസ




**കവർ:**
കുര്യൻ ശബരിഗിരിയുടെ ഒരു ശില്പം
**കവർ ഡിസൈൻ:** ശ്രീ. ഭട്ടതിരി



സ്ററാഫ് ലേഖകൻ

# സമ്പന്നമായ ഒരു മഹാപ്രതിഭ



നവീന ജാപ്പനീസ് സാഹിത്യം ആരിൽ സമാരംഭിക്കുന്നു എന്ന ചോദ്യത്തിന് ഉത്തരം നല്കാൻ വൈഷമ്യമുണ്ട്. 1968-ൽ സാഹിത്യത്തിനുള്ള നോബൽസമ്മാനം നേടിയ യാസുനാരി കാവാബാത്തയിലാണ് നവീനത പുഷ്പിക്കുന്നതെന്നു പറഞ്ഞാൽ തെററില്ല. അതേസമയം ജൂനിചിറോ താനിസാക്കി, യൂക്കിയോ മിഷിമ, കോബോ ആബേ ഈ നോവലിസ്ററുകളും നവീനതയുടെ ഉദ്ഘോഷകരാണെന്നു പറയാം ഓരോ സാഹിത്യകാരൻെറയും രചനകൾ ജാപ്പനീസ് സാഹിത്യത്തിൻെറ ചക്രവാളത്തെ വികസിപ്പിച്ചിട്ടുണ്ട്. എന്താണ് ജാപ്പനീസ് സാഹിത്യത്തിലെ നവീനത? ജപ്പാനിലെ സാഹിത്യത്തിനു സുശക്തമായ പാരമ്പര്യമുണ്ട്. ആ പാരമ്പര്യം ഷിക്കിബു മുറാസാക്കിയുടെ അത്യുൽകൃഷ്ടമായ "Tale of Genji" എന്ന നോവലിൽ ആരംഭിക്കുന്നു. മുറാസാക്കിയുടെ പാരമ്പര്യമാണ് തൻെറയും പാരമ്പര്യമെന്നു കാവാബാത്ത സമ്മതിച്ചിട്ടുണ്ട്. എങ്കിലും പാശ്ചാത്യസാഹിത്യത്തിൻെറ സ്വാധീനതയ്ക്ക് അദ്ദേഹവും മററുള്ള നോവലിസ്ററുകളും വിധേയരായി. ഈ രണ്ടു ഘടകങ്ങളെയും സമഞ്ജസമായി സമ്മേളിപ്പിച്ചതിലാണ് ജാപ്പനീസ് സാഹിത്യത്തിൻെറ നവീനത നമ്മൾ കാണേണ്ടത്. താനിസാക്കിയിൽ പോ, വൈൽഡ്, ബോദലേർ ഈ പടിഞ്ഞാറൻ സാഹിത്യകാരൻമാരുടെ സ്വാധീനത കാണാം. ദസ്തെയെവ്സ്കിയുടെ ആധിപത്യമാണ് മിഷിമയുടെ കൃതികളിലുള്ളത്. കാഫ്കയുടെ അവലംബമില്ലാതെ കോബോ ആബേയ്ക്ക് ഒന്നുമെഴുതാൻ വയ്യ. എങ്കിലും ദാസ്യമനോഭാവമെന്നു പറയാൻ കഴിയാത്തവിധം ഈ രണ്ടംശങ്ങളെയും ഇവർ യോജിപ്പിച്ചിരിക്കുന്നതുകൊണ്ട് ഓരോ കൃതിയും മൗലികതയുടെ പ്രകാശം പ്രസരിപ്പിക്കുന്നു. കാവാബാത്തയുടെ "Snow Country", മിഷിമയുടെ "The Sea of Fertility" താനിസാക്കിയുടെ "Diary of a Mad Old Man", കോബോ ആബേയുടെ "The Woman in the Dunes" ഈ നോവലുകൾ പാരമ്പര്യാധിഷ്ഠിതങ്ങളാണ്; അതേസമയം പടിഞ്ഞാറൻ സാഹിത്യത്തിൻെറ സ്വാധീനതയിൽ പെട്ടവയുമാണ്. ഇവിടെപ്പറഞ്ഞ ഈ സവിശേഷതയാൽ അനുഗൃഹീതമാണ് ഈ മാസം 13-ാനു- നോബൽസമ്മാനം നേടിയ ഓഎ കെൻസാബുറോയുടെ നോവലുകളും ചെറുകഥകളും. 1935-ൽ, ജപ്പാൻെറ വടക്കുകിഴക്കേഭാഗത്തുള്ള ഏഹിമേയിൽ ഇദ്ദേഹം ജനിച്ചു. 1957-ൽ പ്രസിദ്ധപ്പെടുത്തിയ The Extravagance of the Dead എന്ന കൃതിക്ക് 'ആക്കുത്താഗാവാ സമ്മാനം' ലഭിച്ചതോടെ കെൻസാബുറോ ജപ്പാനിലെങ്ങും അറിയപ്പെട്ട സാഹിത്യകാരനായി. "Personal Matter," "Silent cry" ഇവയുടെ പ്രസാധനം അദ്ദേഹത്തിന് രാഷ്ട്രാന്തരീയ പ്രശസ്തി നേടിക്കൊടുത്തു. ഇപ്പോൾ നോബൽസമ്മാനവും. മഹാനായ ഈ സാഹിത്യകാരനെക്കുറിച്ച് യൂക്കിയോ മിഷിമ പറഞ്ഞത് ഓർമ്മിക്കേണ്ടതാണ്. Sealed in the test-tubes of the laboratory of the school of attraction for our first three extracts, our reader will breathe the free air of the outside world of social and historical relationships in the next choice. Even so, the outside world in this instance is one thoroughly recoloured and reconstituted by the forceful individuality of the author, Oe Kenzaburo in "The Catch". As a young writer in his thirties, Oe is representative of Japanese youth, and his rich talent is already widely acknowledged internationally as a result of translations of "An Individual Experience" and other novels. ഏതാണ്ട് മുപ്പതുവർഷം മുൻപുതന്നെ മിഷിമ ഇന്നത്തെ നോബൽസമ്മാനാർഹൻെറ മഹത്വം മനസ്സിലാക്കി. 'സുശക്തമായ വ്യക്തിത്വം', 'സമ്പന്നമായ പ്രതിഭ' ഇവയൊക്കെയാണ് അദ്ദേഹം കെൻസാബുറോയുടെ രചനകളിൽ കണ്ടത്.

വിശേഷിച്ചും "The Catch" എന്ന നോവ്ലെററിൽ. "ബന്ധനസ്ഥനാക്കപ്പെട്ട കുററവാളി"—The Catch—എന്ന ദീർഘമായ കഥയെക്കുറിച്ചാവട്ടെ ഇവിടത്തെ പ്രതിപാദനം. നോവലുകൾ വിസ്തരിച്ചുള്ള പ്രതിപാദനം അർഹിക്കുന്നതുകൊണ്ടും ഇക്കഥ കെൻസാബുറോയുടെ രചനയുടെ സവിശേഷതകൾ പ്രദർശിപ്പിക്കുന്നതുകൊണ്ടും കഥാവിമർശനം പര്യാപ്തമാകുമെന്നാണ് ഈ ലേഖകൻെറ വിചാരം.

ഒരു ശ്മശാനത്തിൻെറ വർണ്ണനത്തോടുകൂടിയാണ് കഥയുടെ തുടക്കം. അതു പറയുന്നത് ഒരു സ്കൂൾ വിദ്യാർത്ഥിയാണ്. അവൻ രണ്ടുദിവസംമുൻപു കണ്ട കാഴ്ച ഭീതിദമായിരുന്നു. ഗ്രാമത്തിലെ ഒരു സ്ത്രീയുടെ മൃതദേഹം ദഹിപ്പിക്കുകയായിരുന്നു. പ്രായംകൂടിയ അനേകം കാലുകളുടെ നിരയ്ക്കിടയിലൂടെ അവൻ നോക്കിയപ്പോൾ പട്ടടയിൽവച്ച് ശവത്തിൻെറ നഗ്നമായ വയറ് ശൂന്യാകാശത്തിലേക്ക് ഉയർന്നുനില്ക്കുന്നതു കണ്ടു. സഹോദരൻെറ കൈയിൽ പിടിച്ചുകൊണ്ട് അവൻ വേഗം നടന്നുകളഞ്ഞു. മരിച്ചയാളിൻെറ ഗന്ധം അവൻെറ നാസാരന്ധ്രങ്ങളിലേക്കു കയറി; ചില വണ്ടുകളെ വിരലുകൾക്കിടയിൽവച്ചു ഞെരിച്ചാലുണ്ടാകുന്ന നാററംപോലെയൊരു നാററം. ഇങ്ങനെ താനും വാക്യങ്ങൾകൊണ്ടു കഥയുടെ അന്തരീക്ഷം സൃഷ്ടിച്ചുകൊണ്ട് കെൻസാബുറോ പ്രധാനപ്പെട്ട വിഷയത്തിലേക്കു ചെല്ലുന്നു. അവിശ്വസനീയമായ വലിപ്പമുള്ള ഒരു വിമാനം ഭയം ജനിപ്പിക്കുന്ന വേഗത്തിൽ കടന്നുപോയി. 'അതാ ശത്രുവിമാനം' എന്ന് മറെറാരു ബാലൻ വിളിച്ചുപറഞ്ഞു. 'ശത്രു വന്നുകഴിഞ്ഞു' എന്ന് അവൻ വീണ്ടും. പ്രഭാതമായപ്പോൾ കാതടപ്പിക്കുന്ന ശബ്ദം കഥ പറയുന്നവനും മററുള്ളവരും കേൾക്കുകയായി. ശത്രുവിമാനം ഫിർവനത്തിൽ തകർന്നുവീണ ശബ്ദമായിരുന്നു അത്. ശത്രുഭടൻമാർ എങ്ങനെയിരിക്കുമെന്ന് അറിയാൻ ഒരു ബാലന് ആഗ്രഹം. വിദേശികളായ വൈമാനികർ ദേവദാരുമരങ്ങളുടെ മുകളിൽ തങ്ങിക്കൊണ്ട് തന്നെയും മററുള്ളവരെയും നോക്കുന്നുണ്ടെന്ന് കഥ പറയുന്ന ബാലൻ വിചാരിച്ചു. പക്ഷേ അതൊന്നുമില്ല. വിമാനത്തിലെ രണ്ടുപേർ കത്തിയെരിഞ്ഞുപോയി. ഒരുത്തൻ—കറുത്ത തടിയൻ—പാരഷൂട്ടിൻെറ സഹായത്തോടെ താഴേക്കു പോന്നു. അയാൾതന്നെയാണ് ബന്ധനസ്ഥനാക്കപ്പെട്ട കുററവാളി. "അവൻ നീഗ്രോ. യഥാർത്ഥത്തിൽ നീഗ്രോ" എന്ന് എല്ലാവരും ഉച്ചത്തിൽപ്പറഞ്ഞു. സായാഹ്നസമയത്താണ് ഗ്രാമീണർ അയാളെ ദേവദാരുമരങ്ങളുടെ വനത്തിൽ കണ്ടത്. ലജ്ജയില്ലാതെ, ഔചിത്യമില്ലാതെ അയാൾ അല്പമകലെനിന്നു വളരെനേരം മൂത്രമൊഴിച്ചത് ഗ്രാമീണരെ അമ്പരപ്പിച്ചു.

നീഗ്രോ ഗ്രാമത്തിലുള്ളവരുടെ തടവുകാരനായി. അയാളെ പൊലിസിൽ ഏല്പിക്കുന്നത്



ജപ്പാനിലെ നോവലിസ്റ്റും ചെറുകഥാകൃത്തുമായ ഒ ഈ കെൻസാബുറോയ്ക്കാണ് ഇത്തവണത്തെ സാഹിത്യത്തിനുള്ള നോബൽ സമ്മാനം. അമ്പത്തൊമ്പതുകാരനായ ഒ ഈ നോബൽ സമ്മാനം കരസ്ഥമാക്കുന്ന രണ്ടാമത്തെ ജപ്പാൻകാരനാണ്. 1968-ൽ യസുനാരി കാവാബാത്തയ്ക്കായിരുന്നു നോബൽ സമ്മാനം. കാവാബാത്തയുടെ സാഹിത്യ സരണിയിൽപ്പെട്ടയാളല്ല ഒ ഈ കാൻസാബുറോ. ഫ്രഞ്ച് അസ്തിത്വവാദി സാർത്രിൻെറ സ്വാധീനമാണ് കാൻസാബുറോയുടെ സാഹിത്യ വ്യക്തിത്വം രൂപപ്പെടുത്തിയത്.



ഓ ഈ കെൻസാബുറോ

പിന്നീടാവട്ടെ എന്നാവാം അവരുടെ വിചാരം. നീഗ്രോഭടനെ മൃഗത്തെപ്പോലെ അവർ ബന്ധനസ്ഥനാക്കി. താടി കാൽമുട്ടുകളിൽ ചേർത്തു രക്തരൂഷിതങ്ങളായ കണ്ണുകളോടെ നീഗ്രോ തടവറയിൽ ഇരിക്കും. ബാലൻെറ അച്ഛൻ തോക്കുചൂണ്ടിക്കൊണ്ട് അയാൾക്കു ഭക്ഷണം കൊടുക്കും. എന്തൊരാർത്തിയോടെയാണ് കുററവാളി അതൊക്കെ വലിച്ചുവാരി തിന്നുന്നത്! ദിവസങ്ങൾ കഴിയുന്തോറും ഗ്രാമീണരുടെ കോപം കുറഞ്ഞുകുറഞ്ഞു വന്നു. നീഗ്രോ വടിവൊത്ത പല്ലുകൾ കാണിച്ചു ചിരിച്ചു. അവരോടൊത്തു കളിച്ചു. ഗ്രാമീണരോടൊത്ത് അയാൾ നടത്തം തുടങ്ങി. നീരുറവയിൽച്ചെന്നു കുളിച്ചു. വെള്ളം തെററിയൊഴിച്ചു കളിച്ചു. അങ്ങനെയിരിക്കെ ഗ്രാമീണരിൽ ഒരുവൻ പറഞ്ഞു നീഗ്രോയെ പൊലിസിൽ ഏല്പിക്കാൻ പോകുന്നുവെന്ന്. അതറിഞ്ഞപ്പോൾ കഥ പറയുന്ന കുട്ടിക്കു സങ്കടം. നീഗ്രോയെ പൊലിസിന് വിട്ടുകൊടുത്താൽ ഗ്രാമത്തിൽ പിന്നെ എന്തവശേഷിക്കും?; ഉഷ്ണകാലത്തിൻെറ ഒഴിഞ്ഞ തോടല്ലാതെ. ബാലൻ സ്നേഹപൂർവം നീഗ്രോയുടെ അടുക്കലെത്തി അയാളുടെ തോള് പിടിച്ചുകുലുക്കി. അയാൾ പൊടുന്നനെ ചാടിയെഴുന്നേററ് വന്മരമെന്നപോലെ അവൻെറ മുൻപിൽ ഉയർന്നുനിന്നു. ബാലനെ അയാൾ കശക്കി. കഴുത്തു ഞെക്കിക്കൊല്ലാനുള്ള യത്നം. ജനക്കൂട്ടത്തിൽനിന്ന്, അവൻെറ അച്ഛൻ വെട്ടുകത്തിയുമായി പാഞ്ഞുകയറി. നീഗ്രോയുടെ തലയിൽ ഒററവെട്ട്. അയാളുടെ പിടിയിലമർന്നിരുന്ന ബാലൻ രക്ഷപ്പെട്ടു. അവൻെറ കൈ ഒടിഞ്ഞുപോയെങ്കിലും ജീവൻ നഷ്ടപ്പെട്ടില്ല. ഗ്രാമീണർ ചിതയൊരുക്കി. സംഘട്ടനത്തിനിടയിൽപ്പെട്ട് ഒരു കൃത്രിമക്കാലുള്ള 'ക്ളാർക്കും' മരണമടഞ്ഞു. നീഗ്രോയെ ദഹിപ്പിക്കാൻ തേടിയെടുത്ത തടിക്കഷണങ്ങൾകൊണ്ട് അയാളെയും ദഹിപ്പിച്ചേക്കാമെന്നു ബാലൻ വിചാരിച്ചു. കഥ അവസാനിക്കുന്നു. "With tear-filled eyes, I looked up at the narrow white stretch of sky where twilight still lingered, then set off, down the field in search of my brother."

പെസിഫിക് യുദ്ധത്തിൻെറ പശ്ചാത്തലത്തിൽ രചിക്കപ്പെട്ട ഈ നീണ്ടകഥ ജപ്പാൻെറ രണോത്സുകതയെയാകെ ആവിഷ്കരിക്കുന്നു. ആ സമരാസക്തി അവർക്കുണ്ടാക്കിയത് അവർതന്നെയാണോ അതോ പടിഞ്ഞാറൻ രാജ്യങ്ങളോ? അറിവില്ല. പക്ഷേ ദീർഘകാലമായി അതു നിലനില്ക്കുന്നു. അവർ ശത്രുക്കളെ നിഗ്രഹിക്കും. അവലംബമില്ലെന്നു കണ്ടാൽ സ്വയം ജീവനൊടുക്കും. ജനങ്ങളുടെ നേതാവായ, ധൈഷണികമണ്ഡലത്തിലെ നായകനായ ആക്കുത്താഗാവാ ആത്മഹത്യ ചെയ്തു. വേറൊരു മഹാനായ സാഹിത്യകാരൻ യൂക്കിയോ മിഷിമ വയറുകീറി ആത്മഹനനം നടത്തി. ജീവൻ പോകുന്നില്ലെന്നു കണ്ടപ്പോൾ മിഷിമയുടെ സ്നേഹിതൻ ആ യത്നത്തിനു സമ്പൂർണ്ണത നല്കി സ്വന്തം വാളുകൊണ്ട്. അന്യഹനനത്തിലും ആത്മഹനനത്തിലും തൽപരരായ ജപ്പാൻ ജനതയുടെ രണോത്സുകത ഓഎ കെൻസാബുറോയുടെ ഈ കഥയിലും പ്രതിഫലിക്കുന്നു. തങ്ങളുടെ വീര്യം കെടുത്താൻ ജപ്പാൻ ജനത ആരെയും സമ്മതിക്കില്ല. കുട്ടികൾ അവരുടേതായ നിഷ്കളങ്കതകൊണ്ടു ശത്രുവിനെ മിത്രമായി കരുതിയെങ്കിലും ശത്രുവിൻെറ പക അവൻെറയുള്ളിൽ ഒതുങ്ങിയിരിക്കുകയായിരുന്നു. താൻ വധിക്കപ്പെടുമെന്നു കണ്ടപ്പോൾ അയാൾ കുട്ടിയെപ്പോലും കൊല്ലാൻ തയ്യാറായി. തലയിൽ വെട്ടേററ് അയാൾക്കു മരിക്കേണ്ടതായി വന്നു. ആക്രമണകാരിയെ മനുഷ്യത്വത്തോടു വീക്ഷിക്കാൻ ജപ്പാൻ ജനതയ്ക്കറിയാം. പക്ഷേ അയാൾ ആക്രമണോത്സുകനായാൽ അവർ കണ്ടുനില്ക്കില്ല. ജപ്പാൻെറ ആത്മവീര്യം എപ്പോഴും ജ്വലിച്ചുകൊണ്ടിരിക്കും എന്ന് കെൻസാബുറോയും പ്രഖ്യാപിക്കുന്നു.

കഥ പറയുകയല്ല പ്രതിഭാശാലികളായ എഴുത്തുകാർ. അവർ സംഭവങ്ങൾ കാണിച്ചുതരികയാണ്. ദൃഷ്ടിഗതങ്ങളായ ആ സംഭവങ്ങളിലൂടെയാണ് മുകളിൽപ്പറഞ്ഞ സമരോത്സുകത ഒരു ഉപോൽപന്നമായി രൂപംകൊള്ളുന്നത്. കെൻസാബുറോയുടെ ആഖ്യാനം ഒരു നാടകീയ ഘടനയിലൂടെ വിരാജിക്കുന്നു. കഥ വായിക്കുമ്പോൾ പാരായണം നിർവഹിക്കുന്നു എന്ന തോന്നൽ നമുക്കുണ്ടാവില്ല. നമ്മൾ ഓരോ സംഭവവും കാണുന്നതേയുള്ളു. മിഷിമ അദ്ദേഹത്തെക്കുറിച്ചു പറഞ്ഞ വേറൊരു വാക്യം എടുത്തെഴുതിക്കൊണ്ട് ഞാനിത് അവസാനിപ്പിക്കാം. "Already a prolific writer, Oe's thorough command of sensual imagery, his highly evocative poetic style and his humorous deformation of reality have made him the idol of Japanese youth." ജപ്പാൻെറ യുവതലമുറയുടെ മാത്രമല്ല ലോകജനതയുടെയാകെ ആരാധനാവിഗ്രഹമായി മാറിയിരിക്കുന്നു കെൻസാബുറോ.



എം.പി. നാരായണപിള്ള

# ദളിത രാഷ്ട്രീയത്തിലെ അന്ധ വിശ്വാസങ്ങൾ



കഴിഞ്ഞ ദിവസം കാഞ്ഞിരപ്പള്ളിയിലെ കെ.വി.സാബു എന്ന കലാകൗമുദി വായനക്കാരൻ ഒരു പ്രതിഷേധക്കുറിപ്പയച്ചുതന്നു. ദളിത രാഷ്ട്രീയത്തിന്റെ പതിവു ഡയലോഗിനപ്പുറം അദ്ദേഹം നടത്തിയ ഒരു പദപ്രയോഗം ശ്രദ്ധേയമായി ത്തോന്നി. "മഹാനായ ബാബാസാഹബ് അംബേദ്കർ നേടിയെടുത്തുതന്ന വോട്ടവകാശം (പൂനാകരാർ)..." എന്ന പ്രയോഗം.

ഇന്ത്യയിലെ സാധാരണ ജനങ്ങൾക്കായാലും അധഃകൃത ജാതിക്കാർക്കായാലും "പ്രായപൂർത്തി വോട്ടവകാശം" നേടിക്കൊടുത്തത് ബാബാസാഹബ് അംബേദ്കറായിരുന്നില്ല. സ്വാതന്ത്ര്യസമരത്തിന്റെ തുടക്കം മുതൽതന്നെ പ്രായപൂർത്തി വോട്ടവകാശം എന്ന ലക്ഷ്യത്തിന്റെ പുറത്ത് ആർക്കെങ്കിലും സംശയമുണ്ടായിരുന്നതായി കേട്ടിട്ടില്ല. പിന്നെങ്ങനെ അംബേദ്കറാണിത് എന്ന തെറ്റിദ്ധാരണ പരന്നു?

'പൂനാ കരാർ' അദ്ദേഹം എടുത്തുപറഞ്ഞിരിക്കുന്ന സ്ഥിതിക്ക് ഞാൻ അതിനെപ്പറ്റി അന്വേഷിച്ചു. ഒരുമാതിരി വായനശാലയിലൊക്കെ ഈ കാലത്തെ ചരിത്രത്തിന്റെ പുസ്തകമിപ്പോഴും കിട്ടും.

1931 അവസാനം നടന്ന വട്ടമേശ സമ്മേളനത്തിലെ ചർച്ചകൾ അലസിപ്പിരിഞ്ഞു. തുടർന്ന് ബ്രിട്ടനിലെ പ്രധാനമന്ത്രിയായിരുന്ന റാംസേ മാക്ഡൊനാൾഡ് ഇന്ത്യൻ സ്വാതന്ത്ര്യത്തിനും ഇവിടത്തെ പുതിയ ഭരണസംവിധാനത്തിനുമായി തന്റേതായ ഒരു രേഖയുണ്ടാക്കി. "കമ്യൂണൽ അവാർഡ്" എന്ന് കോൺഗ്രസ്സുകാർ വിളിച്ച ഈ പരിപാടിയനുസരിച്ച് ഓരോ വിഭാഗങ്ങളും അവരുടെ എം.പിമാരെ തിരഞ്ഞെടുക്കും. മുസ്ലീങ്ങൾ, സിഖുകാർ, ആംഗ്ലോ ഇന്ത്യന്മാർ, ഇന്ത്യൻ ക്രിസ്ത്യാനികൾ, അധഃകൃത വിഭാഗങ്ങൾ തുടങ്ങിയ മത വിഭാഗങ്ങൾക്കു മാത്രമല്ല; സായിപ്പന്മാർ, ബിരുദധാരികൾ, ഭൂവുടമകൾ തുടങ്ങിയവർക്കും പ്രത്യേകം ഇലക്ടറേറ്റുകളുണ്ട്. ഇങ്ങനെ പന്ത്രണ്ടോ മറ്റോ വിഭാഗങ്ങൾ തിരഞ്ഞെടുക്കുന്നവരായിരിക്കും നമ്മളെ ഭരിക്കാനുള്ള നിയമസഭകളിൽ.

കോൺഗ്രസ്സുകാരും മഹാത്മാഗാന്ധിയും ഇതു സമ്മതിച്ചില്ല. ഒരാൾക്ക് ഒരു വോട്ട് എന്ന പ്രായപൂർത്തി വോട്ടവകാശത്തിന്റെ സാമാന്യ മര്യാദയ്ക്കകത്തുതന്നെവേണം സ്വാതന്ത്ര്യം കിട്ടിയതിനുശേഷമുള്ള സംവിധാനം എന്നവർ വാശിപിടിച്ചു. "അധഃകൃതവർഗ്ഗങ്ങൾ അവരുടെ എം.പിമാരെ തിരഞ്ഞെടുക്കണമെന്ന" ലൈനായിരുന്നു ബാബാസാഹിബ് അംബേദ്കറുടെ. കമ്മ്യൂണൽ അവാർഡ് ന്യായീകരിക്കാനായി ബ്രിട്ടീഷുകാർ ഉദ്ധരിച്ചത് അംബേദ്കറുടെ നിലപാടായിരുന്നു.

വർഗ്ഗീയാടിസ്ഥാനത്തിൽ വോട്ടറന്മാരെ വിഭജിക്കുന്ന തത്ത്വം ഇന്ത്യയുടെ കെട്ടുറപ്പിനെ തകരാറിലാക്കുമെന്നുപറഞ്ഞ്, ഇതിനെതിരായി സെപ്തംബർ 20-ാനു ഗാന്ധിജി നിരാഹാര സത്യാഗ്രഹമാരംഭിച്ചു. സ്വാഭാവികമായും രാജ്യം പ്രക്ഷുബ്ധമായി.

ഈ സത്യാഗ്രഹം അവസാനിപ്പിക്കാനായിട്ട് ബാബാസാഹബ് അംബേദ്കറും കോൺഗ്രസ്സ് നേതാക്കളും ജി.ഡി. ബിർളയെപ്പോലുള്ള വ്യവസായികളുമൊക്കെ ചേർന്നുണ്ടാക്കിയതാണ് പൂനാകരാർ. ഈ കരാറനുസരിച്ച് ഇലക്ടറേറ്റിനെ ജാതിയുടെ അടിസ്ഥാനത്തിൽ വിഭജിക്കില്ല. പകരം, അധഃസ്ഥിതർ അർഹിക്കുന്ന സീറ്റുകൾ സംവരണ നിയോജക മണ്ഡലങ്ങളിലൂടെ ഉറപ്പുവരുത്തും. മാത്രവുമല്ല; കമ്മ്യൂണൽ അവാർഡനുസരിച്ചവർക്ക് കിട്ടാനിടയുള്ളതിൽക്കൂടുതൽ സീറ്റുകൾ സംവരണ നിയോജക മണ്ഡലങ്ങളിലൂടെ കൊടുക്കാനും കരാറായി. പക്ഷെ, അധഃകൃതർ അധഃകൃതരുടെ പ്രതിനിധികളേയും മറ്റുള്ളവർ അവരുടെ പ്രതിനിധികളേയും തിരഞ്ഞെടുക്കുന്ന വിചിത്രമായ പരിപാടി ഇല്ലാതാക്കി. ഗാന്ധിജി നിരാഹാരം പിൻവലിച്ചു.

ഈ സംഭവത്തെ "വോട്ടവകാശം നേടിയെടുത്തുതന്ന" പരിപാടിയായിട്ട് വ്യാഖ്യാനിക്കാൻ പറ്റുമോ? പ്രായപൂർത്തി വോട്ടവകാശം നേടിത്തന്നതിന്റെ ക്രെഡിറ്റ് ആരെങ്കിലും അർഹിക്കുന്നുണ്ടെങ്കിൽ അത് കോൺഗ്രസ്സുകാരല്ലേ? സ്വാതന്ത്ര്യസമരത്തിലും ഭരണഘടനയുണ്ടാക്കുന്നതിലുമൊക്കെ മുന്നിൽ നിന്നത് ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് തന്നെയായിരുന്നു. സ്വാതന്ത്ര്യസമരത്തിന്റെ ചരിത്രവും കോൺസ്റ്റിറ്റ്യുവൻറ് അസംബ്ളിയിലെ പ്രൊസീഡിംഗ്സുമൊക്കെ വായിക്കുന്നവർക്ക് ദളിത രാഷ്ട്രീയക്കാരുടെ ഈ അവകാശവാദം സമ്മതിച്ചുകൊടുക്കാൻ പറ്റില്ല. മനുവാദികളുടെ നുണപ്രചാരണമെന്നൊക്കെപ്പറഞ്ഞിട്ടു കാര്യമില്ല. രേഖാമൂലം തെളിയിക്കാവുന്നതാണ്.

റാംസേ മക്ഡൊനാൾഡിന്റെ കമ്മ്യൂണൽ അവാർഡ് കോൺഗ്രസ്സുകാർ അന്ന് അംഗീകരിച്ചു എന്നിരിക്കട്ടെ. അറുപത്തിമൂന്നുവർഷത്തെ അനുഭവത്തിന്റെ അടിസ്ഥാനത്തിൽ ഒന്ന് ചിന്തിച്ചുനോക്കുക. ഒരുപക്ഷെ 1932-ലെ, 33-ലെ ഇന്ത്യയ്ക്ക് "ഡൊമീനിയൻ സ്റ്റാറ്റസ്" എന്ന സ്വാതന്ത്ര്യം കിട്ടുമായിരുന്നു! (ആസ്ട്രേലിയയ്ക്കുണ്ടായിരുന്നത്ര സ്വാതന്ത്ര്യം.)

കമ്മ്യൂണൽ അവാർഡനുസരിച്ച് ഓരോ ജാതിക്കാരും അവരുടെ ജനപ്രതിനിധികളെ തിരഞ്ഞെടുക്കാൻ തുടങ്ങും! ഹിന്ദുക്കൾക്ക് മുസ്ലീങ്ങളുടെ വോട്ടു വേണ്ട. മുസ്ലിം നേതാക്കൾക്ക് ഹിന്ദുക്കളുടെ വോട്ടുവേണ്ട. രണ്ടുകൂട്ടർക്കും പട്ടികജാതി-വർഗ്ഗക്കാരുടെ വോട്ടുവേണ്ട. പാർലമെൻറിൽ പോകണമെങ്കിൽ സ്വന്തം ജാതിക്കാർക്കിടയിൽത്തന്നെ ഓരോ നേതാവും പോപ്പുലറാകാൻ നിർബന്ധിതനാകുന്നു. അതായത് വർഗ്ഗീയതയും വിഭാഗീയ ചിന്തയും എല്ലാ പൊതുപ്രവർത്തകരുടേയും അജണ്ടയിലെ ഒന്നാമത്തെ ഇനമാകുന്നു. സ്വാഭാവികമായും മുസ്ലീങ്ങളുടെ കാര്യം പറയാൻ ഹിന്ദുക്കളുണ്ടാകില്ല. അധഃസ്ഥിതരുടെ കാര്യം പറയാൻ ഒരു മദനി പോലുമുണ്ടാകില്ല. പട്ടികവിഭാഗത്തിനു മാത്രമായി സംവരണമുണ്ടാകില്ല. മണ്ഡൽ കമ്മീഷൻ ഉണ്ടാകില്ല. വി.പി.സിംഗ്

ശേഷം 50-ാം പേജിൽ



എൻ.ആർ.എസ്. ബാബു

# മകരസംക്രാന്തി കടന്നുകിട്ടുമോ?



ജൂലിയസ് സീസറോട് ഒരു കൈനോട്ടക്കാരൻ പറഞ്ഞതുപോലെയാണ് ഇവിടത്തെ കാര്യങ്ങൾ നീങ്ങിക്കൊണ്ടിരിക്കുന്നത്.

അപശകുനങ്ങൾ ഒന്നൊന്നായിക്കണ്ട് സീസർ അല്പം വിഷമിച്ചു. എന്താണു സംഭവിക്കാൻ പോകുന്നതെന്ന് അദ്ദേഹം ഉൽക്കണ്ഠയിലായി. അപ്പോഴാണ് ഫലംപറച്ചിലുകാരൻ വന്നത്. സീസറോട് അയാൾ പറഞ്ഞു: തിരുമനസ്സേ, മാർച്ച് 15-നെ സൂക്ഷിച്ചോളൂ.

ജൂലിയസ് സീസർ എന്ന റോമാചക്രവർത്തിക്ക് ആ മാർച്ച് 15-നപ്പുറം ആയുസ്സുണ്ടായില്ലെന്ന് ഷേക്സ്പിയർനാടകം പറയുന്നു.

ഇവിടെ രാഷ്ട്രീയ കൈനോട്ടക്കാർ പറയുന്നത് വരുന്ന ജനുവരി 15-ന്റെ കാര്യമാണ്; ജനുവരി 15-നപ്പുറം കരുണാകരന്റെ നേതൃത്വത്തിലുള്ള സർക്കാർ ഉണ്ടാവുകയില്ലെന്നാണ്. രാഷ്ട്രീയ കൈനോട്ടക്കാർ മാത്രമല്ല, സാക്ഷാൽ രാഷ്ട്രീയക്കാരും അതുതന്നെ പറയുന്നു. ജനുവരി 15 മകരസംക്രാന്തിയുടെ കാലമാണ്. സൂര്യൻ വടക്കോട്ടു നീങ്ങിത്തുടങ്ങുന്ന കാലം. ശുഭകാലമാണിതെന്നാണ് പൊതുവേ വിശ്വാസം.

കരുണാകരന്റെ മന്ത്രിസഭയ്ക്ക് പ്രത്യക്ഷത്തിൽ ഭീഷണിയൊന്നുമില്ല. നിയമസഭയിൽ ഭൂരിപക്ഷമില്ലാതെ വരുമ്പോഴാണല്ലോ മന്ത്രിസഭ കുഴയുന്നത്. എന്നാൽ, ഭൂരിപക്ഷമില്ലാതെയും ഭരിക്കാം. ഭൂരിപക്ഷമില്ലാതെതന്നെ എത്രയോ മാസം നരസിംഹറാവു കേന്ദ്രമന്ത്രിസഭ നയിച്ചിരിക്കുന്നു. കരുണാകരൻ പറയുന്നത് താൻ ഇപ്പോഴത്തെ അഞ്ചുവർഷ കാലാവധി മുഴുവൻ ഭരിക്കുമെന്നാണ്.

## തിരശ്ശീലയ്ക്കു പിന്നിൽ

പക്ഷേ, പ്രത്യക്ഷത്തിലില്ലാത്ത ഭീഷണി തിരശ്ശീലയ്ക്കു പിറകിൽ കരുണാകരനെ വേട്ടയാടിക്കൊണ്ടിരിക്കുന്നു. സ്വന്തം പാർട്ടിയിലും മുന്നണിയിലുംപെട്ടവർതന്നെയാണ് വേട്ടക്കാരും വേട്ടപ്പട്ടികളും. കോൺഗ്രസ്സ്-ഐയിൽ 56 എം.എൽ.എ മാരുണ്ട്. മററു പാർട്ടികളിൽപ്പെട്ട 33 എം.എൽ.എമാർ വേറെയുമുണ്ട് യു.ഡി.എഫിൽ. കോൺഗ്രസ്സ്-ഐക്കാരനായ ഒരു സ്പീക്കറുമുണ്ട്. ഇതിൽ 21 എം.എൽ.എമാർ കരുണാകരനെ മുഖ്യമന്ത്രിസ്ഥാനത്തുനിന്നു മാറ്റണമെന്ന ആവശ്യവുമായി കോൺഗ്രസ്സ്-ഐ പ്രസിഡൻറായ പ്രധാനമന്ത്രി നരസിംഹ റാവുവിനെത്തന്നെ സമീപിച്ചിരിക്കുന്നു. ഈ 21 പേരിൽ 20 പേർ ഒരു സംഘമായും 21-ാമനായ വി.എം. സുധീരൻ ഏകനായുമാണ് ഹൈക്കമാൻഡിനു മുന്നിൽ കരുണാകരനെതിരേ നില്ക്കുന്നത്. കോൺഗ്രസ്സ്-ഐയെയും യു.ഡി.എഫിനെയും കേരളത്തെയും തകർക്കുന്ന മട്ടിൽ അഴിമതിയും സ്വജനപക്ഷപാതവും അപ്രാപ്തിയും വിമർശകനിഗ്രഹവുമൊക്കെ ഇവർ കരുണാകരനിൽ ആരോപിച്ചിരിക്കുകയാണ്. സ്വന്തം മകനും മകളുമടങ്ങുന്ന ഒരു ഭരണഘടനാതീത സംഘമാണ് സംഘടനയെയും (കോൺഗ്രസ്സ്-ഐ) ഭരണത്തെയും യഥാർത്ഥത്തിൽ നിയന്ത്രിക്കുന്നതെന്ന് അവർ ഹൈക്കമാൻഡിനെ തെളിവുസഹിതമാണ് അറിയിച്ചിരിക്കുന്നത്.

ഈ മന്ത്രിസഭയെക്കുറിച്ച് ആരോടും വിശേഷിച്ച് ഒന്നും പറയേണ്ടതില്ല. പിറന്നതുതന്നെ ഏതാണ്ടൊരു ചാപിള്ളപ്പരുവത്തിലാണ്. പ്രസവമുറിക്കു വെളിയിൽ ജനങ്ങളാരും അന്നു കാര്യമറിഞ്ഞില്ലെന്നേയുള്ളൂ. മൂന്നര വയസ്സാകാൻ പോകുന്നു. ഇതുവരെയും നല്ലൊരു വാക്ക് ആരെക്കൊണ്ടും പറയിപ്പിക്കാൻ ഈ മന്ത്രിസഭയ്ക്കു കഴിഞ്ഞിട്ടില്ല. അഴിമതിയാരോപണങ്ങളുടേയും പലതരം ദുർന്നടപ്പുകളെക്കുറിച്ചുള്ള ആക്ഷേപങ്ങളുടേയും ദുർഗ്ഗന്ധം ഭരണ-സംഘടനാവൃത്തങ്ങളിൽനിന്ന് ഉയർന്നുപൊങ്ങിക്കൊണ്ടേയിരിക്കുന്നു. അതിനിടയിലാണ് സ്വന്തം പാർട്ടിക്കാരായ 21 പേരിൽനിന്നുതന്നെ ഫലത്തിൽ കരുണാകരനെതിരേ അവിശ്വാസ നോട്ടീസ് പുറപ്പെട്ടിരിക്കുന്നത്.



## ഡെൽഹിയിലെ സവിശേഷവസ്തു

കോൺഗ്രസ്സ്-ഐയുടെ ഹൈക്കമാൻഡ് എന്ന സവിശേഷ വസ്തുവിനെക്കുറിച്ച് അറിയാമല്ലോ. അന്ധം, ബധിരം, മൂകം. വേണ്ടപ്പെട്ടവരോടുള്ള സ്നേഹത്താൽ അവരുടെ വഴിപിഴച്ച പോക്കുകൾക്കുനേരേ അന്ധം. വിമർശകരുടെ വാക്കുകൾക്കുനേരേ ബധിരം. തീരുമാനങ്ങളെടുക്കാൻ പാഴൂർ പടിപ്പുരയിൽ പോകണമെന്നതിനാൽ ചോദ്യങ്ങൾക്കും ആവശ്യങ്ങൾക്കുംനേരേ മൂകം! ഈ ഹൈക്കമാൻഡിന്റെ പരിലാളനമേറ്റ് നാൾക്കുനാൾ അജയ്യരായി വളർന്നുകൊണ്ടിരിക്കുന്നവരിൽ 120 കോടി രൂപയുടെ അഴിമതിക്കേസിൽ മുങ്ങിനില്ക്കുന്ന ബി. ശങ്കരാനന്ദ് എന്ന കേന്ദ്രമന്ത്രിയും 200 കോടി രൂപയുടെ അഴിമതിയാരോപണക്കുളത്തിൽ മുങ്ങിക്കിടക്കുന്ന ജാഫർ ഷെറീഫ് എന്ന മറ്റൊരു കേന്ദ്രമന്ത്രിയും അത്തറുപോലെ അഴിമതി പൂശി നാണമില്ലാതെ ഞഞ്ഞാമിഞ്ഞാ പറഞ്ഞുനടക്കുന്ന മററനേകം മന്ത്രിമാരും പെടും. അങ്ങനെയുള്ള ഹൈക്കമാൻഡാണ് കേരളത്തിലെ രാഷ്ട്രീയ മുതലാളിമാർക്കെതിരേ

നീങ്ങാൻ! നല്ല കഥ! അതുമല്ല, ഹൈക്കമാൻഡ് വാളെടുക്കേണ്ടത് കരുണാകരനെതിരെയാണ്. ഏതു കരുണാകരനാണോ നരസിംഹറാവു എന്ന പ്രധാനമന്ത്രിയെ പ്രസവിക്കുന്ന മുറിയിൽ സൂതികർമ്മം ചെയ്തത്, ഏതു കരുണാകരനാണോ നരസിംഹറാവുവിന് എപ്പോഴെല്ലാം ഈതിബാധാഭീഷണികൾ വന്നത് അപ്പോഴെല്ലാം മരുന്നും മങ്ങിണികളുമായി ഓടിച്ചെന്നിട്ടുള്ളത്, ഏതു കരുണാകരനാണോ വാരണാസിയിലെ കമലാപതി ത്രിപാഠിക്കുശേഷം കോൺഗ്രസ്സ്-ഐയിലെ ഏററവും സീനിയർ നേതാവായി വിലസുന്നത്, ഏതു കരുണാകരനാണോ ഇപ്പോൾ ശരദ് പവാറെയും അർജ്ജുൻസിംഗിനെയും സ്നേഹിക്കാൻ നടക്കുന്നത്, ആ കരുണാകർജ്ജിക്കെതിരേ ഹൈക്കമാൻഡ് വാളെടുക്കണമെന്നോ?

## ആ 21 പേർ എന്തുചെയ്യും?

റാവു അനങ്ങുകയില്ലെങ്കിൽ ആ 21 പേർ എന്തുചെയ്യും?

ഇ.എം.എസ് പറയുന്നത് ഇങ്ങു മാർക്സിസ്ററ് പാർട്ടിയിലോട്ടു വാ എന്ന മട്ടിലാണ്. മാർക്സിസ്ററ് കൂടാരത്തിനകമാകെ പുകയും തീയും അടിയും ചവിട്ടുമാണല്ലോ. ഇ.എം.എസ് പറയുന്നതു കേട്ട് നായനാരും പറഞ്ഞു തുടങ്ങിയിട്ടുണ്ട്. പക്ഷേ, കോൺഗ്രസ്സുകാർ നേതാവു മാറണം എന്നു പറയുമ്പോൾ, എന്നാൽ നിങ്ങൾ പാർട്ടിതന്നെ മാറിവന്നോളൂ എന്നു പറയുന്നത് ചിരിക്കാനുള്ള വകയായിട്ടുണ്ട്. താൻ മാറണമെന്നു പറയുന്നവരോട് കരുണാകരൻ പറയുന്നതും ഇതുതന്നെ. പാർട്ടിവിട്ട് എങ്ങോട്ടെങ്കിലും പോയിത്തുലയൂ എന്നാണ് സ്വന്തം അനുചരരെക്കൊണ്ട് കരുണാകരൻ തൻെറ എതിരാളികളോടു പറയിച്ചിരിക്കുന്നത്.

പറഞ്ഞുവരുന്നതിൻെറ പൊരുൾ പിടികിട്ടിക്കാണുമല്ലോ. കരുണാകരനെ മാററുകയില്ല; കരുണാകരൻ മാറുകയുമില്ല.

അതിനാൽ വീണ്ടും ആ ചോദ്യം: ആ 20 + 1 പേർ എന്തുചെയ്യും?

കോൺഗ്രസ്സ്-ഐക്കാരായ അവർ മറെറവിടെപ്പോകാനാണ്! പാർട്ടിയുടെ ഹൈക്കമാൻഡ് വരയ്ക്കുന്ന വരയ്ക്കപ്പുറം അവർ പോകാനിടയില്ല. കുറഞ്ഞപക്ഷം ആ 21-ലെ 20 പേരെങ്കിലും. ഇരുപത്തിയൊന്നാമനാകട്ടെ, മടത്തരം വല്ലതും കാണിക്കുന്ന കൂട്ടത്തിലുമല്ല. ഇവരെയെല്ലാം എങ്ങനെയെങ്കിലും മറെറാരു പാർട്ടിയാക്കിയെടുക്കാനുള്ള ആഭിചാരതന്ത്രങ്ങളിലാണ് കരുണാകരനും അനുയായിപ്രമുഖരുമെന്നു തോന്നുന്നു. പ്രകോപിപ്പിച്ച്, ചൂടാക്കി, സ്വയം പുറത്തുപോകുന്ന സ്ഥിതി ഉണ്ടാക്കുക. പണ്ടത്തെ 'എ' ഗ്രൂപ്പുപോലെ എൽ.ഡി.എഫിലേക്കോ മററോ അകററുക. അല്ലെങ്കിൽ യു.ഡി.എഫിൽത്തന്നെ ഒരു ചെറുഘടകമാക്കിയെടുക്കുക. കേരള കോൺഗ്രസ്സുകളെപ്പോലെ. മൂന്നോ നാലോ കേരള കോൺഗ്രസ്സുകളും ഒന്നിലധികം എൻ.ഡി.പിയുമൊക്കെയുണ്ടല്ലോ ഇപ്പോൾ യു.ഡി.എഫിൽ. അങ്ങനെ വിമർശകവിഭാഗത്തെ അടർത്തിമാററാൻ കഴിഞ്ഞാൽ പാർട്ടിയുടെ നേതൃത്വവും മന്ത്രിസഭയുമൊക്കെ സ്വേച്ഛപ്രകാരംതന്നെ തുടർന്നുകൊണ്ടുപോകാൻ കഴിയുമെന്നു കണക്കുകൂട്ടുന്നുണ്ടാവണം കെ. കരുണാകരൻ. പക്ഷേ, ഉമ്മൻചാണ്ടിയും കൂട്ടുകാരും എലിപ്പത്തായം തുറന്നുവച്ചിരിക്കുന്നത് നേരേതന്നെ കാണുന്നുണ്ട്. അതിനാൽ പൂച്ചയ്ക്കു മണികെട്ടാനുള്ള ശ്രമം മതിയാക്കി അവർ ജനമദ്ധ്യത്തിലേക്ക് ഇറങ്ങിയിരിക്കുകയാണിപ്പോൾ. ഹൈക്കമാൻഡ് കണ്ണുതുറക്കുംവരെ ജനമദ്ധ്യംതന്നെ ശരണം.

## ആൻറണിക്കെതിരെ

ജനങ്ങൾക്കു രാഷ്ട്രീയംതന്നെ മടുത്തുകഴിഞ്ഞു. ഭരണക്കാരും പ്രതിപക്ഷക്കാരും രണ്ടുകൂട്ടരിലുംപെട്ട തമ്മിലടിക്കാരും വൈരനിര്യാതനക്കാരും ചേർന്ന് ജനങ്ങളുടെ ചെലവിൽ സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന അനാവശ്യമായ കോലാഹലം കണ്ടും കേട്ടും അവർ പൊറുതിമുട്ടിയിരിക്കുകയാണ്. പൂജവയ്പിനു രണ്ടുദിവസം മുൻപ് കരുണാകരവിഭാഗക്കാർ തിരുവനന്തപുരത്തെ റോഡുകളിൽക്കൂടി ഒരു ശക്തിപ്രകടനവും അതു ചെന്നവസാനിച്ച മൈതാനത്ത് യോഗവും നടത്തിയിരുന്നു. ശക്തിപ്രകടനക്കാർ വിളിച്ച ഒരു മുദ്രാവാക്യം ശ്രദ്ധിക്കേണ്ടതാണ്. "എ.കെ. ആൻറണി പഞ്ചാരക്കള്ളാ..." എന്നു തുടങ്ങുന്ന ഒരു മുദ്രാവാക്യം. എ.കെ. ആൻറണിയെക്കുറിച്ച് ഇങ്ങനെയൊരു മുദ്രാവാക്യം മെനഞ്ഞെടുക്കാൻ മാർക്സിസ്ററു പാർട്ടിപോലും മുതിരുകയില്ല. മറെറന്തെല്ലാം കുററങ്ങളും കുറവുകളും ഉണ്ടായാലും എ.കെ. ആൻറണിയെ കൈക്കൂലിക്കാരനെന്നു വിളിക്കാൻ മനഃസാക്ഷിയുള്ളവരാരും മുതിരുകയില്ല. കോൺഗ്രസ്സ്-ഐയിലെ സമുന്നത ദേശീയ നേതാക്കളിലൊരാളും എളിമയാർന്ന സ്വഭാവശുദ്ധികൊണ്ട് ആദരണീയനുമായ ആൻറണിയെ കേരളത്തിൻെറ തലസ്ഥാനനഗരത്തിലെ തെരുവീഥികളിലൂടെ ഇങ്ങനെ അപകീർത്തിപ്പെടുത്തി വലിച്ചിഴയ്ക്കാൻ കെ. കരുണാകരൻെറയും കെ. മുരളീധരൻെറയും അനുയായികൾക്കേ കഴിയൂ. അവർക്കു മാത്രമേ കഴിയൂ.

## എല്ലാ വിരുദ്ധരെയും ആരോപണത്തിൽ കുളിപ്പിക്കുക

ഈയിടെ ഒരു ഗ്രൂപ്പുയോഗത്തിൽവച്ച് സ്വപക്ഷക്കാരായ നേതാക്കൾക്ക് കെ. കരുണാകരൻ ഒരു നിർദ്ദേശം നല്കിയിരുന്നു. എ.കെ. ആൻറണി തൊട്ട് എ.കെ. മണി എം.എൽ.എ വരെ ഒരൊററ ഒരുത്തനെയും വിടാതെ ആരോപണങ്ങളിൽ കുളിപ്പിക്കുക. ഇതിൻെറ പ്രതിഫലനവും പ്രതികരണവുമാണിപ്പോൾ കേരളമെങ്ങും നിറയുന്നത്. കോൺഗ്രസ്സ്-ഐക്കാരായ 56 എം.എൽ.എമാരെയും അവരുടെ എം.പി.മാരെയും കുറിച്ചുള്ള അഴിമതിയാരോപണങ്ങൾ കോൺഗ്രസ്സ്-ഐക്കാർതന്നെ ഉച്ചഭാഷിണികൾവഴി മുഴക്കിക്കൊണ്ടേയിരിക്കുകയാണ്. അമ്പു കൊള്ളാത്തവരില്ല കരുണാകരവിഭാഗക്കാരിലും കരുണാകര വിരുദ്ധ വിഭാഗക്കാരിലും. ജനങ്ങൾ ചെവി മാത്രമല്ല, ഛർദ്ദിച്ചുപോകാതിരിക്കാൻ മൂക്കും വായുംകൂടി പൊത്തുകയാണ്.

ഇതിനിയും എത്രനാൾ? ചോദ്യം ഇപ്പോൾ യു.ഡി.എഫിലെ ചില ഘടകകക്ഷികളിൽ നിന്നുകൂടി ഉയരുകയാണ്. മുസ്ലീം ലീഗിനും കേരള കോൺഗ്രസ്സ്-എമ്മിനും മാത്രമല്ല, മററേ കേരള കോൺഗ്രസ്സുകൾക്കും ഈ ചോദ്യവും ചിന്തയുമായിരിക്കുന്നു. ഇപ്പോഴത്തെ യു.ഡി.എഫ് യഥാർത്ഥത്തിൽ കരുണാകരൻ മെനഞ്ഞുണ്ടാക്കിയ ഒരു കലീഡോസ്കോപ്പാണല്ലോ. ഒരു തകരക്കുഴലും അതിനകത്ത് മൂന്നു കണ്ണാടിച്ചില്ലും അഞ്ചാറു വളക്കഷണങ്ങളുമിട്ട് ഉണ്ടാക്കിയ അദ്ഭുതദൃശ്യക്കുഴൽ. കരുണാകരൻ ഒന്നു കുലുക്കുമ്പോൾ കുഴലിനകത്ത് നക്ഷത്രപ്പാറേൺ. ഒന്നുംകൂടി കുലുക്കുമ്പോൾ സൂര്യചന്ദ്രപ്പാറേൺ. വീണ്ടും കുലുക്കുമ്പോൾ മിന്നാമിനുങ്ങുപാറേൺ. കുലുക്കിക്കുലുക്കി നിറവും തിളക്കവും പോയി ഇപ്പോൾ അത്ഭുതപ്പാറേണിനു പകരം വെറും പാററയും പൂച്ചിയുമൊക്കെയാണ് കാണുന്നത്. ഈ കുഴലിൽനിന്ന് എത്രയുംവേഗം പുറത്തുചാടണമെന്ന തിടുക്കം മുസ്ലീം ലീഗിനും മുകളിൽപ്പറഞ്ഞ മററു കക്ഷികൾക്കും ഉണ്ടായിരിക്കുന്നതായി കേൾക്കുന്നു.

യു.ഡി.എഫ് ആയാലും മറേറതെങ്കിലും 'എഫ്' ആയാലും ഭരണരാഷ്ട്രീയം ഇപ്പോൾ ഒരു വലിയ ബിസിനസ്സാണ്. മുസ്ലീം ലീഗും ഒപ്പമുള്ള കക്ഷികളും ഈ ബിസിനസ്സിൽ നിന്നിറങ്ങിച്ചെന്ന് വെറും വെയിലത്ത് ഇരിക്കാൻ തുനിയുകയില്ല.

അതിനർത്ഥം?

കോൺഗ്രസ്സിലെ കരുണാകര വിരുദ്ധർക്ക് യു.ഡി.എഫിലെ മററു ഘടകകക്ഷികളിൽ നിന്നു ശക്തമായ പിന്തുണയുണ്ടാവുമെന്നു തന്നെ.

അതിനർത്ഥം?

മറെറാരു തിരഞ്ഞെടുപ്പുവിജയത്തിന് കരുണാകര നേതൃത്വം വിഘാതമായിരിക്കുമെന്ന് അവരൊക്കെ മനസ്സിലാക്കിഴിഞ്ഞുവെന്നു തന്നെ.

അതിനർത്ഥം?

അതാണ് 'മകരസംക്രാന്തി'യിലുള്ളത്. 'മകരസംക്രാന്തി' എന്നു പറയുമ്പോൾ ഒരു ചേലിനങ്ങു പറയുന്നതാണ്. ഡിസംബറും ജനുവരിയും വളരെ പ്രാധാന്യമർഹിക്കുന്നു. ഫെബ്രുവരിയും. ഫെബ്രുവരിയിൽ നിയമസഭ കൂടേണ്ടതുണ്ട്. അതു കൂടുന്നത് ഇപ്പോഴത്തെ സെററപ്പിലാണെങ്കിൽ വിനാശകരമാകുമെന്ന് കോൺഗ്രസ്സിലെ 21 എം.എൽ.എ മാർക്കും യു.ഡി.എഫിലെ വേറെ 33 എം.എൽ.എ മാർക്കും അവരുടെ നേതാക്കൾക്കും നന്നായി അറിയാം.





ആർ. ശരത്



"എല്ലാ കാര്യത്തിലും രാഷ്ട്രീയം എന്ന സമീപനം പാടില്ല. ജീവിതത്തിൽ രാഷ്ട്രീയവല്ക്കരണം ഒഴിച്ചുനിർത്താവുന്ന ചില വശങ്ങളുണ്ട്."

# വികസനത്തിന് രാഷ്ട്രീയമോ?

നാടിൻെറ വികസന പ്രവർത്തനങ്ങളിൽ നിന്നും പാർട്ടി രാഷ്ട്രീയം മാററിനിർത്തണമെന്ന ഉപരാഷ്ട്രപതിയുടെ ഉപദേശം കേരളം എങ്ങനെയൊക്കെയായിരിക്കും സ്വീകരിക്കുക? കേരളത്തിലെ ജനങ്ങൾ രാഷ്ട്രീയത്തോടു പുലർത്തുന്ന അമിതമായ ആഭിമുഖ്യം വികസന കാര്യങ്ങളിലേക്കു തിരിച്ചുവിട്ടുകൂടേയെന്നും രാഷ്ട്രപതി ചോദിക്കുകയുണ്ടായി.

എ.കെ.ജി പഠനഗവേഷണ കേന്ദ്രം സംഘടിപ്പിച്ച അന്താരാഷ്ട്ര കേരള പഠന കോൺഗ്രസ്സിൻെറ ഉദ്ഘാടനം നിർവ്വഹിച്ചുകൊണ്ടു നടത്തിയ പ്രസംഗത്തിലായിരുന്നു വികസനം കൊതിക്കുന്ന കേരളത്തിൻെറ മുഖത്തുനോക്കി ഈ അപ്രിയ സത്യം അദ്ദേഹം വിളിച്ചുപറഞ്ഞത്. എല്ലാ കാര്യത്തിലും രാഷ്ട്രീയം എന്ന സമീപനം പാടില്ല. സമൂഹത്തിൽ മെച്ചപ്പെട്ട ജീവിതാവസ്ഥ സംജാതമാക്കുന്നതിന് രാഷ്ട്രീയം ഉപയോഗപ്പെടുത്താം. പക്ഷേ വികസന പ്രവർത്തനങ്ങളുടെ കാര്യത്തിൽ ഈ സമീപനം തുടർന്നാൽ തിരിച്ചടിയായിരിക്കും ഫലമെന്നുകൂടി ഉപരാഷ്ട്രപതി കേരളീയരെ ഓർമ്മിപ്പിച്ചു.

ആവശ്യത്തിലേറെ മനുഷ്യവിഭവശേഷി, ആവശ്യത്തിനുള്ള പ്രകൃതിവിഭവങ്ങൾ, വേണ്ടത്ര സാങ്കേതിക പരിജ്ഞാനം. എന്നിട്ടും നിങ്ങൾക്കെന്തു പററിയെന്ന ചോദ്യവുമായി നില്ക്കുന്ന അയൽ സംസ്ഥാനങ്ങൾ. തൊഴിൽ സമരവും ലോഡ്ഷെഡ്ഡിങ്ങും മാറിമാറി അടയാളപ്പെടുത്തിയിരിക്കുന്ന കേരളത്തിൻെറ വ്യവസായ ഭൂപടം. വ്യവസായവും വികസനവുമന്വേഷിച്ച് വിദേശത്തുപോകുന്ന മന്ത്രിമാർ. രാഷ്ട്രീയത്തിൻെറ കടന്നുകയററം ബാധിച്ച വിദ്യാഭ്യാസമേഖല. രാഷ്ട്രീയ സമീപനം നോക്കിമാത്രം വിലയിരുത്തപ്പെടുന്ന വികസന പദ്ധതികൾ. ഇങ്ങനെ ചിന്നിച്ചിതറിക്കിടക്കുന്ന വികസന സ്വപ്നങ്ങളാണ് നമുക്കുള്ളത്.

ആവശ്യത്തിലേറെ അനുകൂല സാഹചര്യങ്ങളുണ്ടായിട്ടും കേരളം വികസനത്തിൻെറ കാര്യത്തിൽ പിന്നോട്ടുപോകുന്നതിൻെറ കാരണം അമിതമായ രാഷ്ട്രീയാഭിമുഖ്യമാണെന്ന് നാം അനുഭവങ്ങളിലൂടെ മനസ്സിലാക്കിയിട്ടുണ്ട്. ഇതിനെതിരേ ഒററപ്പെട്ട പ്രതികരണങ്ങൾ മാത്രമേ ഇവിടെ ഉണ്ടാകുന്നുള്ളൂ. അക്കാദമിക് പണ്ഡിതന്മാരും സാമ്പത്തിക ശാസ്ത്രജ്ഞന്മാരും ചൂണ്ടിക്കാണിക്കുന്ന ഈ സത്യം അംഗീകരിച്ചുകൊടുക്കാൻ നമ്മുടെ രാഷ്ട്രീയ നേതാക്കൾക്ക് കഴിയുന്നില്ല. ഇങ്ങനെയുള്ള നേതാക്കൾ ഉണ്ടാകാതിരുന്നതിനാലാണ് എല്ലാ കാര്യത്തിലും രാഷ്ട്രീയം എന്ന സമീപനത്തിലേക്ക് കേരളം വഴുതിവീണത്. ഈ വഴിക്ക് മാറിനിന്നു ചിന്തിക്കാൻ സമർത്ഥനായ ഒരാളാണല്ലോ ഉപരാഷ്ട്രപതി. ഉപരാഷ്ട്രപതിയുടെ ഈ ആഹ്വാനം നമ്മുടെ രാഷ്ട്രീയ പാർട്ടികൾ ഗൗരവമായെടുക്കുന്ന കാര്യത്തെക്കുറിച്ച് സംശയങ്ങൾ മാത്രമാണ് നമ്മുടെ മുമ്പിലുള്ളത്. എന്തായാലും ഉപരാഷ്ട്രപതിയുടെ ഈ സത്യാന്വേഷണ പരീക്ഷണം പരക്കെ ചർച്ച ചെയ്യപ്പെടുകയും ജനങ്ങൾക്കിടയിൽ നേരറിഞ്ഞ പ്രതീതിയുണ്ടാകുകയും ചെയ്തത് പ്രതീക്ഷകൾക്ക് വകനല്കുന്നുണ്ട്. ഉപരാഷ്ട്രപതിയുടെ പ്രസംഗത്തിലെ പ്രസക്ത ഭാഗങ്ങൾ ഉദ്ധരിച്ചുകൊണ്ട് ഇതിനെക്കുറിച്ച് ഒരു ചർച്ച തുടങ്ങുകയാണിവിടെ.

“

എല്ലാ കാര്യങ്ങളിലും രാഷ്ട്രീയം എന്ന സമീപനം പാടില്ല. ജീവിതത്തിൽ രാഷ്ട്രീയവൽക്കരണം ഒഴിച്ചുനിർത്താവുന്ന ചില വശങ്ങളുണ്ട്. സമൂഹത്തിൽ മെച്ചപ്പെട്ട ജീവിതാവസ്ഥ സംജാതമാക്കുന്നതിന് രാഷ്ട്രീയം ഉപയോഗപ്പെടുത്താം. പക്ഷെ വികസന പ്രവർത്തനങ്ങളുടെ കാര്യത്തിലും ഈ സമീപനം തുടർന്നാൽ തിരിച്ചടിയായിരിക്കും ഫലം. കേരളത്തിലെ ജനങ്ങൾ രാഷ്ട്രീയത്തോടു പുലർത്തുന്ന അമിതമായ ആഭിമുഖ്യം വെടിയുകയും ഈ ആഭിമുഖ്യം വികസന കാര്യങ്ങളിലേക്ക് തിരിച്ചുവിടുകയും ചെയ്യണം. എങ്കിൽ മാത്രമേ സംസ്ഥാനത്ത് സാമ്പത്തികവും സാമൂഹികവുമായ വികസനം സാദ്ധ്യമാവൂ.

അധികാര വികേന്ദ്രീകരണം ലക്ഷ്യമാക്കിയുള്ള പഞ്ചായത്ത്‌രാജ് സംവിധാനം വികസനത്തിൻെറ അടിസ്ഥാന ഘടകമാകാൻ പോകുന്ന ഇന്നത്തെ സാഹചര്യത്തിൽ ഈ ആവശ്യത്തിന് പ്രത്യേക പ്രാധാന്യമുണ്ടെന്ന് ഞാൻ കരുതുന്നു.

കേരളത്തിൽ മനുഷ്യശേഷിയും പ്രകൃതിവിഭവങ്ങളും വേണ്ടത്രയുണ്ടെങ്കിലും അതിന് അനുസൃതമായ ഒരു സംരംഭക മനോഭാവം ജനങ്ങളിൽ ദൃശ്യമല്ല. വിദ്യാഭ്യാസ-ആരോഗ്യക്ഷേമ രംഗങ്ങളിൽ ഉൾപ്പെടെ കേരളം കൈവരിച്ച നേട്ടങ്ങൾ ഏകോപിപ്പിക്കുകയും നിലനിർത്തുകയും ചെയ്യാനും കൂടുതൽ രംഗങ്ങളിൽ വികസനം സാദ്ധ്യമാക്കാനും കഴിയണം. വികസനത്തിന് ഭൗതികമായ അടിത്തറ വേണം. ജനങ്ങൾക്കിടയിൽ നിന്നും കൂടുതൽ സംരംഭകർ മുന്നോട്ടുവന്നാലേ ഇതു സാദ്ധ്യമാവൂ. അതോടൊപ്പം തൊഴിലിനോടുള്ള മലയാളിയുടെ സാംസ്കാരികവും മനഃശാസ്ത്രപരവുമായ സമീപനത്തിലും മാററം വരുത്തണം. ഏതെങ്കിലും ഒരു ജോലി കിട്ടിയാൽ മതി. അതു വെള്ളക്കോളർ ജോലി ആയിരിക്കണമെന്നേയുള്ളൂ എന്നതാണ് പലരുടേയും സമീപനം. ഇതിൽ മാററം വരുത്തി കാർഷികവും വ്യാവസായികവും ഉൾപ്പെടെ എല്ലാ മേഖലകളിലും കൂടുതൽ സംരംഭങ്ങൾക്ക് തയ്യാറാവണം.

വിദ്യാഭ്യാസ രംഗത്ത് കേരളം ഒട്ടേറെ നേട്ടങ്ങൾ കൈവരിക്കുകയും നൂറുശതമാനം സാക്ഷരത നേടുകയും ചെയ്തെങ്കിലും പ്രാഥമികതലം മുതൽ ഉന്നതതലംവരെ വിദ്യാഭ്യാസത്തിൻെറ ഗുണനിലവാരവും മേന്മയും ഇടിഞ്ഞുകൊണ്ടിരിക്കുകയാണ്. വിദ്യാഭ്യാസത്തിൻെറ യഥാർത്ഥ സ്വഭാവവും നഷ്ടപ്പെടുന്നു. തൊഴിലിനോടുള്ള അദ്ധ്യാപകരുടെ സമർപ്പണ മനോഭാവവും കുറയുന്നു.

എന്തൊക്കെ നേട്ടമുണ്ടാക്കിയെങ്കിലും കേരളത്തിലെ വിദ്യാഭ്യാസത്തിന് എന്തോ തകരാറുണ്ടെന്ന ധാരണയാണ് പരന്നിട്ടുള്ളത്. ഈ ധാരണയ്ക്ക് മാററം വരുത്താനുള്ള നടപടികളെപ്പററി ആലോചിക്കണം.

കേരളം നൂറു ശതമാനം സാക്ഷരത കൈവരിച്ചു. ശിശുമരണ നിരക്കും ജനന നിരക്കും കുറച്ചു. ആരോഗ്യത്തിലും വിദ്യാഭ്യാസത്തിലും ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ടുള്ള കേരള മോഡൽ വികസനമാണ് ഇത് സാദ്ധ്യമാക്കിയത്. ജനങ്ങളുടെ കൂട്ടായ പ്രവർത്തനമാണ് ഈ അദ്ഭുതത്തിന് അടിസ്ഥാനം.

”

–ഉപരാഷ്ട്രപതി
കെ.ആർ.നാരായണൻ



# രാഷ്ട്രീയമില്ലാതെ വികസനമുണ്ടോ?

## ഇ.എം.എസ്.

**വികസനത്തിൽ രാഷ്ട്രീയമില്ലാതാക്കാൻ കഴിയില്ല. എന്നാൽ പാർട്ടി രാഷ്ട്രീയമില്ലാതാക്കാൻ കഴിയും. ശ്രീ.ഇ.എം.എസ് നമ്പൂതിരിപ്പാട് അഭിപ്രായപ്പെട്ടു. വികസനത്തിൽ രാഷ്ട്രീയമോ എന്ന വിഷയത്തെ സ്പർശിച്ചുകൊണ്ട് അദ്ദേഹം ഇങ്ങനെ തുടർന്നു.**

രാഷ്ട്രീയമില്ലാത്ത വികസനം അസംബന്ധമാണ്. വികസനമെന്നാൽത്തന്നെ രാഷ്ട്രീയമാണ്. വികസനത്തിൻെറ അർത്ഥം ഇന്നത്തെ സാമൂഹ്യ സാമ്പത്തിക സാംസ്കാരിക സ്ഥിതിയിൽ മാററം വരുത്തുകയെന്നതാണ്. അതേററവും വലിയ രാഷ്ട്രീയമാണ്. ഇതുകൊണ്ട് ഒരിക്കലും വികസനത്തിൽ രാഷ്ട്രീയമില്ലാതാകാൻ കഴിയില്ല. പക്ഷെ പാർട്ടി രാഷ്ട്രീയമില്ലാതാക്കാൻ കഴിയും. പാർട്ടിരാഷ്ട്രീയവും രാഷ്ട്രീയവും തമ്മിൽ വളരെ വ്യത്യാസമുണ്ട്.

പാർട്ടി രാഷ്ട്രീയമില്ലാതാക്കുക എന്നതിൻെറ അർത്ഥം വികസനമെങ്ങനെ വേണമെന്നുള്ളതിനെ സംബന്ധിച്ച് രാജ്യത്താകമാനം ചർച്ച നടത്തണം. ഈ ചർച്ചയുടെ അടിസ്ഥാനത്തിൽ പൊതുധാരണയുണ്ടാകണം. ആ പൊതുധാരണയനുസരിച്ച് വികസന പ്രവർത്തനം നടത്തുന്നതിൽ ഭരണകക്ഷികളും പ്രതിപക്ഷ കക്ഷികളും ഗവൺമെൻറും ജനങ്ങളും എല്ലാം യോജിച്ചു പ്രവർത്തിക്കും. ഇത് പാർട്ടി രാഷ്ട്രീയത്തിനതീതമായ വികസനമാണ്. ഉദാഹരണത്തിന് നരസിംഹറാവുവിൻെറ വികസന രാഷ്ട്രീയത്തിന് ഞങ്ങൾ എതിരാണ്. ആ വികസന രാഷ്ട്രീയത്തിനെതിരായി ഞങ്ങൾ രാജ്യത്താകമാനം സമരം നടത്തിക്കൊണ്ടിരിക്കുകയാണ്. ഇത് രാജ്യത്തെ നശിപ്പിക്കും, നാട്ടുകാരെയാകെ നശിപ്പിക്കും എന്നുമാത്രമല്ല രാജ്യത്തിൻെറ രാഷ്ട്രീയവും സാംസ്കാരികവുമായ സ്വാതന്ത്ര്യത്തെയും സ്വാശ്രയത്വത്തെയും നശിപ്പിക്കും. ഇതുകൊണ്ട് ആ രാഷ്ട്രീയത്തിന് ഞങ്ങളെതിരാണ്. അതിനു ബദലായി ഞങ്ങൾക്കൊരു രാഷ്ട്രീയമുണ്ട്. ഞങ്ങളുടെ രാഷ്ട്രീയത്തിനനുസൃതമായിട്ടാണ് പാർട്ടി രാഷ്ട്രീയത്തിനതീതമായ വികസനമെന്നു പറയുന്നത്.

കേരളത്തിനു മാത്രമായി ഒരു വികസനമില്ല. കേരളത്തിൻെറ വികസനമെന്നുവച്ചാൽ അഖിലേന്ത്യാ വികസനത്തിൻെറ ഭാഗമാണ്-ആ അഖിലേന്ത്യാ വികസനത്തിൻെറ അലകും പിടിയും മാറേറണ്ടതുണ്ട്. ഇതിനുവേണ്ടിയുള്ള സമരത്തിൽ നിന്നുകൊണ്ടാണ് ഞാൻ പറയുന്നത്. പാർട്ടി രാഷ്ട്രീയത്തിനതീതമായ വികസനം വേണമെന്ന്. ഉദാഹരണത്തിന് കേരളത്തിൻെറ വികസന പ്രവർത്തനങ്ങളെ സംബന്ധിച്ച് ഇതുവരെ ഒരു ചർച്ചയും നടന്നിട്ടില്ലായിരുന്നു. ആദ്യമായി ഒരു ചർച്ച നടന്നത് കേരളാ പഠന കോൺഗ്രസ്സിലാണ്. ഇത് നല്ല ഒരു തുടക്കമാണ്. പക്ഷെ അവസാനമല്ല. ഇതിനെത്തുടർന്ന് ഇനിയും ചർച്ച നടത്തണം. ഞങ്ങൾ എ.കെ.ജി പഠന ഗവേഷണ കേന്ദ്രം-ഇരുപതോളം വിഷയങ്ങളിലായി അടുത്ത ഏതാനും മാസങ്ങളിൽ കുറെ സംസ്ഥാന സെമിനാറുകൾ നടത്തുന്നുണ്ട്. ആ സെമിനാറിൽ ഈ പ്രശ്നങ്ങളെല്ലാം ചർച്ച ചെയ്യും. അതിൽ വിവിധ രാഷ്ട്രീയ പാർട്ടികളും വിവിധ സംഘടനകളിൽപ്പെട്ടിട്ടുള്ളവരും അക്കാദമിക് പണ്ഡിതന്മാരും;/ എല്ലാവരേയും പങ്കെടുപ്പിക്കും. ഇതിൽ വ്യവസായം, വ്യാപാരം, ബാങ്കിങ്, വിദ്യാഭ്യാസം, സംസ്കാരം, ഭരണം ഇവയൊക്കെ സംബന്ധിച്ച് ഒരു പൊതുധാരണയുണ്ടാക്കാൻ കഴിയും. ഈ പൊതുധാരണ പാർട്ടി രാഷ്ട്രീയത്തിനതീതമായിത്തീരണം. എന്നാൽ രാഷ്ട്രീയത്തിനതീതമല്ല.

നരസിംഹറാവു കേന്ദ്രത്തിലും കരുണാകരൻ കേരളത്തിലും തുടർന്നുവരുന്ന രാഷ്ട്രീയത്തിനെതിരാണ് ഇത്. പക്ഷെ ഇതാണ് ശരിക്ക് ജനങ്ങളുടെ രാഷ്ട്രീയം. ഈ തരത്തിൽ ജനങ്ങളുടെ രാഷ്ട്രീയമാണ് വികസനം. ഈ അർത്ഥത്തിലാണ് കെ.ആർ. നാരായണൻെറ പ്രസംഗത്തോടു ഞാൻ പ്രതികരിച്ചത്. കെ.ആർ.നാരായണൻെറ വാക്കുകളോട് ഞാൻ യോജിക്കുന്നു. വികസനം രാഷ്ട്രീയത്തിനതീതമാകണമെന്നത് ഈ അർത്ഥത്തിലാണ്.

വികസനമെങ്ങനെ വേണമെന്നു പറയാൻ ഞാൻ ഋഷിവര്യനൊന്നുമല്ല. നമ്മൾ ജനങ്ങളുടെ മുമ്പിൽ ചർച്ച ചെയ്യണം. നമുക്കുള്ള ഏററവും വലിയ സ്വത്തായ മനുഷ്യവിഭവശേഷിയുടെ നല്ലൊരു ഭാഗം നാം കയററുമതി ചെയ്യുകയാണ്... നമ്മുടെ ഏററവും വിലപിടിച്ച ഈ മനുഷ്യവിഭവശേഷി അമേരിക്കയിലേക്കും യൂറോപ്പിലേക്കും ഗൾഫിലേക്കും കയററി അയയ്ക്കുകയാണ്. അത് ഇവിടത്തെ വികസനത്തിനുവേണ്ടി ഉപയോഗിക്കണം. ഇതൊരു പ്രധാന പ്രശ്നമാണ്.

ചിലർ പയുന്നത് തൊഴിൽക്കുഴപ്പമാണ് വികസനത്തിനു തടസ്സമെന്ന്. ഇതിൻെറ അർത്ഥം തൊഴിലാളികളുള്ളതാണ് ദോഷമെന്നാണ്. ഇതിൻെറ മറെറാരർത്ഥം തൊഴിലാളികളെ നശിപ്പിക്കണമെന്നാണ്. ഇതു തന്നെയാണ് ഹിററ്ലർ പറഞ്ഞത്. അതുതന്നെ കരുണാകരനും കൂട്ടരും പറയുന്നു. ഈ രാജ്യത്തെന്തെങ്കിലും നടത്തണമെങ്കിൽ ബന്തുകളും പ്രകടനങ്ങളും ഇല്ലാതാക്കണമെന്നാണ് മററു ചിലരുടെ പ്രചാരണം. എന്നുവച്ചാൽ ജനങ്ങളില്ലാതെയാകണം. ജനങ്ങൾ പ്രമാണിമാർ പറയുന്നത് അംഗീകരിച്ച് നടപ്പിലാക്കാൻ വേണ്ടി നില്ക്കണം. ഇവർക്ക് സ്വന്തമായിട്ടൊന്നും പാടില്ല എന്നാണിവരുടെ അഭിപ്രായം. മുതലാളിക്കുവേണ്ടി പണിയെടുക്കാൻ തൊഴിലാളികൾ വേണം. എന്നാൽ തൊഴിലാളികളുടെ അവകാശത്തിനുവേണ്ടി പോരാടിക്കൂടാ. ഇതല്ലേ തൊഴിലാളികളെ പഴിചാരുന്നതിൻെറ അർത്ഥം.

വികസനത്തിൽ തൊഴിലാളികളുടെ സഹകരണം ഉറപ്പാക്കാൻ തൊഴിലാളികളെ അംഗീകരിക്കുകയാണുവേണ്ടത്. തൊഴിലാളികളാണ് കുഴപ്പക്കാരെന്ന പ്രചാരണം അവസാനിപ്പിക്കണം. തൊഴിലാളികളുടെ സഹകരണമില്ലാതെ വികസനം നടക്കുകില്ല എന്ന വസ്തുത അംഗീകരിക്കുകയും വേണം. ഇതൊക്കെ മനസ്സിൽവച്ചുകൊണ്ടുള്ള ഒരു വികസനത്തിന് വഴി തുറക്കുന്നതാണ് എ.കെ.ജി പഠനകേന്ദ്രം സംഘടിപ്പിച്ച കേരളാ പഠന കോൺഗ്രസ്സ്. കെ.ആർ.നാരയണനെ ഞാൻ അനുകൂലിച്ചതും ഈ അർത്ഥത്തിലാണ്.

# രാഷ്ട്രീയമില്ലാത്ത വികസനം

## വെളിയം ഭാർഗ്ഗവൻ



**വികസന പ്രവർത്തനങ്ങളിൽ ജനപങ്കാളിത്തം ഉറപ്പാക്കുന്നതിലൂടെ രാഷ്ട്രീയം ഒഴിവാക്കാം. എന്നാൽ എല്ലാ വികസന പ്രവർത്തനങ്ങളിലും രാഷ്ട്രീയമുണ്ടെന്നാണ് ശ്രീ.വെളിയം ഭാർഗ്ഗവൻെറ അഭിപ്രായം. അദ്ദേഹം ഇപ്രകാരം തൻെറ നിലപാട് വിശദീകരിക്കുന്നു.**

വികസനത്തിൽ രാഷ്ട്രീയം പാടില്ലെന്ന 'നാരായണൻെറ അഭിപ്രായം ശരിയല്ല. ഇപ്പോഴുള്ള കേന്ദ്ര സർക്കാരിൻെറ നയങ്ങൾ തന്നെയെടുക്കുക. ലിബറലൈസേഷൻ ഗ്ലോബലൈസേഷൻ... ഇതുകൊണ്ട് ഇക്കോണമി വളർന്നുകൂടെന്നില്ല. ഇതിൻെറയൊക്കെ ഫലമായി സാമാന്യ ജനങ്ങളുടെ ജീവിതനിലവാരം ഇടിയുകയാണെന്ന വസ്തുത നാം കാണണം. വില വർദ്ധിക്കുന്നു. തൊഴിലില്ലായ്മ പെരുകുന്നു. പുതിയ ഈ നയങ്ങളുടെ ഫലമായി ഉള്ള തൊഴിലുകൾ നഷ്ടപ്പെടുന്നു. സാമാന്യ ജനങ്ങളെ സംബന്ധിച്ചിടത്തോളം പിടിച്ചു നില്ക്കാൻ കഴിയാത്ത സാഹചര്യം ഇവിടെ ഉണ്ടായിട്ടുണ്ട്. എന്നാൽ വ്യവസായികളെ സംബന്ധിച്ചിടത്തോളം കൂടുതൽ സൗകര്യങ്ങൾ ലഭിക്കുകയാണ്. ഇതിനൊരു രാഷ്ട്രീയമില്ലേ? നിശ്ചിതമായ ഒരു രാഷ്ട്രീയമുണ്ട്. റാവുവിൻെറ ബജററ് എടുക്കുക. ഈ ബജററ് പ്രത്യക്ഷമായും പരോക്ഷമായും ഈ വർഷവും കഴിഞ്ഞ വർഷവും പതിനായിരം കോടിയുടെ വീതം അധിക വിഭവസമാഹരണം ലാക്കാക്കിയിരുന്നു. ഇതിനുള്ള പ്രധാന മാർഗ്ഗങ്ങൾ എന്തൊക്കെയാണ്? അരിയുടെ വില കൂട്ടുക. ഗോതമ്പിൻെറ വില കൂട്ടുക, പഞ്ചസാരയുടെ വില കൂട്ടുക, റെയിൽവേ നിരക്കുകൾ കൂട്ടുക, ഇരുമ്പ് കൽക്കരി ഉരുക്ക് എന്നിവയുടെ വില കൂട്ടുക എല്ലാത്തിനും വില വർദ്ധനവുണ്ടാക്കാൻ കാരണമാകുന്ന പെട്രോളിൻെറയും ഡീസലിൻെറയും വില കൂട്ടുക. ഇതെല്ലാം സാധാരണക്കാരനെ നേരിട്ടു ബാധിക്കുന്ന കാര്യങ്ങളാണ്. എന്നിട്ട് ഇവർ എക്സൈസ് ഡ്യൂട്ടിയിൽ വരുത്തിയ മാററങ്ങളും കൂടിയാകുമ്പോൾ സാധാരണക്കാരൻെറ നടുവൊടിയുന്നു.

ഇതുകൂടാതെ ഇവർ ഇറക്കുമതി ലിബറലൈസ് ചെയ്തു. അത് ഇറക്കുമതി ചെയ്യുന്നവരെ സഹായിക്കുന്ന ഒരു നടപടിയല്ലേ? സാധാരണ മനുഷ്യർ എന്താണ് ഇറക്കുമതി ചെയ്യുന്നത്. സാധാണ ജനങ്ങളുടെ നിത്യജീവിതത്തിനാവശ്യമായ സാധനങ്ങളുടെ വില എല്ലാ വർഷവും കൂട്ടുന്ന സർക്കാർ ഇൻകം ടാക്സ്, കമ്പനി ടാക്സ്. ഇവയ്ക്കൊക്കെ ഇളവുകൾ കൊടുത്തു. ഇതിനെന്താണ് ന്യായീകരണം? സർക്കാരിൻെറ നടപടി ബോധപൂർവ്വം പാവപ്പെട്ടവരുടെ ചെലവിൽ, പണക്കാർക്ക് കൂടുതൽ ആനുകൂല്യം നല്കാനായിരുന്നുവെന്നാണെന്ന് ആർക്കാണ് മനസ്സിലാകാത്തത്.

അപ്പോൾ വികസനത്തിന് ഒരു രാഷ്ട്രീയമില്ലെന്നു പറയുന്നത് ശരിയല്ല. ഇപ്പോൾ മൾട്ടിനാഷണലുകൾ ഇന്ത്യയിൽ വരുന്നതിന് ഉന്നയിക്കുന്ന ആവശ്യമെന്താണ്? ലോകബാങ്കും ഐ.എം.എഫും ഉന്നയിക്കുന്ന ആവശ്യമെന്താണ്? ഇവിടത്തെ തൊഴിൽ നയത്തിൽ കർശനമായ മാററം വരുത്തണമെന്നാണ്. ഹയർ ആൻറ് ഹയർ നയം സ്വീകരിക്കണം. ഇഷ്ടമുള്ള ജോലിക്കാരെ ഇഷ്ടമുള്ളപ്പോൾ സ്വീകരിക്കാനും പറഞ്ഞുവിടാനുമുള്ള സ്വാ

ശേഷം 52-ാം പേജിൽ



ഡി. ബാബുപോൾ

# സഫലമീയാത്ര



ഒരു മഹാവൃക്ഷം സ്മരണയായി മാറി.

പഞ്ചതന്ത്രത്തിൽ ഒരു ശ്ലോകമുണ്ട്: മിക്ക മരങ്ങളും ഭൂമിക്കു ഭാരമാണ്, എന്നാൽ ഏതു മരം പക്ഷികൾക്കു കൂടുകൂട്ടാൻ ശിഖരങ്ങളും വാനരന്മാർക്ക് ആശ്രയിക്കുവാൻ തടിയും കീടങ്ങൾക്കു വസിക്കുവാൻ പൊത്തുകളും വണ്ടുകൾക്കു തേൻ കുടിച്ചു മയങ്ങുവാൻ പൂക്കളും മൃഗങ്ങൾക്കു സ്വച്ഛമായി ഉറങ്ങുവാൻ തണലും ഒരുക്കുന്നുവോ ആ മരം പ്രശംസയർഹിക്കുന്നു എന്നാണർത്ഥം.*1 തന്റെ വ്യക്തിത്വത്തിന്റെ എല്ലാ അംശങ്ങളും പരനന്മയ്ക്കായി പ്രയോജനപ്പെടുത്തിയ ആർച്ച് ബിഷപ്പ് ഈ പ്രമാണമനുസരിച്ച് പ്രശംസയർഹിക്കുന്ന മഹാവൃക്ഷംതന്നെ ആയിരുന്നു എന്നതിൽ സംശയം വേണ്ട.

മെത്രാന്മാർ അഭിഷേകവേളയിൽ ഒരു പ്രസംഗം പറയുന്ന രീതി നിലവിലുണ്ട്. ആ പ്രസംഗത്തിലെ വാക്യങ്ങൾ വളരെ ആലോചിച്ച് രൂപപ്പെടുത്തുന്നതാവണം. ദീർഘകാലത്തിനുശേഷം പ്രസംഗകൻ കാലം ചെയ്തുകഴിയുമ്പോൾ ആ പ്രസംഗം വായിച്ചാൽ 'ഈ തിരുമേനി പറഞ്ഞതുപോലെ പ്രവർത്തിച്ചു' എന്ന് എത്രപേരെക്കുറിച്ചു പറയാനാവും എന്നതിൽ എനിക്കുറപ്പില്ല. "ഒന്നും നടന്നില്ല, വെറും വാചകം" എന്നു പറയേണ്ടി വരില്ലായിരിക്കാം. എങ്കിലും "ചെറുപ്പത്തിൽ എന്തായിരുന്നു ആദർശധീരത!" "പാവം, നന്നായി ശ്രമിച്ചു, കാര്യമൊന്നും നടന്നില്ല", "പറഞ്ഞതൊക്കെ നടത്തിയെടുക്കാൻ അദ്ദേഹം മാത്രം വിചാരിച്ചാൽ പോരല്ലോ" എന്നിത്യാദി സഹതാപപൂർവ്വമായ പ്രതികരണങ്ങളായിരിക്കും മിക്ക കബറടക്കങ്ങൾ കഴിയുമ്പോഴും നാം കേൾക്കേണ്ടി വരിക. ഇനി ഞാൻ ഒരു പ്രസംഗം ഉദ്ധരിക്കട്ടെ. 1953 ജനുവരി 29-ന് തിരുവനന്തപുരം അതിരൂപതയുടെ സഹായമെത്രാനായി വാഴിക്കപ്പെട്ട ഈവാനിയോസ് കോളേജിലെ ഗൗരവക്കാരനായ പ്രിൻസിപ്പൽ ബനഡിക്ടച്ചൻ ഗ്രീഗോറിയോസ് എന്ന പേരിൽ ചെയ്ത ആദ്യപ്രസംഗത്തിൽനിന്നാണ് ഈ ഉദ്ധരണി.

*"ഇന്നുമുതൽ നിങ്ങളുടെ ദുഃഖം എന്റെ ദുഃഖവും നിങ്ങളുടെ ആവശ്യം എന്റെ ആവശ്യവും നിങ്ങളുടെ സന്തോഷം എന്റെ സന്തോഷവുമായിരിക്കും.*

*മൂന്നൂറു വർഷങ്ങൾക്കു മുൻപു നടന്ന സഭാഭിന്നത അവസാനിപ്പിക്കുന്നതിനായി എന്റെ മുഴുവൻ കഴിവുകളും ഞാൻ വിനിയോഗിക്കുന്നതാണ്.*

*മനുഷ്യനു ശരീരവും ആത്മാവുമുണ്ട്. ആദ്ധ്യാത്മിക പുരോഗതിക്ക് ശാരീരിക സിദ്ധികളുമാവശ്യമാണ്. ആദ്ധ്യാത്മികമായ ഒരു മൂല്യം ഉണ്ടായിരിക്കണം, സമസ്ത പ്രവർത്തനങ്ങൾക്കും. രാഷ്ട്രീയ, സാമൂഹ്യ, സാമുദായിക പ്രവർത്തനങ്ങളിൽ അതു തെളിയിക്കണം. രാഷ്ട്രീയവും ആദ്ധ്യാത്മിക പുരോഗതിയുമായി ബന്ധമുണ്ട്.*

*രാഷ്ട്രീയത്തെപ്പററി നാം കൂടുതൽ ചിന്തിക്കുന്നു. സാമ്പത്തിക കാര്യത്തിലും സഭയ്ക്കു കണ്ണടയ്ക്കുവാൻ കഴിയുകയില്ല. എനിക്കു സാധുക്കളോട് അധികം സ്നേഹമുണ്ട്. ഞാൻ ഒരു പാവമായിരുന്നു. പട്ടിണിയുടെ വിഷമത നേരിട്ടറിയുവാൻ എനിക്കു സാധിച്ചിട്ടുണ്ട്. എന്റെ ആയുസ്സിന്റെ ബാക്കി മുഴുവൻ സാധുക്കളുടെ ഉയർച്ചയ്ക്കുവേണ്ടി വിനിയോഗിക്കുമെന്ന് ഞാൻ പ്രതിജ്ഞചെയ്യുന്നു. പട്ടിണിക്കാരോടു പ്രേമമുണ്ടെന്നു പറഞ്ഞു കണ്ണുനീർ വീഴ്ത്തുന്ന ഏതൊരുവനെയും വെല്ലുവിളിക്കാൻ ഞാൻ തയ്യാറാണ്."*

ഈ പ്രസംഗം ആർച്ച് ബിഷപ്പ് കഴിഞ്ഞ മാസം ടാഗോർ തിയേറ്ററിൽ ചെയ്തതാണ് എന്നു പറഞ്ഞാലും തിരുവനന്തപുരം പൗരാവലി വിശ്വസിക്കും, ഇല്ലേ?

ഒരു വ്യക്തിത്വത്തിന് എത്ര മുഖങ്ങൾ ആവാം? രണ്ട്, ഏറിയാൻ മൂന്ന്. രൂപതയുടെ ആദ്ധ്യാത്മിക പിതാവായ മെത്രാൻ ഭരണപടുകൂടെ ആയാൽ രണ്ടുമുഖമായി. ആ ആൾ സന്ന്യാസദീക്ഷ സ്വീകരിച്ച കാലത്തെ ലാളിത്യം പരിരക്ഷിക്കവേതന്നെ ആദ്ധ്യാത്മികതയുടെ ഉത്തുംഗശൃംഗങ്ങൾ കാൽക്കീഴിലാക്കുകയും ചെയ്ത പരിവ്രാജകൻകൂടെ ആയാൽ മൂന്നായി മുഖങ്ങൾ. അതേ ആൾ വ്യവസായപ്രതിഭ, കർഷകശ്രീ, സ്ഥാപനങ്ങൾ ഒന്നൊന്നായി പടുത്തുയർത്തുന്ന മഹാശില്പി, സാമൂഹ്യസേവനത്തിനു പുതിയ മാനങ്ങൾ നിർവ്വചിച്ച മനുഷ്യസ്നേഹി, മീൻപിടിച്ചു ലോറിയിലാക്കി മലനാട്ടിലെത്തിക്കുകയും അതേ ലോറിയിൽ മലനാടൻ കപ്പ തീരദേശത്തെ മത്സ്യത്തൊഴിലാളികൾക്കു ലഭ്യമാക്കുകയും ചെയ്യുകവഴി കപ്പയുടെയും മീനിന്റെയും കല്യാണത്തിന് കാർമ്മികനായ ഭാവനാശാലി, വിദ്യാഭ്യാസധുരന്ധരൻ, മതമൈത്രിയുടെ പ്രചാരകൻ—വേണ്ട, ഇത് എഴുതിയാൽ തീരുകയില്ല. ഇത്ര വൈവിദ്ധ്യമാർന്ന മേഖലകളിൽ വ്യാപരിക്കുകയും തന്നിലെ സന്ന്യാസിയുടെ ലാളിത്യം അന്ത്യംവരെ പരിരക്ഷിക്കുകയുംചെയ്ത ആർച്ച് ബിഷപ്പ് ഒരു അദ്ഭുതപ്രതിഭാസംതന്നെ ആയിരുന്നു.

ഏതു മേഖലയിലും പരസ്നേഹമായിരുന്നു തിരുമേനിക്ക് അടിസ്ഥാനമന്ത്രം. ശ്രീകാര്യത്തെ ഗവേഷണകേന്ദ്രം ഒരു പുതിയ ഇനം കപ്പ വികസിപ്പിച്ചെടുത്തു. H 144. തിരുമേനി അതു പരീക്ഷിച്ചു. വിജയം കണ്ടപ്പോൾ പ്രചരിപ്പിക്കാൻ തുടങ്ങി. എങ്ങനെയെന്നോ? നാട്ടിൻപുറങ്ങളിൽ കുർബാന അർപ്പിക്കുവാൻ പോകുമ്പോൾ കാറിന്റെ ഡിക്കിയിൽ കുറേ കപ്പക്കോൽ കാണും. കുർബാന കഴിഞ്ഞാൽ കപ്പയെക്കുറിച്ചു പ്രസംഗം. വേണ്ടവർക്ക് കപ്പക്കോൽ വിതരണം! കൂണിന്റെ കാര്യത്തിലും ഇതായിരുന്നു മാതൃക. ആറുമാസം മുൻപ് തിരുമേനി പറഞ്ഞ ഒരു അനുഭവം ഓർമ്മവരുന്നു: കുളത്തൂപ്പുഴയ്ക്കടുത്ത് എവിടെയോ ഒരു സ്ഥലത്ത് തിരുമേനിയുടെ ഉപദേശം സ്വീകരിച്ച് കൂൺകൃഷി ചെയ്ത ഒരു കുടുംബം വിശപ്പിൽനിന്നു മോചനം നേടിയ കഥ. സുബാബുളും മാഞ്ചിയവുമൊക്കെ തിരുമേനി പ്രചരിപ്പിച്ചത് കേരളീയരുടെ സാമ്പത്തികോന്നമനം ലക്ഷ്യമാക്കിയായിരുന്നു.

ഭാരതീയപൈതൃകം മതവിശ്വാസത്തിനതീതമായി ഓരോ ഭാരതീയന്റെയും അവകാശമാണെന്ന് ഈ കാവിവസ്ത്രധാരി കരുതി. സ്വന്തം മതവിശ്വാസത്തിൽ അല്പംപോലും വെള്ളം ചേർക്കാതെ അദ്ദേഹം മററു മതങ്ങളെ ആത്മാർത്ഥമായി സ്നേഹിച്ചു. 'ദൈവം പണ്ട് ഭാഗം ഭാഗമായിട്ടും വിവിധമായിട്ടും പ്രവാചകന്മാർ മുഖാന്തരം പിതാക്കന്മാരോട് അരുളിച്ചെയ്തിട്ട് ഈ അന്ത്യകാലത്ത് പുത്രൻ മുഖാന്തരം നമ്മോട് അരുളിച്ചെയ്തിരിക്കുന്നു' എന്നൊരു വാക്യമുണ്ട് ബൈബിളിൽ.*2 ഇത് തിരുമേനിയെ വളരെ സ്വാധീനിച്ചു. ഓരോ സമൂഹത്തിനും ഓരോ സംസ്കാരത്തിനും അനുരൂപമായ വിധത്തിൽ സ്വയം വെളിപ്പെടുത്തുവാൻ കഴിവും മനുഷ്യജാതിയോടു മുഴുവൻ—കത്തോലിക്കരോടോ ക്രിസ്ത്യാനികളോടോ മാത്രമല്ല— കനിവുമുള്ളവനാണ് ദൈവമെന്ന് തിരുമേനി വിശ്വസിച്ചു. അതുകൊണ്ടാണ് ഇതര മതങ്ങളെ സ്നേഹിക്കാൻ തിരുമേനിക്കു കഴിഞ്ഞത്. അങ്ങനെ ചെയ്യുന്ന ക്രൈസ്തവ മതത്തോടുള്ള തന്റെ പ്രതിബദ്ധത വർദ്ധിപ്പിക്കുമെന്ന്. തിരുമേനി വിശ്വസിച്ചിരുന്നുതാനും.

ഈ മനസ്സാണ് നിലയ്ക്കൽപ്രശ്നമുണ്ടായപ്പോൾ അനുരഞ്ജകനാകാൻ തിരുമേനിയെ യോഗ്യനാക്കിയത്. നിലയ്ക്കൽ ഒരു പുരാതന ജനപദമായിരുന്നു എന്നതിൽ തർക്കം വേണ്ട. തോമാശ്ലീഹാ അവിടെ സുവിശേഷം അറിയിച്ചു എന്ന പാരമ്പര്യവും പഴയതാണ്: ഏഴു സ്ഥലങ്ങളിൽ ഒന്ന് നിലയ്ക്കൽ അഥവാ ചായൽ എന്ന് അരനൂററാണ്ടുമുൻപു ഞാൻ വേദപാഠം പഠിച്ചിട്ടുണ്ട്; ഭരണാധികാരമില്ലാത്ത ഒരു മെത്രാന്റെ സ്ഥാനികരൂപത (titular diocese) തന്നെ അതാണ്. എന്നാൽ അവിടെ കുരിശ് കണ്ടെന്നതിനെത്തുടർന്നുണ്ടായ കോലാഹലങ്ങൾ തിരുമേനിയുൾപ്പെടെ ഭൂരിപക്ഷം ക്രൈസ്തവരെയും ദുഃഖിതരാക്കി. പഴയ പുരാണം എന്തായാലും സമകാലിക യാഥാർത്ഥ്യം ശബരിമലതന്നെയാണല്ലോ. അതുകൊണ്ട് ശബരിമലയെ ബഹുമാനിക്കുന്നവർക്ക് മനഃപ്രയാസം ഉണ്ടാകാതിരിക്കണം എന്നതായിരുന്നു തിരുമേനിയുടെ പ്രഥമ പരിഗണന. എന്നാൽ ആ ഭൂപ്രദേശം മുഴുവൻ അയ്യപ്പന്റെ പൂങ്കാവനമാണ് എന്ന തീവ്രവാദത്തെ തിരുമേനി പ്രീണിപ്പിച്ചതുമില്ല. ഏതായാലും ഇരുഭാഗത്തെയും തീവ്രവാദികളെ സമാധാനിപ്പിക്കാനും വല്ല കുടിലരാഷ്ട്രീയവും ആരുടെയെങ്കിലും മനസ്സിൽ ഉണ്ടായിരുന്നെങ്കിൽ അതിനെ അസ്തപ്രഭമാക്കാനും മലയാളനാട്ടിൽ എന്നും പുലർന്നുപോന്ന ഹിന്ദു-ക്രൈസ്തവ സൗഭ്രാത്രം പുനഃസ്ഥാപിക്കുവാനും തിരുമേനിക്കു കഴിഞ്ഞു.

അതേസമയം, നിലയ്ക്കൽപ്രദേശത്ത് അനുവദിച്ചു കിട്ടിയ സ്ഥലം എല്ലാ ക്രൈസ്തവരും സഹകരിച്ചു പ്രവർത്തിക്കുന്ന ഒരു കേന്ദ്രമായി വളർത്താൻ തിരുമേനിക്കു സാധിച്ചു. വിവിധ ക്രിസ്തീയവിഭാഗങ്ങളെ ഒരുമിപ്പിച്ചു കൊണ്ടുപോകാൻ എളുപ്പമല്ല. നാല്—കത്തോലിക്ക, ഓർത്തഡോക്സ്, പ്രോട്ടസ്ററൻറ്, ഫണ്ടമെൻറലിസ്ററ്—പ്രമുഖ വിഭാഗങ്ങളിലായി 20000 ഉപവിഭാഗങ്ങളാണ് ക്രൈസ്തവ സഭയിൽ. ഇവരൊക്കെത്തമ്മിലുള്ള അഭിപ്രായവ്യത്യാസങ്ങൾ വളരെ രൂക്ഷമാണ് പലപ്പോഴും. ഞങ്ങളുടെ ഒരു മെത്രാപ്പോലീത്താ (ഇപ്പോൾ ജീവിച്ചിരിപ്പില്ല) ഒരിക്കൽ പറഞ്ഞു: കത്തോലിക്കരോടു കൂടുന്നതിനെക്കാൾ നമുക്ക് എളുപ്പം ഇസ്ലാം സ്വീകരിക്കുന്നതാണ്; അവരുമായി ഏഴു വ്യത്യാസങ്ങളേ ഉള്ളൂ, കത്തോലിക്കരുമായി പതിനേഴുണ്ട്! (ഇപ്പോൾ കത്തോലിക്കരും ഞങ്ങളും സമന്വയത്തിന്റെ പാതയിലാണ്.) തിരുമേനി മതാതീതമായി മനുഷ്യനെ കണ്ടതുപോലെതന്നെ മതത്തിനകത്ത് വിഭാഗാതീതമായി ക്രൈസ്തവരേയും കണ്ടു.

വേണ്ടത്ര ശ്രദ്ധ ലഭിച്ചിട്ടില്ലാത്ത രണ്ടു മേഖലകളിലേക്കുകൂടി വിരൽചൂണ്ടിയിട്ട് ഈ ലേഖനം ഉപസംഹരിക്കാം. ഒന്ന്, കുഷ്ഠരോഗാശുപത്രിയാണ്. ബനഡിക്ട് തിരുമേനി ആശുപത്രി തുടങ്ങിയപ്പോൾ ചെലവല്ലാതെ വരവുണ്ടാകാത്ത ആശുപത്രിയാണ് തുടങ്ങിയത്. മനോരോഗാശുപത്രിപോലും നഷ്ടം കൂടാതെ നടന്നേക്കും; കുഷ്ഠരോഗാശുപത്രി എപ്പോഴും നഷ്ടത്തിലേ നടക്കൂ. അതറിഞ്ഞ് ഇറങ്ങിത്തിരിച്ച ആധുനിക ഡാമിയനായിരുന്നു ആർച്ച് ബിഷപ്പ്. രണ്ടാമത്തേത് അതിനോടു ബന്ധപ്പെട്ടിരിക്കുന്നു. പിരപ്പൻകോട് കുഷ്ഠരോഗാശുപത്രിയിൽ സേവനം അനുഷ്ഠിക്കാനാണ് മലയാളിയായ ഡോ. മിസിസ് ബേക്കർ നാട്ടിൽ വന്നത്. കൂടെവന്ന ലാറി ബേക്കർ നമ്മുടെ ഭവന നിർമ്മാണ സങ്കല്പങ്ങൾക്ക് വിപ്ളവാത്മകമായ ഭേദം വരുത്തിയല്ലോ. അതിനു തുടക്കം കുറിച്ചത് തിരുമേനിയായിരുന്നു. കപ്പയും കൂണും പ്രചരിപ്പിച്ചതുപോലെ തിരുമേനി ബേക്കർശൈലിയും പ്രചരിപ്പിച്ചു. നിർമ്മിതികേന്ദ്രത്തിന്റെ പരസ്യങ്ങൾക്ക് അല്പമെങ്കിലും വിശ്വാസ്യത ഇന്നുണ്ടെങ്കിൽ അത് ബേക്കർശൈലി പ്രചരിപ്പിച്ച തിരുമേനിയോടു ബന്ധപ്പെടുത്താതെ പരാമർശിക്കുവാൻ വയ്യ.



ആർച്ച് ബിഷപ്പ്
ബനഡിക്ട് മാർഗ്രിഗോറിയോസ്

ചെഷയർഹോമിന്റെ സ്ഥാപനകാര്യത്തിലാണ് ഞാൻ തിരുമേനിയോട് കൂടുതൽ അടുത്തത്. അതൊക്കെ വേറെ എഴുതിയിട്ടുള്ളതുകൊണ്ട് വിസ്തരിക്കുന്നില്ല. ഒന്നുമാത്രം പറയട്ടെ: പകൽ കൂണിനെയും രാത്രി നക്ഷത്രത്തെയും സ്നേഹിച്ച ഈ പിതാവ്, ഓരോ പ്രാവശ്യവും കാണുമ്പോൾ "വല്ലതും വായിക്കുന്നുണ്ടോ? ഏതാണ് ഒടുവിൽ വായിച്ചത്" എന്നു തിരക്കിയ ഈ ഗുരു, മതമേതായാലും മനുഷ്യൻ ഈശ്വരസന്താനമാണ് എന്നു പഠിപ്പിച്ച ഈ ആർച്ച് ബിഷപ്പ് മരിക്കുകയില്ല. ഭാഗവതത്തിൽ ഭഗവാൻ ഗോപന്മാരോടു പറയുന്നുണ്ട്:

ഏതാവജ്ജന്മസാഫല്യം ദേഹിനാമിഹ
ദേഷിഷുഃ
പ്രാണൈരർത്ഥൈർധിയാ വാചാശ്രേയഃ
ഏവാചരേത് സദാ.

ഇന്ദ്രിയങ്ങൾക്ക് അടിമയാകാതെ അന്യർക്കു സഹായം ചെയ്യുകയും തന്റെ ധനംകൊണ്ട് അന്യർക്ക് ഉപകാരം ചെയ്യുകയും തന്റെ മനസ്സുകൊണ്ട് അന്യർക്കു നന്മ വരാനുള്ള വഴികൾ ആലോചിക്കുകയും തന്റെ വാക്കുകൊണ്ട് ശ്രോതാക്കൾക്കു സന്തോഷം നല്കുകയും സദുപദേശങ്ങൾ പ്രദാനം ചെയ്യുകയും ചെയ്തു ജീവിതകാലം ചെലവഴിക്കുന്നവൻ തന്റെ ജന്മത്തെ സഫലമാക്കിത്തീർക്കുന്നു എന്നർത്ഥം. ഇതുവച്ചുനോക്കിയാൽ ആർച്ച് ബിഷപ്പിന്റെ ജന്മം സഫലമായിരുന്നു. തേടിയ ആർക്കും പ്രാപ്യവും ശീതളവുമായിരുന്നു ആ തണൽ: വടവൃക്ഷത്തിന്റെ ചുവട്ടിൽ ഉറങ്ങിയത് ആരെന്ന് വൃക്ഷം തിരിക്കിയില്ല; തണലൊരുക്കുന്നതിലല്ലാതെ അതിന് ഗസററ് ഇറക്കുന്നതിൽ ആ മഹാവൃക്ഷം ശ്രദ്ധിച്ചില്ല.

ഭൂമിയിൽ ജനിക്കുന്നതു ഭാഗ്യമാണോ എന്ന് എനിക്ക് അറിഞ്ഞുകൂടാ. എന്നാൽ ഒന്ന് ഞാൻ അറിയുന്നു: ബനഡിക്ട് മാർ ഗ്രീഗോറിയോസിനൊപ്പം ഭൂമിയിൽ ജീവിക്കാൻ സന്ദർഭമുണ്ടായത് ഭാഗ്യംതന്നെ. സഫലമീ യാത്ര എന്ന് ഇവിടെ കുറിക്കുമ്പോൾ അത് തിരുമേനിയെക്കുറിച്ചോ അതോ തിരുമേനിയെ അറിഞ്ഞ അസ്മാദൃശന്മാരെക്കുറിച്ചുകൂടിയോ എന്ന സംശയം ബാക്കി. അല്ല, സംശയം വേണ്ട. ആ യാത്ര സഫലം. അതു കണ്ടു എന്നതുകൊണ്ടുതന്നെ ഈ യാത്രയും സഫലം.

---

*1 ഛായാ സുപ്ത മൃഗാ, ശകുന്തനിവഹൈഃ
വിഷ്വഗ്വിലുപ്തച്ഛദഃ
കീടൈരാവൃത കോടരഃ കപികുലൈ
സ്കന്ധേ കൃതപ്രശ്രയഃ
വിശ്രബ്ധം മധുപൈർ നിപീതകുസുമഃ
ശ്ലാഘ്യ സ ഏവ ദ്രുമഃ
സർവ്വാംഗൈർ ബഹുജീവ സംഘസുഖദോ
ഭൂഭാര ഭൂതോപരഃ
(പാഠഭേദങ്ങൾ ഉണ്ടാകാം)

*2 എബ്രായ ലേഖനം, അദ്ധ്യായം ഒന്ന്, വാക്യം ഒന്ന്.



# സാഹിത്യകാരനായ സർദാർ

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

> ഒരു നയതന്ത്രജ്ഞൻ എന്ന നിലയിലാണ് കേരളത്തിനു പുറത്ത് സർദാർ കെ.എം. പണിക്കർ അറിയപ്പെട്ടതെങ്കിലും അദ്ദേഹം അനശ്വരനാവുന്നത് മലയാള സാഹിത്യത്തിലാണ്. മഹാപണ്ഡിതനും പ്രതിഭാശാലിയുമായിരുന്ന സർദാർ ഒരു വലിയ സാഹിത്യസമ്പത്തുതന്നെയാണ് മലയാളത്തിനു സംഭാവന ചെയ്തത്. കേരളം ആ മഹാപുരുഷന്റെ ജന്മശതാബ്ദി ആഘോഷിക്കുകയാണ്.



സാഹിത്യ പാരമ്പര്യമൊന്നും അവകാശപ്പെടാനില്ലാത്ത ഒരു യാഥാസ്ഥിതിക നായർത്തറവാട്ടിലാണ്, പില്ക്കാലത്ത് പ്രശസ്തിയുടെ കൊടുമുടിയിലേക്കു കയറാൻ കഴിഞ്ഞ സർദാർ കെ.എം. പണിക്കർ, ഭൂജാതനായത്. കവി, നോവലിസ്ററ്, നാടകകൃത്ത്, ഗദ്യകാരൻ എന്നീ ശാഖകളിലെല്ലാം. തനിമ വ്യക്തമാക്കിയ കൃതികൾ, മലയാളത്തിൽ അദ്ദേഹം രചിച്ചു. കൂടാതെ പ്രഗല്ഭനും പ്രശസ്തനുമായ ഇംഗ്ലീഷ് ഗ്രന്ഥകാരനുമായിരുന്നു പണിക്കർ. അംഗീകാരവും ആധികാരികത്വവും അനായാസമായി പിടിച്ചെടുത്തിട്ടുള്ളവയാണ് അദ്ദേഹത്തിന്റെ ഇംഗ്ലീഷ് കൃതികളിൽ ഭൂരിഭാഗവും. മലയാളത്തിൽ 45–ഠ, ഇംഗ്ലീഷിൽ 52–ഠ പുസ്തകങ്ങൾ പണിക്കരുടേതായി ഇന്നു നമുക്ക് ലഭ്യമായിട്ടുണ്ട്. കൂടാതെ സമാഹരിച്ചു പ്രസിദ്ധീകരിക്കാൻ സർവ്വഥാ യോഗ്യങ്ങളായ നിരവധി ലേഖനങ്ങൾ, ഇംഗ്ലീഷിലും മലയാളത്തിലും, പല രൂപങ്ങളിൽ അവിടവിടെ കിടപ്പുണ്ട്. സാഹിത്യകാരനെന്ന നിലയിൽ സർദാറിനുള്ള സ്ഥാനം തിട്ടപ്പെടുത്തുമ്പോൾ, ഈ വസ്തുതകളെല്ലാം കണക്കിലെടുക്കേണ്ടതുണ്ട്. അത്യുന്നത പദവികളിൽ, വളരെ പ്രധാനപ്പെട്ട ഔദ്യോഗിക ഉത്തരവാദിത്വങ്ങൾ വീഴ്ചയില്ലാതെ നിറവേററിക്കൊണ്ടിരുന്ന കാലങ്ങളിലാണ്, സാഹിത്യ പ്രവർത്തനവും ഇംഗ്ലീഷിലെ ഗ്രന്ഥരചനയുമെല്ലാം സാധിച്ചിരുന്നത്. മൊത്തത്തിൽ നോക്കുമ്പോൾ, അദ്ദേഹത്തിന്റെ ബഹുമുഖ വ്യക്തിത്വവും വിവിധ രംഗങ്ങളിലെ നേട്ടങ്ങളും, അത്യദ്ഭുതമാണ് ഒരാളിലുളവാക്കുന്നത്. ഇതുതന്നെയാണ്, ധിഷണാശാലികളുടെ കൂട്ടത്തിൽ അദ്ദേഹത്തെ ഒററതിരിച്ചു നിർത്തുന്ന മഹത്വവും!

അച്ഛനെ അശുദ്ധപ്പെടുത്തുന്ന ഒരു സന്തതിയായിട്ടാണ് മാധവൻ ജനിച്ചതും, വലിയ നായർ തറവാട്ടിലെ അംഗങ്ങളുടെയിടയിൽ വളർന്നതും. അക്കാലത്തു നിലവിലിരുന്ന സംബന്ധങ്ങളിൽ പിറക്കുന്ന പിള്ളേർക്ക്, വിധിക്കപ്പെട്ട സ്ഥിതിയായിരുന്നു അത്. അതിനാൽ പ്രകൃത്യാ ഒരു കുട്ടിക്കു കിട്ടേണ്ട പിതൃവാത്സല്യവും പരിചരണവും സ്നേഹവും മാത്രമല്ല, അവയിലൂടെ പകരുന്ന ഭദ്രതാബോധവും, കുറഞ്ഞ തോതിലേ കിട്ടിയിട്ടുള്ളൂ. നായർ സ്ത്രീയുടെ പൊക്കിൾച്ചുഴിക്കു മുകളിൽ വെററിലയിട്ടശേഷം അവളുമായി ഇണചേർന്നാൽ, അശുദ്ധിയില്ലെന്നു വ്യാഖ്യാനം നല്കിയ നമ്പൂതിരിക്ക് സ്വസന്തതിയെ സ്പർശിക്കാൻ ഏതെങ്കിലുമൊരു കപടന്യായം കണ്ടുപിടിക്കാൻ പ്രയാസമുണ്ടായിരുന്നില്ലെങ്കിലും, അങ്ങനെ സംഭവിച്ചിട്ടില്ല! അതിനാൽ അച്ഛന്റെ സന്നിധിയിൽ അവരുടെ മക്കൾ അശുദ്ധരും അന്യരുമായിരുന്നു!

ചാലയിൽ തറവാട്ടിലെ കുഞ്ഞിക്കുട്ടിക്കുഞ്ഞമ്മയുടെയും പുതിയില്ലത്തു പരമേശ്വരൻ നമ്പൂതിരിയുടെയും സന്താനമായി 1069 ഇടവമാസം ഉത്രം നക്ഷത്രത്തിലാണ് മാധവൻ ജനിച്ചത്. കുഞ്ഞുങ്ങളോടു കടുത്ത വാത്സല്യം കാണിച്ചിരുന്ന അമ്മൂമ്മയോടായിരുന്നു കുട്ടിക്ക് കൂടുതൽ മമത. കുട്ടികൾക്ക് കൗതുകമുള്ള കൊച്ചുപാട്ടുകളും കഥകളും കടങ്കഥകളും ഐതിഹ്യങ്ങളും മററും അത്യാകർഷകമായി അവതരിപ്പിക്കാൻ അസാധാരണ വൈഭവം ആ അമ്മൂമ്മയ്ക്കുണ്ടായിരുന്നു.

## ബാല്യകാലാനുഭവങ്ങൾ

പാരമ്പര്യമായി വളരെ നേരത്തെതന്നെ ചാലയിൽ പണിക്കരന്മാർക്ക് കരയിലെ ആശായ്മ സ്ഥാനമുണ്ടായിരുന്നു. നാലാമത്തെ വയസ്സിൽ നാട്ടാചാരപ്രകാരം എഴുത്തിനിരുത്തിയ ബാലനെ അഞ്ചുവയസ്സുവരെ അക്ഷരമാല അഭ്യസിപ്പിച്ചതും, അവനിൽ വായനാശീലം വരുത്തിയതും അമ്മൂമ്മയാണ്. കൂടാതെ, കണക്ക്, കുട്ടിവായന, ശ്രീകൃഷ്ണചരിതം പാഠം തുടങ്ങിയവ അമ്മാവന്റെ കളരിയിൽ പോയി പഠിച്ചു. കുട്ടികളുടെ കൗതുകവും ജിജ്ഞാസയും പെരുപ്പിക്കുംവിധം കഥ പറയാനും, അവയുടെ പൊരുൾ പറഞ്ഞു കൊടുക്കാനും, വിരുതനായിരുന്നു, അന്നവിടെ ആശാനായിരുന്ന അമ്മാവൻ, അയ്യപ്പപ്പണിക്കർ.

കുഞ്ചൻ നമ്പ്യാരുടെ കൃതികൾ തുടങ്ങിയവയോടടുക്കാൻ, മാധവനു പ്രേരകമായത് അമ്മാവന്റെ സ്വാധീനമായിരുന്നു. സന്ധ്യാസമയം പൂമുഖത്തു കൊളുത്തുന്ന നിലവിളക്കിനു ചുററും കൂടിയിരുന്നു നാമം ജപിക്കാനും, തുടർന്ന് രാമായണ ഭാഗവതാദി പാരായണം ശ്രദ്ധിക്കാനും, ആബാലവൃദ്ധം തടിച്ചുകൂടുക പതിവായിരുന്നു. അത്തരം സന്ദർഭങ്ങളിൽ ഊറിയൊഴുകിയ കഥാസരിത്തുകളിലൂടെയാണ്, പുരാണേതിഹാസ കഥാസാഗരങ്ങളിലേക്ക് മാധവന്റെ മനസ്സ് ചെന്നുചേർന്നത്. മലയാളത്തിലെ മാത്രമല്ല, സംസ്കൃതത്തിലേയും അനശ്വര കൃതികളെ തൊടാനുള്ള താത്പര്യം, ബാല്യത്തിൽത്തന്നെ ഉണ്ടായതും അങ്ങനെയാണ്.

തിരുവനന്തപുരത്തെ മഹാരാജാസ് സ്കൂളിലാണ് തേഡ്ഫാറം വരെ മാധവൻ പഠിച്ചത്. അവിടത്തെ താമസത്തിനിടയിൽ ചില ഉത്തമ സാഹിത്യകൃതികളുമായി സമ്പർക്കം സ്ഥാപിക്കാൻ സൗകര്യം കിട്ടി. കൃഷ്ണഗാഥ, മലയാള ശാകുന്തളം, അക്ബർ, നളചരിതം, ഗോവിന്ദപ്പിള്ളയുടെ സാഹിത്യചരിത്രം, കുഞ്ഞിക്കുട്ടൻതമ്പുരാന്റെ വിക്രമോർവ്വശീയം, മയൂരസന്ദേശം തുടങ്ങിയവ ബാലൻ അന്നു കണ്ടെത്തിയ കൃതികളിൽപ്പെടും. വീട്ടിൽ സന്ദർശകരായി വന്നിരുന്ന സഹൃദയരുമായി അക്ഷരശ്ലോക മത്സരം നടത്താനും ബാലന് കൗതുകമുണ്ടായിരുന്നു.

ആനപ്രാമ്പായിലെ സ്കൂളിൽ പണിക്കർ കുറച്ചുനാൾ പഠിക്കാനും ഇടയായി. അന്ന് അവിടെ ഒരദ്ധ്യാപകനായിരുന്നു, കെ.മാധവൻനായർ. അദ്ദേഹത്തെ കേരളീയർ അധികം ഇന്ന് അറിയുന്നത്, ''മാതൃഭൂമി''യുടെ സ്ഥാപകനായ അഡ്വക്കേററ് മാധവൻനായർ എന്ന നിലയിലാണ്. സാഹിത്യാഭിമാനിയും കവിതാക്കമ്പക്കാരനുമായിരുന്നു മാധവൻനായർ. മലയാളത്തിലെ മഹാന്മാരെ മാത്രമല്ല, ഇംഗ്ലീഷിലെ മഹാപ്രതിഭകളേയും, അവരുടെ കൃതികളേയും കണ്ടെത്താൻ മാധവന് കളമൊരുക്കിക്കൊടുത്തവരിൽ മുഖ്യനായിരുന്നു അദ്ദേഹം. അനശ്വര ഗ്രന്ഥങ്ങൾ ആസ്വദിക്കാൻ മാത്രമല്ല, തന്നിൽ സാഹിത്യാഭിരുചി അങ്കുരിപ്പിക്കാനുള്ള കഴിവു വളർത്താനും, വിദ്യാർത്ഥിക്കു സാധിച്ചു. ഭക്തനായിരുന്ന ആ അദ്ധ്യാപകൻ, ശ്യാമളദണ്ഡകം ചൊല്ലിപ്പഠിപ്പിച്ചത്, ജീവിതകാലമത്രയും, സർദാർ പണിക്കർ ഉരുവിടാൻ ഉപയോഗിച്ചിട്ടുണ്ട്!

## സാഹിത്യകൗതുകാരംഭം

മാധവപ്പണിക്കർ പിന്നെ പഠിച്ച കോട്ടയത്തെ സി.എം.എസ് വിദ്യാലയത്തിലെ മുൻഷിമാരിലൊരാളായിരുന്ന അമ്പലപ്പുഴ മഹാദേവശർമ്മയെ, ഇവിടെ ഓർമ്മിക്കേണ്ടതുണ്ട്. കവിത, ജീവചരിത്രം, ലേഖനം തുടങ്ങിയവയിലൂടെ അന്നത്തെ ''കവനകൗമുദി''യുടെ താളുകളിൽ പ്രവേശനം ലഭിച്ച സഹൃദയനായിരുന്നു അദ്ദേഹം. ''കേരളം''–എന്നൊരു മാസിക പിന്നീട് കോട്ടയത്തുനിന്ന് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. വിദ്യാർത്ഥികളിലെ സാഹിത്യാഭിരുചി വളർത്താനും ശക്തിപ്പെടുത്താനുമായി സ്കൂളിൽ സാഹിത്യസദസ്സുകൾ സംഘടിപ്പിക്കുക പതിവായിരുന്നു. അതിൽ മാധവപ്പണിക്കർ വളരെയേറെ സഹകരിച്ചു; സംബന്ധിച്ചു.

കാവാലമെന്ന നാട്ടിൻപുറത്ത് വിലസിയിരുന്ന നളിനമുഖിമാരെക്കുറിച്ച്, നർമ്മശ്ലോകങ്ങൾ നിർമ്മിക്കാൻ കൗമാരപ്രായത്തിലെത്തിയ മാധവപ്പണിക്കർ ശ്രമിച്ചിരുന്നതായി സൂചനകളുണ്ട്. സാഹിത്യാഭിരുചിയുടെ ആദ്യകാല ലക്ഷണം പ്രകാശിപ്പിച്ച ഒളിമിന്നലുകളായിട്ടവയെ കരുതാം. അദ്ധ്യാപകനായിരുന്ന ശർമ്മയെ അപഹസിച്ചാണ്, അന്യരുടെ ശ്രദ്ധയിൽ വന്ന ആദ്യകവിത മാധവപ്പണിക്കർ ചമച്ചത്! ''ഗോശാലക്കുററൻ''–എന്നൊരു കൃതി കവനകൗമുദിയിൽ ശർമ്മ പ്രസിദ്ധപ്പെടുത്തി. അത് നിർബ്ബന്ധപൂർവ്വം ശിഷ്യനെ പലതവണ വായിപ്പിച്ചതുകൊണ്ടുണ്ടായ അമർഷമാണ് കവിതാരൂപമാർജ്ജിച്ചത്! അക്കാര്യം ആത്മകഥയിൽ പണിക്കർ രേഖപ്പെടുത്തിയിട്ടുമുണ്ട്. ''അഗ്രശാലക്കുററൻ''–എന്നായിരുന്നത്രേ, ആ ആക്ഷേപ കവിതയുടെ പേര്! മദിരാശിയിലെ ക്രിസ്ത്യൻ കോളജിൽ കഴിയാനിടവന്ന കാലത്ത്, മലയാള പുസ്തകപാരായണവും ലേഖന രചനയും പണിക്കർ ഗൗരവമായിട്ടെടുക്കുകയുണ്ടായി. മാന്നാനത്തുനിന്ന് അന്നു പ്രസിദ്ധീകരിച്ചിരുന്ന ''ദീപിക''യ്ക്ക് സാഹിത്യവിഷയങ്ങളെ സംബന്ധിച്ച് ലേഖനങ്ങൾ അയച്ചുകൊണ്ടിരുന്നു. അവയിൽ ഒരു ലേഖനം (1914) ഇവിടെ എടുത്തുപറയേണ്ടതുണ്ട്. ദ്രാവിഡവൃത്തങ്ങളാണ് മലയാള കവിതയ്ക്ക് കൂടുതൽ യോജിക്കുന്നതെന്നും അവയെ അവലംബിച്ചാൽ മാത്രമേ ഭാഷാകവിതയ്ക്ക് സ്വാതന്ത്ര്യം കൈവരൂ എന്നുമായിരുന്നു വാദം. ഈ ആശയം കൂടുതൽ ശക്തിയോടെ ''കവനകൗമുദി''യുടെ വാർഷികപ്പതിപ്പിൽ (ഭാഷാവിലാസം), വർഷങ്ങൾക്കുശേഷം പണിക്കർ ആവർത്തിക്കുകയുണ്ടായി.

പാശ്ചാത്യ സാഹിത്യത്തിൽ സംഭവിച്ചുകൊണ്ടിരുന്ന പുതിയ ചലനങ്ങളെക്കുറിച്ചു ബോധവാനാകേണ്ടതിന്റെ ആവശ്യം അത്യുഗ്രമായി അനുഭവിച്ചറിഞ്ഞത്, ഉപരി വിദ്യാഭ്യാസത്തിനായി മാധവപ്പണിക്കർ ഓക്സ്ഫോർഡിൽ എത്തിയതിനുശേഷമാണ്. അവിടെ ഭാരതീയ വിദ്യാർത്ഥികൾ സംഘടിപ്പിച്ചിരുന്ന മജ്‌ലിസ്സിലും സാഹിത്യസമാജങ്ങളിലും സംബന്ധിച്ചുതുടങ്ങിയതുമുതൽ ഇക്കാര്യങ്ങളിൽ ജാഗ്രത പാലിച്ചുതുടങ്ങി.

## കവിത

പണിക്കരുടെ സാഹിത്യസംഭാവനകൾ കവിത, നാടകം, നോവൽ, ഉപന്യാസം എന്നീ വിഭാഗങ്ങളിൽ വീതിച്ചു പരിശോധിക്കുന്നതായിരിക്കും, ഉചിതവും സൗകര്യവും. നൈസർഗ്ഗികമായ ആത്മാവിഷ്കരണ വാസനയുടെ ഫലമായിരുന്നു അദ്ദേഹത്തിന്റെ മാതൃഭാഷാപ്രതിപത്തി. പി.വി.കൃഷ്ണവാര്യരുമായി ബന്ധപ്പെട്ട കാലംമുതൽ രചനകൾ കവനകൗമുദിയിൽ പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. പാശ്ചാത്യരൂപത്തിലുള്ള ഗീതകങ്ങളും ലഘുകവനങ്ങളും. പ്രത്യേകിച്ചും പുതുമയുള്ളവയായിരുന്നു. ''അംബാഫലം'' (1915) എന്ന പേരിൽ പുസ്തകമാക്കി അവ പ്രസിദ്ധപ്പെടുത്തിയപ്പോൾ, പലർക്കും അതു വഴികാട്ടിയായും ഭവിച്ചു. ഒരു ഖണ്ഡകാവ്യമായ ''കുരുക്ഷേത്രത്തിലെ ഗാന്ധാരി'' (1922)



സർദാർ കെ.എം. പണിക്കർ

ചമച്ചത് അലിഗറിലെ താമസക്കാലത്താണ്. അസാധാരണത്വമെന്തെങ്കിലും ഈ കൃതിക്കില്ല. അതേസമയം, സരസവായനയ്ക്കുതകുന്ന കരുക്കൾ പലതും അതിലുണ്ടെന്നതും മറന്നുകൂടാ. ഇരുപത്തിനാലു കവിതകൾ സമാഹരിച്ചിട്ടുള്ള ''പ്രേമഗീതി'' (1925) യിലെ കൃതികളെല്ലാം ദ്രാവിഡ വൃത്തങ്ങളിലുള്ളവയാണ്. ദ്രാവിഡശീലുകളിൽ കവിതയെഴുതുന്നത് തികച്ചും അസാധാരണമായ കാര്യമായിരുന്നു അന്ന്! ശുദ്ധമായ മലയാളത്തിൽ, ദ്രാവിഡ വൃത്തങ്ങൾക്ക് ആശയം പ്രകാശിപ്പിക്കാനുള്ള ശേഷി തെളിയിച്ച്, ആ വഴിയിലേക്ക് കവികളെ പ്രേരിപ്പിക്കാൻ ''പ്രേമഗീതി'' ഉതകിയെന്നു പറയാം. ഇന്ന് ഇതിൽ വലിയ വിശേഷമൊന്നും കണ്ടെന്നുവരികയില്ല. എന്നാൽ ആ കാലത്ത്, അത് ഒരസാധാരണമായ, വലിയ കാര്യമായിരുന്നു; ധീരമായ നടപടിയായിരുന്നു. വിരഹവിവശനായ ഒരു യുവാവിന്റെ വികാരങ്ങളുടെ താളക്രമങ്ങൾ ഇതിലെ പല കവിതകളിലും കേൾക്കാം. ''വേലുത്തമ്പി ദളവ''-എന്ന പുസ്തകവും കവിതാസമാഹാരം തന്നെ. (1928/29) വിദേശ വിഷയങ്ങൾ സ്വീകരിച്ചിട്ടുള്ളവയാണധികവും. അതും ഒരു പുതുമയായിരുന്നുതാനും. മിക്കവയും വിദേശത്തുവച്ചു ചമച്ചവയും! നവീന രീതിയിലുള്ള അംബോപദേശമെന്ന്, കവിതന്നെ വിശേഷിപ്പിച്ചിട്ടുള്ള കൃതിയാണ് ''അമ്മയും മകളും'' (1932). സ്വതന്ത്രാനുവാദമെന്നു പറയേണ്ട കൃതിയാണ് ''ബാലികാമതം'' (1933). ഒരു ഫ്രഞ്ചുകൃതിയാണ് അതിന്റെ അടിസ്ഥാനം. പണിക്കരുടെ കൃതി ഒരുതരം പ്രായോഗിക ശൃംഗാരമാണെന്ന് പലരും കരുതി. അത് ശരിയല്ലായിരുന്നു. ഉണർച്ച, ഉന്മത്തത, ഉദാസീനത, വിരക്തി എന്നീ നാലു പടിയിലുള്ള സ്ത്രീചിത്തവൃത്തിയാണ് അതിന്റെ ഉള്ളടക്കമെന്നതാണ് പരമാർത്ഥം. കവി ഇപ്രകാരം പറഞ്ഞിട്ടുമുണ്ട്: ''ഉന്മത്തതയിൽ സംഭോഗ ശൃംഗാരത്തിനു പ്രാധാന്യം കല്പിച്ചിട്ടുള്ളതു ശരിതന്നെ. എന്നാൽ ഉന്മത്തതയുടെ ലക്ഷണമാണതെന്നു മാത്രമല്ല, ഉദാസീനതയ്ക്കും വിരക്തിക്കും പുഷ്ടി വരണമെങ്കിൽ, സംഭോഗ ശൃംഗാരത്തിന് പ്രാബല്യമുണ്ടായിരിക്കണം.'' ബാലികാമതത്തിന് അസുലഭമായ പ്രചാരം സിദ്ധിച്ചിട്ടുണ്ട്. ഇരുപത്തിയെട്ടു കവനഖണ്ഡങ്ങളിലൂടെ അതിൽ കാമുകീകാമുകന്മാരുടെ വിചാര വികാരങ്ങൾ വശ്യമാം വിധം വിവരിച്ചിരിക്കുന്നു. സമൂഹത്തിൽ യുവത്വവും അതിന്റെ ആത്മാംശമായ പ്രേമവും നിരന്തരമായി നിലവിലിരിക്കും. ഒരു ജലധാരപോലെ അത് ദൃശ്യക്ഷമമായി തുടരുന്നു! പക്ഷേ ധാരയിലെ ജലം അനുനിമിഷം മാറിക്കൊണ്ടേയിരിക്കുന്നെങ്കിലും, ദൃശ്യം യാഥാർത്ഥ്യമുള്ള ഒരു മിഥ്യാധാരണയായി വർത്തിക്കുന്നു. അതുപോലെയാണ്, സമൂഹത്തിൽ യുവത്വത്തിന്റെ സ്ഥിതിയും. മാറിമാറിവരുന്ന തലമുറകൾ അതിന്റെ ഭാഗമായിത്തീരുന്നു; മറയുന്നു. ഇക്കാരണത്താൽ യുവത്വത്തെ സംബന്ധിക്കുന്ന സംഗതികൾക്ക് നിരന്തര പ്രസക്തിയും പ്രബാല്യവുമുണ്ട്. ''ബാലികാമത''ത്തിന് നിരന്തര പ്രസക്തിയുണ്ടെന്നു ചുരുക്കം!

## കാവ്യതർജ്ജുമകൾ

''രസികരസായനം'' (1944), ''ഇണപ്പക്ഷികൾ'' (1951), ''കുമാരസംഭവം'' (1953) എന്നിവ യഥാക്രമം ഓമർഖയാമിന്റെ പേർഷ്യൻ ഭാഷയിലെ കൃതി; ചീനഭാഷയിലെ കൃതി, സംസ്കൃത കൃതി-എന്നിവയാണെന്ന് എടുത്തുപറയേണ്ടയാവശ്യമില്ല. മലയാളത്തിലെ നല്ല പരിഭാഷകളിലൊന്നാണ് ''രസികരസായനം.'' എ.ഡി.നാലാം ശതകത്തിലെ ചീനസാഹിത്യകൃതിയുടെ ഇംഗ്ളീഷ് പരിഭാഷയെ അടിസ്ഥാനമാക്കി ഭാഷാന്തരം സാധിച്ചിട്ടുള്ളതാണ് ''ഇണപ്പക്ഷികൾ.'' പ്രേമപരാജിതരായ യുവമിഥുനങ്ങളുടെ ആത്മത്യാഗത്തെത്തുടർന്ന്, അവരുടെ ആത്മാക്കൾ ഇണപ്പക്ഷികളായി പുനർജ്ജന്മം പ്രാപിച്ച്, പാറിപ്പറന്ന്, പാടിക്കളിച്ച് പുതുജീവിതം സാക്ഷാത്കരിക്കുന്നതാണ് അതിന്റെ ഇതിവൃത്തം. ഭാഷ, കുമാരസംഭവത്തെ, അതിന്റെ അവതാരികാകാരനായ ആററൂർ കൃഷ്ണപിഷാരടി വളരെ പ്രശംസിച്ചിട്ടുണ്ട്. ''പരിഭാഷയിലെ പല പദ്യങ്ങളും ഒരു പരിഭാഷയാണെന്നും സ്വതന്ത്ര കൃതിയല്ലെന്നും പറഞ്ഞു മനസ്സിലാക്കേണ്ടതായിട്ടാണിരിക്കുന്നതെന്ന്''-അതിൽ പ്രസ്താവിച്ചിരിക്കുന്നു. ഭാഷയുടെ ശൈലിക്കും ശയ്യയ്ക്കും സുഗമതയ്ക്കും യോജിച്ച പദ്യങ്ങൾ നിറഞ്ഞിട്ടുള്ളതാണ് പ്രസ്തുത കൃതിയെന്നും വ്യക്തമാക്കിയിട്ടുണ്ട്.

## ഖണ്ഡകാവ്യം

എടുത്തുപറയത്തക്ക മേന്മയുള്ള ഖണ്ഡകാവ്യമാണ് പണിക്കരുടെ ''അംബപാലി.'' അംബപാലിയുടെയും, അതിന് എത്രയോ നൂററാണ്ടുകൾക്കു ശേഷമുള്ളതായി പറയപ്പെടുന്ന മഗ്ദലനമറിയത്തിന്റെയറും, കഥകൾക്കു തമ്മിൽ അസാമാന്യവും, അസാധാരണവും ആഴമുള്ളതുമായ സാമ്യമുണ്ട്. അത്യുദാരമായ ത്യാഗത്തിന്റെ അത്യുന്നത മാതൃകയാണ് അംബപാലിയുടെ ജീവിതം. മാനസാന്തരവിധേയയായ അവളെ പില്ക്കാലത്ത് തഥാഗതൻ ആദ്യത്തെ ബുദ്ധഭിക്ഷുണിയായിട്ട് അംഗീകരിക്കുകയുണ്ടായി. ബുദ്ധാവതാരത്തിന്റെ 2500 വർഷാഘോഷങ്ങളുടെ ഭാഗമെന്ന നിലയിലാണ് ഈ ഉൽക്കൃഷ്ട കൃതി പണിക്കർ പ്രസിദ്ധപ്പെടുത്തിയത്.

പണിക്കരുടെ അവസാനത്തെ മലയാള കൃതിയാണ് ''കീർത്തനമാല'' (1963). അതിനെക്കുറിച്ച് വെണ്ണിക്കുളം ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്-''വാർദ്ധക്യസാധാരണമായ ഈശ്വരഭക്തിയുടെ ഒരു പ്രകാശനമാണ് 'കീർത്തനമാല'യെന്നേ അതു കൈയിൽ കിട്ടിയപ്പോൾ കരുതിയുള്ളു. സാഹിത്യത്തിന്റെ സർവ്വമണ്ഡലങ്ങളിലും വിഹരിച്ചിട്ടുള്ള സർദാർ പണിക്കർ, സ്തോത്രസാഹിത്യത്തിലും കൈവച്ചതിൽ അദ്ഭുതപ്പെടേണ്ട കാര്യമില്ല. എന്നാൽ അവസാനത്തെ കൃതി എന്ന നിലയിൽ ആലോചിക്കുമ്പോൾ അർത്ഥഗർഭമായ ഏതോ ആന്തരിക പ്രചോദനം കവിയെ ഭരിച്ചിരുന്നതായി പരിഗണിക്കണം.'' 'അപകഃഫലം' 1915-ൽ അർപ്പിച്ച് കൈരളീപൂജ ആരംഭിച്ച ആ മഹാനുഭാവൻ, 'കീർത്തനമാല' 1963-ൽ ചാർത്തി ഈശ്വരാർപ്പണബോധത്തോടുകൂടിയാണ് ദീർഘനാളത്തെ മലയാള സാഹിത്യതപസ്യ അവസാനിപ്പിച്ചത്.

## നാടകകൃത്ത്

ഏഴു നാടകങ്ങൾ മാധവപ്പണിക്കരുടെ പേരിൽ പ്രസിദ്ധീകൃതങ്ങളായിട്ടുണ്ട്. ഇവയിൽ മൂന്നെണ്ണം പാശ്ചാത്യനാടകങ്ങളും, ഒന്ന് ചീനഭാഷയിലേതും, ബാക്കി സ്വതന്ത്ര കൃതികളുമാണ്. ഒന്നാമതു രചിച്ച നാടകം ''നൂർജഹാനാ''ണ് (1920). അലിഗറിൽ സേവനത്തിലുള്ള കാലത്ത് എഴുതിയതാണത്. മുകില പാരമ്പര്യം പരിരക്ഷിക്കാനും അതിൽ അഭിമാനം കൊള്ളാനും സഹായിക്കുന്ന സാഹചര്യമാണ് അവിടത്തെ അധികാരികൾ പ്രോത്സാഹിപ്പിച്ചിരുന്നത്. ഈ പരിതഃസ്ഥിതിയിൽ നൂർജഹാനെ ചുററിപ്പററിയൊരു നാടകം ചമച്ചതിൽ അദ്ഭുതപ്പെടാനില്ല. ഒരു നാടക ശില്പമെന്ന നിലയിൽ അത് ഒരു അപകഃഫലമാണ്.

ഇനിയൊരു നാടകം, ഏതാണ്ടു പതിനെട്ടോളം വത്സരങ്ങൾക്കു ശേഷമാണ് പണിക്കർ രചിച്ചത്-''മണ്ഡോദരി'' (1938). പുസ്തകത്തിന്റെ മുഖവുര പ്രത്യേകിച്ചു ശ്രദ്ധേയമാണ്. ആംഗ്ളേയ പാരമ്പര്യം ഒരു പദ്ധതിയെ മാത്രം ആശ്രയിച്ചുള്ളതല്ലെന്നും, ആ ഭാഷയിൽ നാടകസാഹിത്യം നാനാരൂപങ്ങളിലുണ്ടെന്നും, ആധുനികകാലത്തും പദ്യനാടക പ്രിയം കുറഞ്ഞിട്ടില്ലെന്നും ചൂണ്ടിക്കാണിച്ചിട്ടുണ്ടതിൽ. മററു യൂറോപ്യൻ ഭാഷയിലെ സ്ഥിതിയും അതുതന്നെ. പദ്യത്തിലെഴുതിയാൽ അഭിനയത്തിനു ദൂഷ്യം വരുമെന്ന വാദം സോദാഹരണം അദ്ദേഹം നിരാകരിച്ചിട്ടുമുണ്ട്. മലയാളത്തിൽ എല്ലാ പദ്ധതികളിലുമുള്ള നാടകങ്ങളുണ്ടാകണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. ഗദ്യനാടകങ്ങൾ, നാടകീയ കാവ്യങ്ങൾ, പദ്യനാടകങ്ങൾ എന്നിവയ്ക്കെല്ലാം ഇവിടെയും ഇടമുണ്ട്. സംസ്കൃത നാടക പദ്ധതി നമുക്ക് ഇന്നു കൊള്ളുകയില്ലെന്നു പറയുന്നവരെ പരാജയപ്പെടുത്തുന്ന വാദങ്ങൾ മുഖവുരയിൽ കാണാം. നമ്മുടെ നാടകപ്രിയർ അത് മനസ്സിരുത്തി വായിക്കുന്നതുകൊള്ളാം-

''ധ്രുവസ്വാമിനി'' (1941), ''ഭീഷ്മർ'' (1942) എന്നിവയാണ് മററു രണ്ടു സ്വതന്ത്ര നാടകങ്ങൾ. മുന്നൂറു വർഷത്തോളം ഭാരത സാമ്രാജ്യം അടക്കിവാണ ഗുപ്തവംശ സാർവ്വഭൗമന്മാരുടെ മേന്മയാണ് ഇന്നും ഭാരത ചരിത്രവിദ്യാർത്ഥികൾ വാഴ്ത്താറുള്ളത്. അവരുടെ കാലത്താണ് ഹൈന്ദവസംസ്കാരം അതിന്റെ പരമകാഷ്ഠ പ്രാപിച്ചത്. ഇൻഡ്യാ ചരിത്രത്തിലെ ഒരു സുവർണ്ണയുഗമായിരുന്നു അത്. നാണവും മാനവും കെട്ട ഭീരുവായ രാമഗുപ്ത ചക്രവർത്തിയാൽ തന്റെ പട്ടമഹിഷിപ്പട്ടത്തിൽനിന്ന് ശകപ്പെരുമാളുടെ ദാസീപദത്തിലേക്ക് സ്ഥലംമാററപ്പെട്ട ധ്രുവസ്വാമിനിയുടെ കഥയാണീ നാടകത്തിലെ ഇതിവൃത്തം. ധ്രുവസ്വാമിനിയുടെ രക്ഷകനായതും പിന്നീടു ഭർത്താവായതും ചന്ദ്രഗുപ്ത വിക്രമാദിത്യൻതന്നെ. ഉൽകൃഷ്ട രൂപകങ്ങളുടെ ഇടയിലേക്ക് കടന്നുനില്ക്കാൻ കരുത്തുള്ളതാണ് ഈ കൃതി. 'ഭീഷ്മർ' മററുള്ളവർക്കനുകരണീയമായ മാതൃകയായിത്തീരത്തക്കവണ്ണം പരിപൂർണ്ണ വിജയം നേടിയിട്ടുണ്ടെന്ന് ആററൂർ കൃഷ്ണപ്പിഷാരടി അഭിപ്രായപ്പെട്ടിട്ടുള്ളതിൽ അല്പംപോലും അതിശയോക്തിയില്ലെന്ന് നാടകം മനസ്സിരുത്തി വായിക്കുന്നവർക്ക് മനസ്സിലാകും.

നമുക്കു നല്കിയിട്ടുള്ള നാടക പരിഭാഷകളെക്കുറിച്ചും-''പടിഞ്ഞാറെ മുറി'' (1955), ''എലക്ട്രാ'' (1957), ''ഈഡിപ്പസ്'' (1957), ''ലീയർ രാജാവ്'' (1959)-ആവലാതിപ്പെടാനുള്ള അവസരം പരിഭാഷകൻ നല്കിയിട്ടില്ല.

## ആഖ്യായികാകാരൻ

അലിഗറിൽ പാർത്തിരുന്ന കാലത്ത് പണിക്കർ ''ദൊരശ്ശിണി'' (1924) എഴുതിയത്. ഒരു സാമുദായിക ചിത്രം എന്നാണ് അതിനെപ്പററി രചയിതാവു പറഞ്ഞിട്ടുള്ളത്. ഒരു നോവലായി അതിനെ അദ്ദേഹം ഗണിച്ചിട്ടില്ല. നിർമ്മിച്ച ശേഷം എട്ടുകൊല്ലം കഴിഞ്ഞാണ് അച്ചടിച്ചു പ്രകാശനം ചെയ്തതും. പക്ഷേ പരിഷ്കരിക്കാൻ ഒരുങ്ങിയില്ല. പുരാതന പാരമ്പര്യമുള്ള ഒരു സമൂഹത്തിലെ മനഃപൂർവം മാറാൻ പാടുപെടുന്ന സാഹചര്യവും യുവസഹജമനസ്സും പരസ്പരം പ്രതികരിക്കുന്നതിന്റെ ചില ദൃശ്യങ്ങൾ നല്കാനാണ് ശ്രമം. പ്രസിദ്ധീകരിച്ച കാലത്ത് പ്രമേയത്തിന് പ്രസക്തിയും പുതുമയുമുണ്ടായിരുന്നു. അതുകൊണ്ട് ആളുകൾ അത് സ്വാഗതം ചെയ്തു.

സംഭവബഹുലമായ കഥയാണ് ''പുണർകോട്ടു സ്വരൂപ''ത്തിൽ (1928) അവതരിപ്പിച്ചിരിക്കുന്നത്. ചരിത്രസംബന്ധിയാണ് ഇതിവൃത്തത്തിന്റെ പശ്ചാത്തലം. അരാജകത്വത്തിലേക്ക് മദ്ധ്യകേരള പ്രദേശങ്ങളെ തള്ളിവീഴ്ത്തിയ കാലഘട്ടമാണ് അതിൽ കാണിച്ചിട്ടുള്ളത്. ജന്മദേശത്തേയും സ്വന്തം തറവാട്ടിലെ പൂർവ്വസൂരികളേയും സ്പർശിക്കുന്നുണ്ട് കഥയിൽ. ചിത്രീകരണ ചാതുര്യംകൊണ്ട് ചില കഥാപാത്രങ്ങളെ സ്മരണീയരാക്കിയിട്ടുമുണ്ട്. എങ്കിലും പാത്രരചനയെക്കാൾ, ചരിത്രാവതരണത്തിലാണ് രചയിതാവിന്റെ വ്യഗ്രതയെന്നു വ്യക്തമാണ്. അതിനാൽ ശക്തിയായി രൂപം ധരിക്കേണ്ടവർ, ചരിത്രത്തിന്റെ മൂടൽമഞ്ഞിൽപ്പെട്ട്, നിഴൽ മാത്ര രൂപങ്ങളായി ഭവിച്ചിരിക്കുന്നു! എങ്കിലും കൗതുകം നഷ്ടപ്പെടാതെ ഇന്നും ഈ കൃതി വായിക്കാൻ സാധിക്കും.

''ധൂമകേതുവിന്റെ ഉദയ''വും (1929) ഒരു ചരിത്രാഖ്യായികയാണ്. ഒററയിരിപ്പിലിരുന്നു പുസ്തകം മുഴുവൻ വായിച്ചശേഷം നോവലിസ്ററിന് വള്ളത്തോൾ എഴുതിയത്-''ചരിത്രത്തിലും കേരളീയ യുദ്ധരീതിയിലും രാജ്യതന്ത്രത്തിലുമുള്ള പരിജ്ഞാനംമൂലം ആഖ്യായികയെ ഏററവും ആകർഷകവും കമനീയവുമായ ഒരു നിബന്ധമാക്കിത്തീർക്കാൻ സാധിച്ചിട്ടുണ്ടെ''ന്നാണ്. സത്യസന്ധമായ മാർത്താണ്ഡവർമ്മാ ചരിത്രത്തിന്റെയും, അകൃത്രിമമായ ആഖ്യായികാ സൗന്ദര്യത്തിന്റെയും, ഉദയം കൂടിയാണെന്നും അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നു. ഈ കൃതിയുടെ ഇന്നത്തെ വായനക്കാരൻ വള്ളത്തോളിന്റെ അഭിപ്രായങ്ങളോടു പൂർണ്ണമായി യോജിക്കുമെന്നെനിക്കുറപ്പുണ്ട്. പിന്നീടു പ്രസിദ്ധീകരിച്ച ''പറങ്കിപ്പടയാളി''യും (1932) കേരള ചരിത്ര പശ്ചാത്തലം ചിത്രീകരിക്കുന്ന ഒരു നല്ല നോവൽ തന്നെ. പോർത്തുഗീസുകാരുടെ വരവിനുശേഷം കേരള പരിസ്ഥിതിയിലുണ്ടായ രാഷ്ട്രീയ ഗതിവിഗതികളെ ചിത്രീകരിക്കാനും പല മേഖലകളിലേക്ക് വെളിച്ചം വീശാനും ഇതിൽ വിജയിച്ചിട്ടുണ്ട്. സ്വാതന്ത്ര്യത്തിനുവേണ്ടി പടപൊരുതിയ ഒരു വീര കേരള പുത്രന്റെ ചരിത്രാംശമാണ് ''കേരള സിംഹം'' (1941) എന്ന ആഖ്യായികയുടെയും ഇതിവൃത്തം. ഇതാണുതാനും മാധവപ്പണിക്കരുടെ നോവലുകളിൽ ഏററവും ആകർഷകവും പ്രശസ്തവും. വളരെനാളത്തെ ഗവേഷണത്തിനുശേഷമാണതു രചിച്ചത്. കഥാകൃത്ത് ഓക്സ്ഫോർഡിൽ പഠിച്ചകാലം മുതൽ പഴശ്ശിരാജയുടെ പ്രവർത്തനചരിത്രത്തിലേക്കു ശ്രദ്ധിച്ചുതുടങ്ങിയതാണ്. പിന്നീട് 1940-ൽ വടക്കെ മലബാറിൽ ചരിത്രപുരുഷന്റെ ജീവിതവും പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ട സങ്കേതങ്ങൾ സന്ദർശിച്ചു. ഐതിഹ്യങ്ങളും, നാട്ടുപുരാണങ്ങളും സമാഹരിച്ചു; പഠിച്ചു. ഇതിനുശേഷമാണ് ബിക്കാനീറിൽവച്ച് നോവലെഴുതിയത്. ''ഉഗ്രശപഥം'' (1961) മറെറാരു ചരിത്രാഖ്യായികയാണ്.

ഇൻഡ്യാ ചരിത്രസംഭവങ്ങൾ ഇതിവൃത്തങ്ങളാക്കി ആഖ്യായികകൾ രചിക്കുന്നത് ഒരുകാലത്ത് ഭാരതത്തിലെ എല്ലാ ഭാഷകളിലും പ്രത്യക്ഷപ്പെട്ട ഒരു പ്രതിഭാസമായിരുന്നു. തൽഫലമായി അഖിലേന്ത്യാ പ്രശസ്തി നേടിയ പല കൃതികളുമുണ്ടായി. കേരള ചരിത്രത്തിലെ ധീരസാഹസികന്മാരുടെ അപദാനങ്ങൾ അത്തരം സാഹിത്യ കൃതികളുടെ രൂപത്തിൽ അന്യപ്രദേശങ്ങളിൽ അധികം പ്രചരിച്ചിട്ടില്ല. ബ്രിട്ടീഷാധിപത്യത്തിനെതിരായി പടപൊരുതി വീരചരമം വരിച്ച പഴശ്ശിരാജാവും വേലുത്തമ്പിയും ഇന്നും ഉത്തരഭാരതീയർക്ക് അപരിചിതരാണ്. 'കേരളസിംഹ'ത്തിന്റെ തർജ്ജമയിലൂടെ ബംഗാളിഭാഷയിലേക്ക് പഴശ്ശിയുടെ വീരചരിത്രം പകർന്നിട്ടുണ്ടെങ്കിലും സ്ഥിതിയിൽ മാററമില്ല. ആ പരിഭാഷ നിർവ്വഹിച്ചത് ബൊമ്മനാവിശ്വനാഥം ആണ്-1960-ൽ. അമൃതബസാർ പത്രിക കേരള സിംഹത്തെക്കുറിച്ചു പറഞ്ഞത്-''സാഹിത്യ സൗന്ദര്യപൂരിതവും വികാരഭരിതവുമായ ഈ കഥ വായിക്കുന്നതു അപൂർവ്വവും അവിസ്മരണീയവുമായ അനുഭവമായിരിക്കു''മെന്നാണ്.

മുകില സാമ്രാജ്യ കാലഘട്ടത്തിന്റെ പശ്ചാത്തലത്തിൽ, ചില ഇൻഡ്യാചരിത്ര പുരുഷന്മാരേയും കുറെ കല്പിത കഥാപാത്രങ്ങളേയും ഉൾപ്പെടുത്തി ഉണ്ടാക്കിയിട്ടുള്ള ആഖ്യായികയാണ് ''കല്യാണമൽ'' (1934). ഉദ്വേഗജനകങ്ങളായ രംഗങ്ങളും വിവിധ സ്വഭാവക്കാരായ കഥാപാത്രങ്ങളും, കാലഘട്ടത്തിന്റെ അവിശ്വസനീയ വിവരണങ്ങളും കൊണ്ട് കൃതി മനോഹരമാണ്. വായിച്ചവർ പലരും അത് ഒരു പരിഭാഷയായിരിക്കുമെന്ന് സംശയിച്ചിട്ടുള്ളതായി നോവലിസ്ററ് രേഖപ്പെടുത്തിയിരിക്കുന്നു.

ഭാരത സ്വാതന്ത്ര്യസമരത്തിന്റെ ശതവാർഷികത്തോടു ചേർന്ന് പ്രസിദ്ധീകരിച്ച പുസ്തകമാണ് ''ഝാൻസിറാണിയുടെ ആത്മകഥ'' (1957). കാശിയിൽ മണികർണ്ണി

ശേഷം 57-ാം പേജിൽ

**സർദാർ പണിക്കരുടെ പല രചനകളും എവിടെയെന്നറിയാൻ സാഹിത്യവിദ്യാർത്ഥികൾക്കുപോലും കഴിയാതെ കിടക്കുകയാണ്. മലയാളത്തിലുള്ള കൃതികളുടെയെങ്കിലും ഒരു സമഗ്രസൂചിക കേരള സാഹിത്യ അക്കാദമിയെങ്കിലും തയ്യാറാക്കി പ്രസിദ്ധീകരിക്കേണ്ടതാണ്. അതിന്റെ സ്ഥാപകാദ്ധ്യക്ഷനായി അദ്ദേഹം അനുഷ്ഠിച്ചിട്ടുള്ള സേവനമംഗീകരിക്കുന്ന ഒരു സ്മാരക കാണിക്കയായിട്ടെങ്കിലും അവർ അതു നിർവ്വഹിക്കുമെന്നു പ്രതീക്ഷിക്കുക.**



# തിയനൻമെന്നിനുശേഷം

സച്ചിദാനന്ദൻ

**ഈയിടെ ചൈന സന്ദർശിച്ച പ്രശസ്ത മലയാളകവി സച്ചിദാനന്ദൻ ചൈനയിലെ ഇപ്പോഴത്തെ എഴുത്തുകാരുടെ അവസ്ഥയെക്കുറിച്ചെഴുതുന്നു. ദൈനംദിന കക്ഷിരാഷ്ട്രീയത്തിൽനിന്ന് എത്ര അകന്നുനില്ക്കുന്നുവോ അത്രത്തോളം അത് എഴുത്തുകാർക്കു നല്ലതാണെന്നും പ്രായോഗിക രാഷ്ട്രീയം ഒത്തുതീർപ്പിന്റെ ലോകമാണെന്നും സാഹിത്യം ഒത്തുതീർപ്പില്ലാത്ത സത്യാന്വേഷണത്തിന്റെ ലോകമാണെന്നും ലേഖകൻ കണ്ടെത്തുന്നു.**

"ഞാൻ സ്നേഹിക്കുന്നവർ
പഴയപടി സഹനം തുടരും
ഞാൻ വെറുക്കുന്നവർ
അപ്പോഴും അദൃശ്യരായിരിക്കും.
അതിജീവിക്കുന്നവരേ!
കൂടുതൽ ജാഗ്രത കാണിക്കുവിൻ:
ശത്രു കശാപ്പ് ഇനിയും നിറുത്തിയിട്ടില്ല."



ആധുനിക ചൈനീസ് കവിതയുടെ തലമൂത്ത പ്രതിനിധിയായ അയ്ചിങ്ങിന്റെയാണ് ഈ വരികൾ: 1989 ജൂണിലെ കൂട്ടക്കൊലയ്ക്കു മുന്നോടിയായി 1976 ഏപ്രിലിൽ തിയനൻമെൻ ചത്വരത്തിൽ നടന്ന കൊലപാതകങ്ങളുടെ ഇരയായ ഒരു ചെറുപ്പക്കാരന്റെ വാക്കുകൾ ഇവയിൽ മുഴങ്ങുന്നു.

ഇപ്പോൾ എൺപത്തിനാലു വയസ്സായ അയ്ചിങ്തന്നെ ചൈനീസ് രാഷ്ട്രീയ ചരിത്രത്തിന്റെ ഗതിവിഗതികളുടെ ഒരിരയാണ്. വാൾട് വിറ്റ്മാന്റെ കാവ്യഗോത്രത്തിൽപ്പെട്ട ഈ കവിയുടെ വായനാവേളകളിൽ പതിനായിരങ്ങൾ കേൾക്കാനെത്തുന്നു; ഇദ്ദേഹത്തിന്റെ 'തിരഞ്ഞെടുത്ത കൃതി'കളുടെ വില്പന ഒരുലക്ഷം കവിഞ്ഞിരിക്കുന്നു. ജീവിച്ചിരിക്കുന്ന ഏറ്റവും മഹാനായ ചൈനീസ് കവി ആരെന്ന് ബെയ്ജിങ്ങിലും ഷാങ്ദോങ്ങിലും ഞങ്ങൾ ചോദിച്ചിടത്തെല്ലാം 'അയ്ചിങ്' എന്ന ഉത്തരമാണു കിട്ടിയത്. അദ്ദേഹത്തെ കാണാനുള്ള ഞങ്ങളുടെ ശ്രമങ്ങൾ, പക്ഷേ, വിഫലമായി: 'വാർദ്ധക്യാധിക്യംമൂലം സന്ദർശകരെ സ്വീകരിക്കുന്നില്ലെ'ന്ന മറുപടിയാണ് ഞങ്ങൾക്കു കിട്ടിയത്. ഇതിനുമുമ്പ് ഇന്ത്യയിൽനിന്നു പോയ എഴുത്തുകാർക്കും ഈ മറുപടിതന്നെയാണു കിട്ടിയത്. ഇതിനു പിറകിൽ രാഷ്ട്രീയകാരണങ്ങൾ ഉണ്ടായിക്കൂടെന്നില്ല. ചൈനയുടെ പുതിയ സാമ്പത്തികനയങ്ങളോട് ഈ പഴയ കമ്മ്യൂണിസ്റ്റുകാരനു യോജിപ്പുണ്ടാകാനിടയില്ല.

1957-ലാണ് 'വലതുപക്ഷവാദി'യെന്നു മുദ്രകുത്തപ്പെട്ട് അയ്ചിങ് വടക്കുപടിഞ്ഞാറൻ ചൈനയിലെ ഒരു കൃഷിക്കളത്തിലേക്ക് അയയ്ക്കപ്പെട്ടത്. പിന്നീട് അദ്ദേഹത്തെ സിൻചിയാങ്ങിലേക്കു മാറ്റി. അയ്ചിങ്ങിന് ശിക്ഷ പുത്തരിയായിരുന്നില്ല. 1933–35 കാലത്ത് 'ഇടതുപക്ഷവാദി'യെന്നു മുദ്രകുത്തപ്പെട്ട് അദ്ദേഹം ഒരു കുമിന്താങ് ജയിലിൽ അടയ്ക്കപ്പെട്ടിരുന്നു. പക്ഷേ, വിപ്ലവാനന്തര ഭരണകൂടം കുറേക്കൂടി നിർദ്ദയമായിരുന്നു: ഒരിരുണ്ട നിലവറയിൽ അയ്ചിങ്ങിന് ഉറങ്ങേണ്ടി വന്നു; പ്രധാന ജോലിയാകട്ടെ, കക്കൂസുകൾ വൃത്തിയാക്കലും. 1975-ലാണ് അയ്ചിങ് തിരിച്ചുവന്നത്. കഠിനാദ്ധ്വാനത്തിന്റെയും രാഷ്ട്രീയഭ്രഷ്ടിന്റെയും പതിനെട്ടു വർഷങ്ങൾ അദ്ദേഹത്തിന്റെ ആരോഗ്യം കാർന്നുതിന്നിരുന്നു. വലതുകണ്ണിനു കാഴ്ച നഷ്ടപ്പെട്ട് കിഴവനായാണ് അദ്ദേഹം തിരിച്ചുവന്നത്. പീഡനത്തിന്റെ പതിറ്റാണ്ടുകളിൽ അയ്ചിങ് എഴുതിയ നൂറുകണക്കിനു കവിതകൾ "കാണാതായി"രുന്നു; ഒരുവരിപോലും വെളിച്ചം കാണാൻ അധികാരികൾ സമ്മതിച്ചില്ല. അങ്ങനെ അയ്ചിങ്ങിന്റെ കാവ്യജീവിതത്തിൽ ഇരുപതുവർഷത്തെ മൗനം വന്നുപെട്ടു. ഇക്കാലമത്രയും അയ്ചിങ് കമ്മ്യൂണിസ്റ്റായിത്തുടർന്നു, ദുരിതങ്ങൾ അന്തസ്സോടെ ഏറ്റുവാങ്ങി. തടവറക്ക്യാമ്പിൽനിന്നു പുറത്തുവന്നശേഷം അദ്ദേഹമെഴുതിയ ആദ്യത്തെ കവിത— "ചെങ്കൊടി"— കമ്മ്യൂണിസ്റ്റ് രക്തസാക്ഷികളെ പ്രകീർത്തിക്കുന്നതായിരുന്നു. അദ്ദേഹത്തിന്റെ ഒരേയൊരു കുറ്റം, അദ്ദേഹം ശരിക്കും ജനാധിപത്യത്തിലും സ്ഥിതിസമത്വത്തിലും അടിയുറച്ച ഒരു സമുദായത്തിൽ വിശ്വസിക്കുന്നു എന്നതാണ്; സ്റ്റാലിന്മാരെയും പോൾപോട്ടുമാരെയും ചൗഷെസ്ക്യൂമാരെയും സൃഷ്ടിച്ച വ്യവസ്ഥിതിയെ നിരാകരിക്കുന്നു എന്നതും. "മതിലുകൾ" എന്ന കവിതയിൽ അയ്ചിങ് ചോദിക്കുന്നു, "മൂന്നുമീറ്റർ പൊക്കം? സാരമില്ല. അമ്പതു സെന്റീമീറ്റർ കനം? സാരമില്ല. നാല്പത്തഞ്ചു കിലോമീറ്റർ നീളം? സാരമില്ല. ആയിരമിരട്ടി പൊക്കവും കനവും നീളവുമുണ്ടായ്ക്കോട്ടെ; എന്നാലും അതിനാവുമോ ആകാശത്തെ മേഘങ്ങളെ, കാറ്റിനെ, മഴയെ വെയിലിനെ, തടയാൻ? കാറ്റിനെക്കാൾ സ്വതന്ത്രമായ ചിന്തയും ഭൂമിയെക്കാളുറച്ച ഇച്ഛാശക്തിയുമുള്ള ആയിരം ലക്ഷം ജനങ്ങളെ തടയാൻ?"

അയ്ചിങ്ങിന്റെ പരീക്ഷണം ലേബർ ക്യാമ്പുകൊണ്ടവസാനിച്ചില്ല. 1976-ലെ തിയനൻമെൻ സംഭവത്തിന് അദ്ദേഹം സാക്ഷിയായിരുന്നു. 'നാൽവർ സംഘത്തിന്റെ ദുരാധിപത്യത്തിനെതിരായ ജനരോഷത്തിന്റെ അണപൊട്ടിയൊഴുകലായിരുന്നു ഏപ്രിൽ അഞ്ചിന്റെ പ്രകടനം. ബെയ്ജിങ് ജനത അന്ന് രക്തസാക്ഷിസ്മാരകത്തിൽ ഒത്തുകൂടി നാൽവരുടെ ശത്രുവായിരുന്ന ചൗ-എൻലായിക്ക് പൂക്കളും കവിതകളും സമർപ്പിച്ചു. പൊലീസുകാർ രാത്രി പൂച്ചെണ്ടുകളെടുത്തുമാറ്റി. പിറ്റേന്നു രാവിലെ അതിലേറെ പൂച്ചെണ്ടുകൾ അവിടെ പ്രത്യക്ഷമായി. പൊലീസുകാരുടെ നടപടികൾ ജനങ്ങളുടെ വാശിയും വീറും വർദ്ധിപ്പിച്ചതേയുള്ളൂ. ഈ അവസരമുപയോഗിച്ച് ഭരണകൂടത്തിന്റെ ഏജന്റുമാർ അക്രമമഴിച്ചുവിടുകയും ജനങ്ങളുടെമേൽ ഉത്തരവാദിത്വം ആരോപിക്കുകയും ചെയ്തു. അയ്ചിങ് 'തിരമാലയുടെ മുകളിൽ' എന്ന കവിതയിൽ ഈ സംഭവത്തെ ഉപമിക്കുന്നത് 1933-ൽ ഹിറ്റ്ലർ നാസികളിലൂടെ നടത്തിയ റീഹ്സ്റ്റാഗ് തീവയ്പിനോടാണ്: അരാജകത്വമുണ്ടെന്നു വരുത്തി ഭരണകൂടം പിടിച്ചെടുക്കുവാനായി പാർലമെന്റുമന്ദിരത്തിനു തീവച്ച് അതു ശത്രുക്കൾക്കുമേൽ ആരോപിക്കുകയായിരുന്നു നാസികൾ. തിയനൻമെന്നിൽ അക്രമത്തിന്റെ മറയുപയോഗിച്ച് പട്ടാളക്കാർ കടന്നുകയറി; നൂറുകണക്കിനാളുകൾ അറസ്റ്റുചെയ്യപ്പെട്ടു; കുറച്ചുപേർ കൊല്ലപ്പെട്ടു. എങ്കിലും അന്നുണ്ടായ കവിതകൾ രഹസ്യമായി സൂക്ഷിച്ചുവയ്ക്കപ്പെട്ടു. കൽക്കരിയടുപ്പുകളിൽ, അകംപൊള്ളയാക്കിയ വലിയ മെഴുകുതിരികളിൽ, പൂച്ചട്ടികളിൽ. ചിലതെല്ലാം നാട്ടിൻപുറങ്ങളിൽ ചെറുപെട്ടികളിൽ കുഴിച്ചിട്ടു. ചൈനാക്കാർ ഈ വിദ്യയിൽ പ്രാഗല്ഭ്യം നേടിയിട്ടുണ്ട്—സ്വേച്ഛാധിപതികളായ രാജാക്കന്മാരുടെ കാലം മുതൽ എല്ലാ കാലഘട്ടങ്ങളിലും അവർക്ക് ഗ്രന്ഥങ്ങൾ ഒളിച്ചുവയ്ക്കേണ്ടിവന്നിട്ടുള്ളതുകൊണ്ട്, 1976-ലെ തിയനൻമെൻ സംഭവം "തിന്മയുടെ മുഖത്തു വെളിച്ചം പ്രസരിപ്പിച്ച ഒരിടിമിന്നലാ"യിരുന്നുവെന്നും അതു ജനങ്ങളുടെ കണ്ണുതുറപ്പിച്ചുവെന്നും അയ്ചിങ് എഴുതി.

കമ്മ്യൂണിസ്റ്റു പാർട്ടിക്കകത്തുതന്നെയുള്ള വിമർശകനായ അയ്ചിങ്ങിന് 20 വർഷത്തെ മൗനവും തൊഴിൽ ക്യാമ്പിലെ അവമതിയും ഏറ്റുവാങ്ങേണ്ടി വന്നുവെങ്കിൽ, വ്യവസ്ഥിതിയെത്തന്നെ വിമർശിക്കുന്നവരുടെ സ്ഥിതി ഊഹിക്കാവുന്നതേയുള്ളൂ. അത്തരം വിമർശകർ ചൈനയിലുണ്ടെന്നു തീർച്ചയാണ്. ഗവൺമെന്റിന്റെ സാംസ്കാരികക്കുത്തകയെ വിമർശിക്കുന്നവർ, സാമ്പത്തികനയത്തോടു വിയോജിപ്പുള്ളവർ, ശരിയായ ജനാധിപത്യത്തിനായി വാദിക്കുന്നവർ ഇങ്ങനെ പലവിഭാഗം വിമർശകർ ഉണ്ടാകാതെ വയ്യ. നഗരവും ഗ്രാമവും തമ്മിൽ, ഉപഭോഗ സംസ്കാരവും സോഷ്യലിസ്റ്റ് മൂല്യബോധവും തമ്മിൽ, ബഹുരാഷ്ട്ര മുതലാളിത്തവും ജനകീയാവശ്യങ്ങളും തമ്മിൽ, സാമ്പത്തികമായ ഉദാരവത്കരണവും സാംസ്കാരികമായ വരട്ടുവാദവും തമ്മിൽ— ഇങ്ങനെ വൈരുദ്ധ്യങ്ങൾ മൂർച്ഛരിക്കുന്ന ഒരു സമൂഹത്തെയാണ് ഞാൻ ചൈനയിൽ കണ്ടത്. എന്നാൽ ഇവ അവിടത്തെ സാഹിത്യത്തിൽ ആഴത്തിൽ പ്രതിഫലിക്കുന്നതായിത്തോന്നിയില്ല. ബെയ്ജിങ്ങിലും ഷാങ്ദോങ്ങിലും ഞങ്ങൾ കണ്ട എഴുത്തുകാരാകട്ടെ, ചോദ്യങ്ങളിൽനിന്ന് ഒഴിഞ്ഞുമാറുന്നത് ഒരു കലയായിത്തന്നെ വളർത്തിയതായിക്കണ്ടു. ചോദ്യങ്ങൾക്കു ചൂടുപിടിച്ചപ്പോൾ പട്ടാളക്കാരായ രണ്ടു നോവലിസ്റ്റുകൾ ഷാങ്ദോങ്ങിലെ സംവാദവേദിയിൽനിന്ന് 'വേറെ തിരക്കു'ണ്ടെന്നു പറഞ്ഞ് എണീറ്റുപോവുകതന്നെ ചെയ്തു. ചോദ്യം മനസ്സിലായില്ലെന്നു നടിക്കുക, വ്യാഖ്യാനത്തിലൂടെ ചോദ്യത്തിലെ രാഷ്ട്രീയം എടുത്തുകളയുക, വെറുതേ ചിരിക്കുക—ഇങ്ങനെ പല അടവുകളും പഠിച്ചിരിക്കുന്നു ചൈനയിലെ കൂലിയെഴുത്തുകാർ.

'സാംസ്കാരികവിപ്ലവ'ത്തിനുശേഷമുള്ള ഒരു ചെറിയ കാലയളവിൽ മാത്രമാണ് വിപ്ലവാനന്തര ചൈനയിൽ ധൈഷണിക സ്വാതന്ത്ര്യത്തിന്റെ ഒരു ഹ്രസ്വ ഋതു നിലനിന്നത്. കൃഷി, വ്യവസായം, ശാസ്ത്രം, രാജ്യരക്ഷ എന്നീ നാലു മേഖലകളിലെ നവീകരണങ്ങൾക്കൊപ്പം 'സോഷ്യലിസ്റ്റ് ആധുനീകരണ'ത്തിന്റെ സാഹിത്യവും പ്രചരിപ്പിക്കപ്പെട്ടു. അയ്ചിങ്, ഡിങ്ലിങ്, മാവോ തുൺ, ഷെൻ കോങ്വെൻ, യാങ് മോ തുടങ്ങി 'സാംസ്കാരിക വിപ്ലവ'കാലത്ത് നിശ്ശബ്ദരാക്കപ്പെട്ട എഴുത്തുകാർ തിരിച്ചുവന്നു—സെൻസർഷിപ്പിനെക്കുറിച്ചുള്ള ഭീതി അവരെ അധീരരാക്കിയിരുന്നുവെങ്കിലും. മുപ്പതു-നാല്പതു പ്രായക്കാരായിരുന്ന അവരുടെ പിൻതലമുറക്കാർ കുറേക്കൂടി ധീരതയോടെ 'സാംസ്കാരിക വിപ്ലവ'കാലത്ത് അടിച്ചമർത്തപ്പെടുകയും അവഗണിക്കപ്പെടുകയും ചെയ്ത അനുഭവങ്ങൾ ആവിഷ്കരിച്ചുതുടങ്ങി. ലൂ സിൽഹ്വായുടെ 'മുറിവേറ്റവർ' എന്ന കഥയാണ് ഈ പ്രവണതയ്ക്കു തുടക്കം കുറിച്ചത്. വാങ് സിയാവോഹ്വാ എന്ന ഒരു റെഡ്ഗാർഡുകാരി സ്വന്തം അമ്മയെ പ്രതിവിപ്ലവകാരിയെന്നു മുദ്രകുത്തി ഉപേക്ഷിക്കുകയും പിന്നീടു പശ്ചാത്തപിച്ച് വീട്ടിൽ തിരിച്ചുവരുമ്പോൾ അമ്മ മരിച്ചതായി അറിയുകയും ചെയ്യുന്നതാണ് ഈ കഥയിലെ പ്രതിപാദ്യം. ശോകാന്തമായതിനാൽ ഈ കഥ പ്രസിദ്ധീകരിക്കാൻ 'പീപ്പ്ൾസ് ലിറ്ററേച്ചർ' തയ്യാറായില്ല. കഥാകൃത്ത് കഥ മുഴുവൻ വലിയൊരു പോസ്റ്ററാക്കി യൂണിവേഴ്സിറ്റി കാമ്പസിൽ പ്രദർശിപ്പിച്ചു. കഥ ഇതോടെ ശ്രദ്ധിക്കപ്പെട്ടു. ഷാങ്ഹായിയിലെ ഒരു പത്രം അതു പ്രസിദ്ധീകരിക്കുകയും ചെയ്തു. പിന്നീടു 'സാംസ്കാരിക വിപ്ലവ'ത്തെ 'തുറന്നുകാട്ടുന്ന' ഏറെ കഥകളും കവിതകളുമുണ്ടായി: 'മുറിവേറ്റവരുടെ സാഹിത്യം' എന്ന പേരിലാണ് ഈ പ്രസ്ഥാനം വ്യവഹരിക്കപ്പെടുന്നത്.

സാഹിത്യം, സംസ്കാരം, രാഷ്ട്രീയം ഇവിടെയെല്ലാം പുനർവിചിന്തനത്തിന്റെ കാറ്റു വീശിത്തുടങ്ങി. ഈ ജനാധിപത്യ പ്രസ്ഥാനം 'ബെയ്ജിങ് വസന്തം' എന്നറിയപ്പെടുന്നു. അതിന് ഒരു പതിറ്റാണ്ടുമുമ്പുണ്ടായ 'പ്രാഗ്‌വസന്ത'ത്തെ ഓർമ്മിപ്പിക്കുന്നതാണ് ഈ പ്രയോഗം. "മരണത്തിനു മുകളിൽ യൗവനം വിജയിക്കുമെന്നു വിശ്വസിക്കുക, ഭാവിയിൽ, ജീവിതത്തിൽ വിശ്വസിക്കുക". യുവകവി ഷി-ഴിയുടെ വരികൾ അക്കാലത്തെ നിഷ്കളങ്കമായ ശുഭാപ്തിവിശ്വാസത്തിന്റെ പ്രതിഫലനമാണ്. പാശ്ചാത്യ ആധുനികത ഇക്കാലത്ത് സാഹിത്യത്തെ സ്വാധീനിച്ചു. വ്യക്തികൾക്കു പ്രാധാന്യം കൈവന്നു. ലിറ്റിൽ മാഗസിനുകൾ എമ്പാടും മുളച്ചുപൊന്തി. ഷുൻതിങ്, ബെയ്ദാവോ തുടങ്ങിയ പുതിയ എഴുത്തുകാർ പ്രശസ്തി നേടി. അസംതൃപ്തിയും നൈരാശ്യവും സ്ത്രീ-പുരുഷ പ്രണയംപോലുള്ള വ്യക്തിവികാരങ്ങളും സാഹിത്യത്തിൽ ആവിഷ്കരിക്കാമെന്നായി. 'സാംസ്കാരിക'വിപ്ലവം ഇതിനെല്ലാം വിലക്കു കല്പിച്ചിരുന്നുവല്ലോ.

എന്നാൽ 'ബെയ്ജിങ് വസന്തം' ഏറെ നീണ്ടുനിന്നില്ല. ജനാധിപത്യപ്രസ്ഥാനം കുൻമിങ് മുതൽ ഷാങ്ഹായ്‌വരെയുള്ള ഇതര ചൈനീസ് നഗരങ്ങളിലേക്കു പടർന്നുപിടിച്ചു. പൗരാവകാശങ്ങൾക്കും സാംസ്കാരിക സ്വാതന്ത്ര്യത്തിനുംവേണ്ടിയുള്ള മുദ്രാവാക്യങ്ങൾ 'ജനാധിപത്യച്ചുവരു'കളിൽ (പൊതുജനാഭിപ്രായങ്ങൾ പ്രകടിപ്പിക്കാനുള്ള മതിലുകൾ) നിറഞ്ഞു. മുൻ റെഡ്ഗാർഡായിരുന്ന വീ ജിങ്ഷെങ്, തന്റെ മാസികയിൽ പുതിയൊരു മുദ്രാവാക്യം മുന്നോട്ടുവച്ചു: "അഞ്ചാമത്തെ നവീകരണം—ജനാധിപത്യം." (ഗവൺമെന്റ് പദ്ധതിയിൽ 'നാലു നവീകരണങ്ങളാണ് ഉണ്ടായിരുന്നത്. കൃഷി, വ്യവസായം, ശാസ്ത്രം, രാജ്യരക്ഷ.) വീ ജിങ്ഷെങ് ചൈനീസ് നേതാക്കളെ വിമർശിക്കുന്ന ഒരു ലേഖനവും എഴുതി. ഡെങ് സിയാവോപിങ്ങിനെയും അദ്ദേഹം വെറുതേ വിട്ടില്ല. ജനാധിപത്യത്തെക്കുറിച്ചു പ്രസംഗിക്കുമ്പോഴും ചൈനീസ് ഗവൺമെന്റ് ഇത്തരമൊരു അഭിപ്രായപ്രകടനമോ യഥാർത്ഥ പ്രതിപക്ഷസ്വാതന്ത്ര്യമോ പ്രതീക്ഷിച്ചിരുന്നില്ല. ലെനിനും മാവോയുമുൾപ്പെടെ ഏതെങ്കിലും കമ്മ്യൂണിസ്റ്റു നേതാവ് വിമർശനത്തോടു സഹിഷ്ണുത പുലർത്തിയതിനു തെളിവില്ല; വിയോജിക്കുന്നവരെ ആക്രമിക്കുവാൻ അവരുപയോഗിച്ചിരുന്ന ശകാരസംജ്ഞകൾതന്നെ അക്രമാസക്തമായ അസഹിഷ്ണുതയുടെ ആവിഷ്കാരങ്ങളായിരുന്നു. പ്രയുക്ത മാർക്സിസവും യഥാർത്ഥ ജനാധിപത്യവും പരസ്പരം പൊരുത്തപ്പെടാനാകാത്തതാണെന്ന വേദനാകരമായ നിഗമനത്തിലെത്തിച്ചേരാൻ നമ്മെ പ്രേരിപ്പിക്കുന്നതാണ് ഇന്നോളം ലോകത്തുണ്ടായ കമ്മ്യൂണിസ്റ്റ് ഭരണകൂടങ്ങളുടെ അനുഭവങ്ങൾ എന്നു പറയാതെ വയ്യ. ലെനിന്റെയോ മാവോയുടെയോ വലിപ്പമില്ലാത്ത ഡെങ്ങിനെപ്പോലുള്ള നേതാക്കളാകട്ടെ, ഏതു ലഘുവിമർശനത്തെയും സ്വന്തം രാഷ്ട്രീയാധികാരത്തിനുനേരെയുള്ള ഒരു ഭീഷണിയായി മാത്രമേ കാണുകയുള്ളൂ. അതുകൊണ്ട് വീ ജിങ്ഷെങ് അറസ്റ്റുചെയ്യപ്പെട്ടതിൽ അദ്ഭുതപ്പെടാനില്ല. അദ്ദേഹത്തെ പിന്തുണച്ചിരുന്നവരും ഒപ്പം

തടവിലായി; വാൾപോസ്റ്ററുകൾ നിരോധിക്കപ്പെട്ടു; 'ജനാധിപത്യച്ചുമരുകൾ' ജനങ്ങൾ ഉപയോഗിച്ചുകൂടെന്ന കല്പന വന്നു. ഡീ ജിങ്ഷെങ്ങിന് ''പ്രതിവിപ്ളവപ്രവർത്തന''ത്തിന്റെ പേരിൽ 15 വർഷത്തെ തടവുശിക്ഷ വിധിക്കപ്പെട്ടു. ആധുനിക സാഹിത്യകാരന്മാർക്കുനേരെ ആക്രമണം അഴിച്ചുവിടപ്പെട്ടു. കേരളത്തിലും മററും സംഭവിച്ചതുപോലെ തന്നെ, ദുർഗ്രഹത, സർറിയലിസം, സ്വകാര്യ പ്രതീകങ്ങളുടെ ഉപയോഗം തുടങ്ങിയ ''കുററങ്ങ''ളാണ് ഷുടിങ്, ഗൂഷെങ്, ബെയ് ദാവോ മുതലായ ആധുനിക സാഹിത്യകാരന്മാരിൽ ആരോപിക്കപ്പെട്ടത്. 'ബെയ്ജിങ് വസന്ത' കാലത്ത് ഏറെ പ്രകീർത്തിക്കപ്പെട്ട പല നോവലുകളും (ഉദാ: ഷെൻ റോങ്ങിന്റെ 'മദ്ധ്യവയസ്സിൽ', ദെയ് ഹൗയിയിയുടെ 'റെൻ, റെൻ') 'ആത്മീയ മലിനീകരണ'ത്തിന്റെ പേരിൽ നിരോധിക്കപ്പെട്ടു. ഈ പശ്ചാത്തലത്തിലാണ് 1989-ലെ ജൂൺ കൊലപാതകങ്ങൾക്കു വഴിവച്ച രണ്ടാം തിയനൻമെൻ സ്ക്വയർ സംഭവം അരങ്ങേറുന്നത്. അഴിമതി, സ്വേച്ഛാചാരം, ഉദ്യോഗസ്ഥ ദുഷ്പ്രഭുത്വം, സെൻസർഷിപ്പ്, വിലക്കയററം എന്നിവയ്ക്കെതിരേ, സംവാദാത്മക ജനാധിപത്യം എന്ന മുദ്രാവാക്യം മുന്നോട്ടുവച്ച് വിദ്യാർത്ഥികൾ, അദ്ധ്യാപകർ, ഉദ്യോഗസ്ഥർ, വ്യാപാരികൾ, തൊഴിലാളികൾ എന്നീ വിഭാഗങ്ങളുടെ മുൻകൈയിൽ നടന്ന 'സമാധാനപരമായ ഒരു പ്രതിഷേധ പ്രകടനമായിരുന്നു അത്. അതിനെ അക്രമാസക്തമാക്കി തിരിച്ചുവിട്ടത് ചൈനയിൽ അരാജകത്വമുണ്ടെന്നു വരുത്തി ബ്രിട്ടീഷ് പാസ്പോർട്ടു നേടി ഹോങ്കോങ്ങിലേക്കു കടക്കാൻ തക്കംപാർത്തിരുന്ന ഏതാനും സ്ഥാപിതതാല്പര്യക്കാരായ... സ്വാതന്ത്ര്യവിരുദ്ധരാണ്. പട്ടാളനടപടിക്ക് ഈ അക്രമങ്ങൾ സാധൂകരണമായിത്തീരുകയും ചെയ്തു. നൂറുകണക്കിനു യുവാക്കൾ രക്തസാക്ഷികളായ ഈ സംഭവത്തോടെ ചൈനയിലെ ജനാധിപത്യപ്രസ്ഥാനം തത്കാലം നിശ്ശബ്ദമാക്കപ്പെട്ടു. നാടുകടത്തപ്പെട്ട ബുദ്ധിജീവികളും എഴുത്തുകാരും ചൈനയ്ക്കു പുറത്ത് 'ചൈനീസ് ജനാധിപത്യത്തിനായുള്ള ഫെഡറേഷൻ' എന്ന സംഘടന രൂപീകരിച്ചു പ്രവർത്തിച്ചു വരുന്നു.

ഇപ്പോഴത്തെ ചൈനീസ് ഗവൺമെന്റ് ജനാധിപത്യ പ്രസ്ഥാനത്തെയാകെത്തന്നെ 'പടിഞ്ഞാറൻ സദാചാര'ത്തിന്റെയും 'ബൂർഷ്വാ ലിബറലിസ'ത്തിന്റെയും ഒരു പ്രതിലോമ വിസ്ഫോടനമായാണ് വിലയിരുത്തുന്നത്. എല്ലാ പ്രസിദ്ധീകരണശാലകളും പത്രങ്ങളും ആനുകാലികങ്ങളും റേഡിയോ-ടെലിവിഷൻ ശൃംഖലകളും ഗവൺമെന്റുടമയിലാണ്. ചൈനീസ് സാഹിത്യം ഇന്ന് ഒരു ചൈനീസ് സർക്കാർ കമ്പനിയാണ്. എലിയെപ്പിടിക്കുന്ന പൂച്ചയെ പിന്തുടരുന്ന എഴുത്തുകാർക്കു മാത്രമേ ഈ കമ്പനിയിൽ പ്രവേശനമുള്ളൂ. മാവോയിസ്ററുകളും ജനാധിപത്യവാദികളും ഭരണകൂടത്തിന്റെ ശത്രുക്കളാണ്. എഴുത്തുകാരന്റെ ഭാഗധേയം ഭരണകൂടത്തിന്റെ ഭാഗധേയവുമായി കൂട്ടിക്കെട്ടിയിരിക്കുന്നു. ലൂഷുൺ, മാവോ തുൺ, ലാവോ ഷീ, ഗാവോ യു തുടങ്ങിയ വിപ്ളവകാല സാഹിത്യകാരന്മാർ ബാൽസക്കിന്റെയും ഗോർക്കിയുടേയും മാതൃക പിന്തുടർന്നവരാണ്. വിപ്ളവാനന്തര ഭരണകൂടം ഉയർത്തിപ്പിടിച്ച 'സോഷ്യലിസ്ററ് റിയലിസം', റഷ്യയിലെന്നപോലെതന്നെ, ഉദ്യോഗസ്ഥ പ്രഭുവിഭാഗത്തിന്റെ പ്രത്യയശാസ്ത്രപ്രകാശനം മാത്രമായിരുന്നു. മൗലിക ഭാവനയുടെ ഒരു പൊരിപോലുമില്ലാത്ത, നിറംമങ്ങി പഴകിപ്പുളിച്ച ഭാഷയിൽ എഴുതപ്പെട്ട 'സോഷ്യലിസ്ററ് റിയലിസ്ററ്' കൃതികളിൽ അപ്രതീക്ഷിതമായ ഒന്നുംതന്നെ ഇല്ലായിരുന്നു. വിരസവും ഫലിതശൂന്യവുമായ, കപട പ്രതീക്ഷ പുലർത്തുന്ന, ദൈനംദിന ജീവിതാഖ്യാനങ്ങളുടെ ഒരു ധൂസരപ്രളയം. ''സാംസ്കാരിക വിപ്ളവ''കാലത്താണ് ഈ പ്രവണത മൂർദ്ധന്യത്തിലെത്തിയത്. പ്രകൃതിയേയും പ്രണയത്തേയുംകുറിച്ചുള്ള കവിതകൾ ''പ്രതിവിപ്ളവകര''ങ്ങളായി കരുതപ്പെട്ട കാലം. നൂറുകണക്കിന് എഴുത്തുകാർ നിശ്ശബ്ദരാക്കപ്പെടുകയോ തടവിലാക്കപ്പെടുകയോ ലേബർ ക്യാമ്പുകളിൽ ''പുനർവിദ്യാഭ്യാസ''ത്തിനയയ്ക്കപ്പെടുകയോ വധിക്കപ്പെടുകയോ ചെയ്ത സാംസ്കാരിക ഫാസിസത്തിന്റെ വർഷങ്ങളായിരുന്നു അവ. ഈ അടിച്ചമർത്തലിനെതിരായിട്ടാണ് ''മുറിവേററവരുടെ സാഹിത്യം'' ഉയർന്നുവന്നത്. മററു ചില പ്രവണതകളും വർത്തമാന ചൈനീസ് സാഹിത്യത്തിലുണ്ട്. സമീപകാല ചരിത്ര സംഭവങ്ങളെ വിമർശനാത്മകമായി അവതരിപ്പിക്കുന്ന ''തിരിഞ്ഞുനോട്ടത്തിന്റെ സാഹിത്യം'', ഗ്രാമീണസമൂഹത്തെയും മൂല്യവ്യവസ്ഥയേയും ആവിഷ്കരിക്കുന്ന ''വേരുകളുടെ സാഹിത്യം'', പഴയ റിയലിസത്തിന്റെ പരിമിതികളെ അതിലംഘിക്കാൻ ശ്രമിക്കുന്ന ''നവപ്രവണതയുടെ സാഹിത്യം'' (സർക്കാർ ഇതിനെതിരാണ്), പ്രമേയത്തെക്കാൾ വിശദാംശങ്ങൾക്കു പ്രാധാന്യം നല്കുകയും നിഗമനം വായനക്കാർക്കു വിടുകയും ചെയ്യുന്ന ''പുത്തൻ റിയലിസം'' ഇവയാണ് ചില പുതിയ പ്രവണതകൾ. ഫാനി സിയാവുഗിങ്, ചിൻ ലീ തുടങ്ങിയവർ പ്രതിനിധാനം ചെയ്യുന്ന ''പുത്തൻ റിയലിസ''ത്തിന് ചൈനയിൽ നല്ല പ്രചാരമുണ്ട്. നാടുവാഴിത്തകാലത്തെ പീഡനം, വിവാഹം, പ്രണയം തുടങ്ങിയ സാമ്പ്രദായിക പ്രമേയങ്ങൾക്കൊപ്പം വിദേശത്തെ ചീനക്കാരുടെ ജീവിതം പോലുള്ള പുതിയ പ്രമേയങ്ങളും ചെറുകഥയിൽ കടന്നുവരുന്നുണ്ട്. ഷാങ് ജീ, ഷെൻ റോങ്, ഫാങ്ഫാങ്, കാൻചാ, സൂയേ തുടങ്ങിയ എഴുത്തുകാരികൾ സ്ത്രീജീവിതത്തെക്കുറിച്ചാണെഴുതുന്നത്. സ്വന്തം കഴിവുകൾ തിരിച്ചറിഞ്ഞ് പീഡാകരമായ വിവാഹബന്ധം അറുത്തെറിഞ്ഞ് പുതിയ ജീവിതം തുടങ്ങുന്ന ഒരു സ്ത്രീയുടെ കഥയാണ് ല്യൂ സീഹോങ്ങിന്റെ ''കറുത്ത കാടി''ന്റെ പ്രമേയം. മുമ്പു സാംസ്കാരികമന്ത്രിയായിരുന്ന് 'സാംസ്കാരിക വിപ്ളവ'കാലത്ത് തരംതാഴ്ത്തപ്പെട്ട വാങ്മെങ് പ്രചാരമുള്ള നോവലുകളെഴുതുന്നു. എന്നാൽ പ്രേമകഥകൾപോലും രാഷ്ട്രീയസൂചനകളും സാഹിത്യപാണ്ഡിത്യവുംകൊണ്ടു കുത്തിനിറയ്ക്കുന്ന ശീലം വാങ്മെങ്ങിനുണ്ട്. ''അക്കാലത്ത് നീ മാർക്സും ലെനിനും മാത്രമല്ല, കാൻറും ദെക്കാർത്തുംകൂടി വായിക്കുക പതിവായിരുന്നു... പഠനം അവഗണിക്കുന്നതിനെക്കുറിച്ച് പ്രധാനമന്ത്രി ചൗ എഴുതിയ പ്രബന്ധം നാം ചർച്ചചെയ്തുകൊണ്ടിരുന്നപ്പോഴാണ് അതു സംഭവിച്ചത്...'' ഇങ്ങനെ പോകുന്നു ഒരു കഥയിലെ (''ചക്രത്തിനടിയിൽ'') വാചകങ്ങൾ. ലിൻ പിയാവോവിന്റെയും ഓസ്ട്രോവ്സ്കിയുടേയും പ്രേതങ്ങൾ വേട്ടയാടുന്ന ഈ കാമുകീകാമുകന്മാരുടെ ആദ്യരാത്രി വായനക്കാർ സങ്കല്പിച്ചാൽ മതി.

വർത്തമാന ചൈനീസ് സാഹിത്യത്തിൽ വലിയ ലോകസാഹിത്യകാരന്മാർക്കൊപ്പം തലയുയർത്തി നില്ക്കാവുന്ന ഒരെഴുത്തുകാരൻപോലുമില്ല. എല്ലാ എഴുത്തുകാർക്കും ഗവൺമെൻറു നയവും പാർട്ടി ലൈനും ഒപ്പിച്ചെഴുതേണ്ടി വരുന്ന ഒരു സമൂഹത്തിൽനിന്ന് അതു പ്രതീക്ഷിക്കുകയും വയ്യ. യാവോ ചക്രവർത്തി രാഷ്ട്രീയ കാര്യങ്ങളിൽ ഉപദേശമാവശ്യപ്പെട്ടപ്പോൾ സു-യു എന്ന സന്ന്യാസി പുഴയിൽപ്പോയി ചെവികഴുകിയതായി ചൈനയിലൊരു കഥയുണ്ട്. എഴുത്തുകാർ ഇത്രത്തോളം പോകണമെന്നില്ല; എങ്കിലും ദൈനംദിന കക്ഷിരാഷ്ട്രീയത്തിൽനിന്ന് എത്ര അകന്നുനില്ക്കുന്നുവോ അത്രത്തോളം അത് എഴുത്തുകാർക്കു നല്ലതാണ്. പ്രായോഗികരാഷ്ട്രീയം ഒത്തുതീർപ്പിന്റെ ലോകമാണ്, സാഹിത്യം ഒത്തുതീർപ്പില്ലാത്ത സത്യാന്വേഷണത്തിന്റെ ലോകവും. ഇന്ന് ചൈന ഭരിക്കുന്നത് അധികാരത്തെയും ശ്രേണീക്രമത്തെയും ബഹുമാനിക്കുന്ന കൺഫ്യൂഷിയൻ ചിന്തയാണ്. അധികാരത്തെ പുച്ഛിക്കുകയും മനുഷ്യസമത്വത്തിൽ വിശ്വസിക്കുകയും ചെയ്യുന്ന താവോയിസ്ററ് ആത്മവത്തയെ ഉണർത്തിക്കൊണ്ടു മാത്രമേ ചൈനയെ വിമോചിപ്പിക്കാൻ കഴിയൂ.







# കടത്ത ഭാരം

വി.കെ.മാധവൻകുട്ടി



സുഭഗ. അതല്ലായിരുന്നു അവളുടെ പേര്. എങ്കിലും ഈ പുരാവൃത്തത്തിൽ അവളുടെ നാമം അങ്ങനെ വാഴ്ത്തപ്പെടട്ടെ.

ഞാനും അവളും കൂടി അല്പനേരം ഒന്നിച്ച് യാത്ര ചെയ്ത സമയത്ത് പേരു ചോദിച്ചതുമില്ല, അവൾ പറഞ്ഞതുമില്ല. വിട്ടുപോയതാവും. എന്തായാലും സുഭഗ നല്ല പേരാണ്. അവൾക്ക് യോജിക്കും. അതിസുന്ദരി.

വിമാനത്താവളത്തിൽ വച്ചാണ് അവളെ അകലെനിന്നു കണ്ടത്. എങ്ങനെ ഈ സുന്ദരി ദൃഷ്ടിയിൽപ്പെടാതിരിക്കും. അകലം ഒട്ടും അനുഭവപ്പെട്ടില്ല. ആരാണ്, എവിടുന്നാണ്, എവിടേക്കാണ് എന്ന് പ്രഥമദൃഷ്ട്യാ തന്നെ ചോദിക്കണമെന്നുതോന്നി.

ചില ദിവസങ്ങൾ ഇങ്ങനെയാണ്. പുറത്തിറങ്ങിയാൽ കാണുന്നത് ഒക്കെ സുന്ദരിമാരെയായിരിക്കും. ചില ദിവസങ്ങളിൽ മുഴുവൻ ഗർഭിണികളാവും. ചില ദിവസങ്ങളിൽ മുങ്ങാപ്പക്ഷികളാവും. മററു ചില ദിവസങ്ങൾ ഒന്നുമില്ലാതെ കടന്നുപോകും. രാഹുകാലവും, ഗുളികകാലവും, യമകണ്ടകകാലവും ഒക്കെ ആപ്രസക്തമാകുന്നത് ഇക്കാര്യത്തിലാണ്. ഇതൊക്കെ എങ്ങനെ സംഭവിക്കുന്നു. ആലോചിച്ചുനോക്കിയിട്ടുണ്ട്. പിടി കിട്ടിയിട്ടില്ല. എന്തായാലും ഇന്നത്തെ ദിവസം നല്ലത്. ഇന്നത്തെ നക്ഷത്രവും, ശകുനവും ഉത്തമം.

യാത്ര പുറപ്പെടുമ്പോൾ മാനം ഇരുട്ടിയിരുന്നു. ദുഷ്കരമാകും ഇന്നത്തെ യാത്ര. കറുത്ത മേഘങ്ങൾക്കിടയിലൂടെ, ഇടിമിന്നലിലൂടെ പറക്കുമ്പോൾ വിമാനം കിടന്നു പിടയും. ടിക്കററ് വെയിററിങ് ലിസ്ററിലാണ്. സീററു കിട്ടിയില്ലെങ്കിൽ സന്തോഷത്തോടെ തിരിച്ചുവരാം എന്നൊക്കെ ഉള്ളിൽ കരുതിയാണ് വിമാനത്താവളത്തിൽ എത്തിയത്. അവളെ കണ്ടപ്പോൾ കാലാവസ്ഥ മറന്നു. ഇന്നുതന്നെ പോകണമെന്നുതോന്നി. തീർച്ചയാക്കി. പക്ഷെ അവൾ വേറെ എവിടേക്കെങ്കിലും പറന്നാലോ എന്നൊന്നും ആലോചിച്ചില്ല. ഇത്തരം അവസരങ്ങളിൽ ശുഭാപ്തിവിശ്വാസം എന്നെ നയിക്കുന്നു.

ഒരു സീററിനുവേണ്ടി ഡ്യൂട്ടി ആഫീസറെ സമീപിച്ചു. സാധാരണ സഹായിക്കുന്ന പാർട്ടിയാണ്. അവളും അങ്ങോട്ടു വന്നിരിക്കുന്നു. അവളും വെയിററിങ് ലിസ്ററിലാണ്. രണ്ടുപേർക്കും ഒരിടത്തേക്ക്-ദൽഹിയിലേക്കാണ് പോകേണ്ടത്. അദ്ഭുതങ്ങൾ തന്നെ. ഭാഗ്യം തന്നെ എന്നുതോന്നി. ഉലകനാഥൻ രണ്ടു പേരേയും സഹായിക്കും, സഹായിക്കട്ടെ എന്നു പ്രാർത്ഥിച്ചു. ഡ്യൂട്ടി ആഫീസറുടെ പേരാണ് ഉലകനാഥൻ.

''ഇവരും താങ്കളെപ്പോലെ ഇന്നുതന്നെ ദൽഹിയിലെത്താനുള്ളതാണ്'', ഉലകനാഥൻ സുന്ദരിയെ ചൂണ്ടിക്കൊണ്ട് പറഞ്ഞു. അവൾ എന്റെ മുഖത്തുനോക്കി പുഞ്ചിരിച്ചു. ഉലകനാഥാ, ഈ ഉപകാരത്തിന് ഞാൻ എന്നും കൃതാർത്ഥതയുള്ളവനായിരിക്കും.

കൂടുതൽ പരിചയപ്പെടലുകൾ ഉണ്ടായില്ല. ഇനി സംഭാഷണഗവേഷണത്തിൽ പററുമായിരിക്കാം.

ഞങ്ങൾ തുല്യദുഃഖിതരാണ്. സീററു കിട്ടിയില്ലെങ്കിൽ നിരാശയെങ്കിലും പങ്കിടാം. പ്രതീക്ഷയോടെ വെയിററിങ് ലിസ്ററ് കൗണ്ടറിൽ അവളും ഞാനും കാത്തുനിന്നു, പ്രതീക്ഷയോടെ.

അവൾ കൃശഗാത്രിയാണ്. നീണ്ട കൈവിരലുകൾ. അരയോളം നീണ്ട തലമുടി. അവയവസൗഷ്ഠവം ഒന്നാംതരം. അതിനുചേർന്ന മന്ദസ്മിതം. കൈയിൽ ഒരു ഹാൻറ് ബാഗ്. കൂടാതെ ഒരു ചെറിയ സഞ്ചിയും. എന്റെ ആശങ്ക അവളുടെ മുഖത്തും അവളുടേത് എന്റെ മുഖത്തും നിഴലിക്കുന്നുണ്ടായിരുന്നുവോ.

''നമുക്കു പോകാൻ തരപ്പെടുമോ?'' അവളുടെ ആശങ്ക വർദ്ധിക്കുകയാണ്. സാന്ത്വനപ്പെടുത്താനുള്ള അവസരം. ''പരിഭ്രമിക്കാനൊന്നുമില്ല. സാധിക്കും. കാത്തിരിക്കാം.''

എല്ലാവരും സെക്യൂരിററി ക്ളിയറൻസിന് പോയിക്കഴിഞ്ഞു.''അവൾക്ക് പരിഭ്രമം വർദ്ധിക്കുന്നു.

ദൽഹിക്കുള്ള വിമാനം പുറപ്പെടാറായി. യാത്രക്കാർ വിമാനത്തിലേക്കു പോകുക എന്ന അറിയിപ്പും വന്നു. ഇനി എന്തു പറയാനാണ്.

''സോറി. ഒരുവിധത്തിലും ഒന്നും ചെയ്യാൻ പററിയില്ല. അല്പനേരം കൂടി കാത്തിരിക്കൂ'' ഡ്യൂട്ടി ആഫീസർ പറഞ്ഞു. അദ്ദേഹത്തിനും അവളെ നിരാശപ്പെടുത്തണമെന്ന് ഉണ്ടായിരിക്കില്ലായിരിക്കാം.

''എനിക്ക് അവിടെയെത്തിയിട്ടുവേണം ഒരു ശസ്ത്രക്രിയ ഇന്നുരാത്രിതന്നെ നടത്താൻ. കണ്ണുപറിച്ചുനടലാണ്. ഇപ്പോൾത്തന്നെ വളരെ വൈകി''-അവൾ പറഞ്ഞു.

ആ വിരലുകൾ, നീണ്ടുവെളുത്ത ആ കൈവിരലുകൾ എന്റെ കൺമുന്നിൽ തെളിഞ്ഞു. നീണ്ട, മൃദുവായ ഈ കൈവിരലുകൾ കൊണ്ട് ശസ്ത്രക്രിയയോ? ആ കൈവിരലുകൾ ശസ്ത്രക്രിയോപകരണങ്ങളെടുത്ത് ചരിയ്ക്കുന്ന ചിത്രം. അവൾ അപ്പോൾ മുഖം മൂടിയിട്ടിരിക്കും. ആരുടെ വിരലുകളാണെന്ന് രോഗിക്കു മനസ്സിലാവില്ല. കൈകളിൽ ഉറയിട്ടിരിക്കും. അവയുടെ ഭംഗി രോഗിയും മററു സഹായികളും കാണില്ല.

''അവർ കാത്തിരിക്കില്ലേ. എമർജൻസി ഒന്നും അല്ലല്ലോ.'' ഞാൻ പ്രതികരിച്ചു.

''കാത്തിരിക്കും. എങ്കിലും രോഗിയുടെ കാര്യം. എത്ര നേരമായി.''

എന്തൊരു ജീവകാരുണ്യം. കാഴ്ച നശിച്ചവർക്ക് ഇവൾ ഉൾക്കാഴ്ചയും നല്കും. നല്ല പെൺകുട്ടി.

''രണ്ടു സീററുകൾ ഏർപ്പാടാക്കിയിട്ടുണ്ട്; ഹൈദ്രാബാദ് വഴി''-ഡ്യൂട്ടി ആഫീസർ പറഞ്ഞു. ഇവളുടെ ഒപ്പം കുറച്ചുനേരംകൂടി അധികം യാത്ര ചെയ്യാലോ എന്ന് മനസ്സ് കുറിച്ചിട്ടു.

''ദൽഹിയിലെത്താൻ വൈകുമോ''-അവൾ.

വൈകിയാലെന്ത്. നമ്മൾക്ക് ഒപ്പം അത്രയും നേരംകൂടി യാത്ര ചെയ്യാമല്ലോ,-ഞാൻ കണക്കുകൂട്ടി.

''മറേറ വിമാനം എത്തി അരമണിക്കൂറിൽ നിങ്ങളും എത്തും'' എന്നുപറഞ്ഞ് ആ നല്ല ഡ്യൂട്ടി ആഫീസർ ഞങ്ങൾക്ക് രണ്ടുപേർക്കും തൊട്ടടുത്ത സീററുകൾ തന്നു. മൂന്നുപേർക്ക് ഇരിക്കാവുന്ന വരി. വക്കത്തേതും, നടുവിലത്തേതും സീററുകളാണ്. അവളെ വക്കത്ത് ഇരുത്തി. നടുവിലിരുത്തിയാൽ മറേറ ഭാഗത്ത് മറെറാരുത്തൻ ഉണ്ടാവില്ലേ.

വിമാനത്തിൽ കയറി ഇരുപ്പുറപ്പിച്ചപ്പോൾ അവൾ പറഞ്ഞു, "ഇന്നലെ രാത്രി ഉറങ്ങിയി ട്ടേയില്ല. ഇന്നും ഉറക്കത്തിന്റെ കാര്യം-ഉം."

ഇവൾ ഉറങ്ങാൻ ഭാവിക്കയാണൊ ഈശ്വരാ. ഉറങ്ങിക്കിടക്കുന്ന സുന്ദരികളെ നോക്കുന്നതും രസമാണ്. ചിലർക്ക് ഉറങ്ങുമ്പോൾ ഭംഗി കൂടും. എന്തുമാവട്ടെ.

"വിമാനം ഉയർന്നുപൊന്തിയാൽ ഉറങ്ങി ക്കോളൂ. ഭക്ഷണം കൊണ്ടുവരുമ്പോൾ വിളിക്കാം. ഭക്ഷണം കഴിഞ്ഞും അല്പം ഉറങ്ങാം. രാത്രി ഉറക്കമൊഴിക്കേണ്ടതല്ലേ?"

"സാരമില്ല." സാരമില്ലെന്നോ. ഞാൻ നല്ലവണ്ണം ഉണർന്നു. സമാധാനമായി. എന്തൊരു ത്യാഗബുദ്ധി.

അവൾ എന്റെ കൈയിലുള്ള പുസ്തകം മേടിച്ചു. അയ്യോ, വായിക്കാൻ പോകുകയാണോ. വായിക്കുന്നവരെ നോക്കിയിരിക്കാൻ എനിക്ക് ഇഷ്ടമല്ല. ഞാൻ മനോരാജ്യം കണ്ട് മേല്പോട്ടുനോക്കി ഇരിക്കേണ്ടിവരുമോ! അവൾ അതാ പുസ്തകം മടക്കിത്തരുന്നു. പുസ്തകം മോശമായതുകൊണ്ടല്ല. ഞാൻ ഏതു ജാതി പുസ്തകമാണു വായിക്കുന്നത് എന്നത് പരീക്ഷിച്ചതാകുമോ? എങ്കിൽ ആ പരീക്ഷയിൽ തോല്ക്കില്ല. നല്ല പുസ്തകമായിരുന്നു. ബുദ്ധിജീവികൾ ഇഷ്ടപ്പെടുന്ന പുസ്തകം. ഇവൾ ബുദ്ധിജീവിതന്നെ.

അവൾ വർത്തമാനം പറയാൻ തുടങ്ങുകയാണ്. അവൾക്ക് സൗന്ദര്യം കൂടിയപോലെതോന്നി. "വിമാനം രണ്ടുമണിക്കൂർ മുപ്പതു മിനിട്ടിൽ ദൽഹിയിലെത്തും" എന്ന അറിയിപ്പു കേട്ടു. "ഒരു ബദ്ധപ്പാടുമില്ല. പതുക്കെ പോയാൽ മതി" എന്നുപറഞ്ഞിട്ട് വല്ല കാര്യവുമുണ്ടോ? രണ്ടര മണിക്കൂർ ദാന്ന് പറയുമ്പോഴേക്കും കഴിയില്ലെ. കഷ്ടം.

ഇടയ്ക്കിടയ്ക്ക് എയർ ഹോസ്റ്റസ് വന്നു ശല്യപ്പെടുത്തിക്കൊണ്ടിരുന്നു. സാധാരണ അവർ വന്നു സുഖസൗകര്യമന്വേഷിക്കുന്നത് ഇഷ്ടമാണ്. ഇന്ന് അവൾ കട്ടുറുമ്പാണ്. എയർഹോസ്റ്റസ് ആദ്യം കൂൾഡ്രിങ്ക്സ് (ഈയിടെ തുടങ്ങിയതാണ് ഈ പരിഷ്കാരം) പിന്നെ മിഠായി, പിന്നെ ഭക്ഷണം, പിന്നെ വെള്ളം, ചായ, കാപ്പി, ഭക്ഷണശേഷം വെള്ളം കുറച്ചു ഗ്ളാസ്സെടുക്കാൻ, പിന്നെ ട്രേ എടുക്കാൻ. ഇങ്ങനെ ഓരോന്നിനായി വരും. ഇതൊക്കെ ശല്യമായി, ഇടപെടലായിത്തോന്നിയത് അന്നാണ്. വിമാനത്തിൽ ഭക്ഷണം കൊടുക്കുന്നത് നിർത്തലാക്കിക്കൂടേ എന്നൊക്കെ തോന്നി.

ടോയ്‌ലററിലേക്കു പോകുന്ന ഒരു വിദ്വാൻ പരിചയം നടിക്കുന്നു. "അറിയോ?" "ഇല്ല" എന്നുപറയാൻ തോന്നി. പരിചയം ഭാവിച്ചാൽ അവിടെ നില്ക്കും. പലതും ചോദിക്കും. ഇതാര് എന്നു ചോദിച്ചേക്കും. ഒന്നും പറഞ്ഞില്ല.' ഒഴിവാക്കാവുന്ന ഒരു ചിരി ചിരിച്ചു. "ദൽഹിക്കാണോ"-അയാൾ വീണ്ടും ചോദിക്കുന്നു. "അല്ല, വഴിക്കിറങ്ങും" എന്നു പറയേണ്ടിയിരുന്നു. വിമാനയാത്രയിൽ പലരും ചോദിക്കും. 'എവിടേക്കാണ്' എന്ന്. അർത്ഥശൂന്യമായ ചോദ്യങ്ങൾ, മനുഷ്യന്മാർ. ടോയ്‌ലററിൽനിന്ന് മടങ്ങുമ്പോൾ ചെകുത്താൻ ഇവിടെ നില്ക്കരുതേ.

സംഭാഷണവേളയിൽ അവളോട് വിവാഹിതയോ എന്നുചോദിച്ചു. അല്ല എന്നുപറഞ്ഞപ്പോൾ എന്റെ മുഖത്തു നിഴലിച്ച പ്രകാശവും, ഒരു ഫിയാൻസെ ഉണ്ട് എന്നുപറഞ്ഞപ്പോൾ ഉണ്ടായ നിരാശയും അവൾ കണ്ടിരിക്കില്ല. "അദ്ദേഹം ഒരു ബിസിനസ്സുകാരനാണ്." അതു നന്നായി എന്നുപറഞ്ഞില്ല.

"വിവാഹം?"

"അതു പിന്നീട്" എന്നവൾ പറഞ്ഞപ്പോൾ അവളറിയാതെ ഒരു ദീർഘനിശ്വാസം വിട്ടു.

"ഈ ബിസിനസ്സും ശസ്ത്രക്രിയയും എങ്ങനെ ഒരുമിച്ചുപോകും." സംശയനിവൃത്തിക്ക് വെറുതേ ചോദിച്ചതാണ്. വെറും വെറുതെ.

"അദ്ദേഹത്തിന് എന്നെപ്പോലെ സാഹിത്യത്തിലും കവിതയിലും താത്പര്യമുണ്ട്."

സാഹിത്യത്തിലും, കവിതയിലും.

"ഞാൻ തന്നെ കണ്ടുപിടിച്ചയാളാണ്"- അവൾ തുടർന്നു. എനിക്ക് പ്രതികരണമുണ്ടായില്ല. അവടി കള്ളി എന്നുപറയാനും തോന്നിയില്ല. അവനോട് അസൂയ. ങ്ഹാ ഉണ്ടായിരുന്നു.

"നല്ലതുവരട്ടെ എന്നും, എപ്പോഴും"-എന്ന് ഭംഗി പറഞ്ഞു.

"എന്റെ കവിതകൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. എന്റെ ഒരമ്മാവൻ ന്യൂയോർക്കിലുണ്ട്. നല്ലവണ്ണം എഴുതും. ശ്രദ്ധേയമായ പലതും എഴുതിയിട്ടുണ്ട്."

ഞാനാവശ്യപ്പെടാതെതന്നെ അവൾ സ്വന്തം കവിതയിലെ ഏതാനും വരികൾ ചൊല്ലി. നന്നായി ചൊല്ലി. അവളെഴുതിയതല്ലെ, ചൊല്ലികേൾപ്പിച്ചതല്ലെ, നന്നായിട്ടുണ്ട്. അല്ലെങ്കിലും നന്നായിട്ടുണ്ട്. അവളുടെ കവിതയിൽ സുഗതകുമാരിയുണ്ട്.

അമ്മാമൻ എഴുതിയ ഒരു കഥയിലേക്ക് അവൾ കടന്നു. എയർഹോസ്റ്റസ് വന്ന് ഭക്ഷണം കഴിച്ച ട്രേ എടുത്തുകൊണ്ടുപോയി. അവസാനത്തെ ഇടപെടൽ. വിളക്കുകൾ മങ്ങി. മററു യാത്രക്കാർ ഉറങ്ങാനുള്ള ശ്രമത്തിലാണ്.

യാത്ര പുറപ്പെട്ടശേഷം കാലാവസ്ഥ മോശമായതിനാൽ രണ്ടുമൂന്നു പ്രാവശ്യം അരപ്പട്ടയിടാനും അഴിക്കാനുമൊക്കെയുള്ള അറിയിപ്പുകൾ ഉണ്ടായി. വിമാനത്തിൽ കയറിയ മുതൽ ഞങ്ങൾ രണ്ടുപേരും അരപ്പട്ട മുറുക്കിയിരുപ്പാണ്. രണ്ടുപേരിലും അത് അതേപോലെ കിടപ്പാണ്. അത് അഴിക്കാനും വീണ്ടും ഇടാനും ഒന്നും സമയം കളഞ്ഞില്ല. നിമിഷങ്ങൾ വില പിടിച്ചവയത്രേ.

കൃശഗാത്രി മങ്ങിയ വെളിച്ചത്തിന്റെ പ്രഭയിൽ കഥ പറയാൻ തുടങ്ങി. സുന്ദരമായ ഒരു കഥ. അതിലെ ഓരോ വാക്കും ഇപ്പോഴും ഓർമ്മയുണ്ട്. ഇനി മറക്കുകയും ഇല്ല.

രണ്ടു ബുദ്ധ സന്ന്യാസിമാർ ഒരു വഴിക്ക് പോകുകയായിരുന്നു. നേരം ഇരുട്ടിത്തുടങ്ങി. നിർദ്ദിഷ്ട സ്ഥലത്തെത്താൻ ഒരു പുഴ കടക്കണം. അവസാനത്തെ തോണിയും പോയി. (ഇവൾക്ക് പതുക്കെ നിർത്തി, നിർത്തി, വിശദമായി, വിവരണങ്ങളോടെ പറഞ്ഞുകൂടേ) അവർക്ക് അന്നുതന്നെ മറുകരയ്ക്ക് എത്തിയേപററൂ. രണ്ടാളും കൂടി നീന്തി മറുകര പററാൻ നിശ്ചയിച്ചു. വെള്ളത്തിലേക്ക് ഇറങ്ങാൻ ഭാവിക്കുമ്പോൾ ഒരു സ്ത്രീ അടുത്തുവന്നു പറഞ്ഞു, 'എനിക്ക് ഇന്നുതന്നെ അക്കരെ എത്തണം. ഒരു വഴിയും കാണുന്നില്ല.' അതിലൊരു സന്ന്യാസി ആ സ്ത്രീയെ ചുമലിലേററി നീന്തി. മറുകരയിലെത്തിയപ്പോൾ ആ സ്ത്രീ അവരുടെ വഴിക്കുപോയി. ആരാണ്, എവിടേക്കാണ് എന്നൊന്നും സന്ന്യാസി അന്വേഷിച്ചതുമില്ല. എന്തിന്? സന്ന്യാസിമാർ രണ്ടുംകൂടി നടന്നു പോകുമ്പോൾ മറേറ സന്ന്യാസി ചോദിച്ചു, "നിങ്ങൾ ഒരു സന്ന്യാസിയല്ലേ, ആ സ്ത്രീയെ ഇങ്ങനെ തോളിൽ കയററി നീന്തിയത് ശരിയാണോ?"

"ഞാൻ ആ സ്ത്രീയെ കരയ്ക്കുതന്നെ വിട്ടു."

"താങ്കൾ അവളെ മനസ്സിൽ ചുമന്നുകൊണ്ടു നടക്കുകയാണ് അല്ലേ?"

സുന്ദരി എന്റെ മുഖത്തു നോക്കുന്നുണ്ടായിരുന്നില്ല. ഞാൻ അവളുടെ മുഖത്തു നോക്കിയിരുന്നു.

ഈ കഥയിൽ സുന്ദരിയുടെ ഫിലോസഫി ഞാൻ കണ്ടു. ശസ്ത്രക്രിയയിൽ മാത്രമല്ല ഇവളുടെ വൈദഗ്ദ്ധ്യം. കവിതയെഴുതുന്നതിലും, കഥ പറയുന്നതിലും മാത്രമല്ല പിന്നെ എന്തിലാണ്?

വിമാനം ഇറങ്ങാറായി എന്ന അറിയിപ്പു വന്നു. നാശം. ഇത്ര വേഗം എന്തിനേ കൊണ്ടെത്തിച്ചത്? സാധാരണ വിമാനയാത്രയിൽ മിനിട്ടുകൾ എണ്ണാറുണ്ട്. വിമാനം പൊട്ടി താഴത്തുവീണുപോകുമോ എന്ന ചിന്ത ശല്യപ്പെടുത്താറുണ്ട്. ഇന്ന് സമയം പോയതറിഞ്ഞില്ല, വിമാനത്തെക്കുറിച്ച് ചിന്തിച്ചില്ല. സുന്ദരി നിനക്കു നന്ദി.

ടെർമിനലിൽ എത്തി. ഇനി യാത്ര പറയണം. എന്തു പറയണം. എങ്ങനെ പറയണം.

"എനിക്ക് കാർ വന്നിട്ടുണ്ട്. നേരെ ആസ്പത്രിയിലേക്ക് പോകുകയാണ്." അവൾ ധൃതിയിൽ അപ്രത്യക്ഷയായി.

ഞാൻ യാത്ര പറഞ്ഞില്ല. മനസ്സിൽ അവളെയും ചുമന്നുകൊണ്ടുനടക്കും എന്നവളോടു പറഞ്ഞില്ല.

ഞാൻ അവളെ വിമാനത്താവളത്തിൽ വിട്ടില്ല. മനസ്സിൽ ഇപ്പോഴും കൊണ്ടുനടക്കുന്നു. ഇതൊരു ഭാരമല്ല. അല്ലെങ്കിൽ സുഖമുള്ള ഭാരമാണ്. അവൾ ആരായിരുന്നു? എവിടെ അപ്രത്യക്ഷയായി.

സുഖകരമായ ഒരു യാത്രയുടെ അവസാനം.



# ശാസ്ത്രം ഇരുമ്പുലക്കയല്ല

ഡോ. ആർ. ഗോപിമണി



ശ്രീ. സി.വി. കുഞ്ഞുരാമൻ ഏതാണ്ട് അരനൂററാണ്ടു കാലം മുൻപ് 'അഭിപ്രായം ഇരുമ്പുലക്കയല്ല' എന്നു പ്രസ്താവിച്ചപ്പോഴുണ്ടായ ഭൂകമ്പം ഇന്നത്തെ യുവതലമുറയ്ക്ക് അറിവുള്ള കാര്യമല്ല. അവസരവാദപരമായി പറയാനുള്ള അടവിന്റെ ഭാഗമായിട്ടാണ് അന്നും ഇന്നും ആ ചൊല്ലിനെ ഏവരും കാണുന്നത്. എന്നാൽ ഈയിടെ അന്തരിച്ച (94 സെപ്തംബർ 12) ലോകപ്രശസ്ത ജർമ്മൻ തത്വചിന്തകനായ ഡോ. കാൾപോപ്പർ (Karl Popper) രചിച്ച 'ലോജിക് ഓഫ് സയൻറിഫിക് ഡിസ്കവറി' എന്ന പുസ്തകത്തിൽ ആധുനിക ശാസ്ത്രത്തിനുപോലും അപ്രമാദിത്വമോ സനാതനത്വമോ അവകാശപ്പെടാൻ അർഹതയില്ലെന്നു സ്ഥാപിച്ചതിലൂടെ 'സി.വി'യുടെ പ്രസിദ്ധമായ ആ ചൊല്ലിനു മാന്യതയുണ്ടെന്നു വന്നിരിക്കുന്നു! ആദ്യകാലത്ത് കമ്മ്യൂണിസ്ററ് അനുഭാവിയായിരുന്ന കാൾപോപ്പർ പില്ക്കാലത്ത് കമ്മ്യൂണിസത്തിന്റെയും മാർക്സിയൻ ഭൗതികവാദത്തിന്റെയും ശക്തനായ വിമർശകനായി മാറുകയാണു ചെയ്തത്. അതുകൊണ്ടുതന്നെയാവണം ശാസ്ത്രത്തിന്റെ തത്വശാസ്ത്ര (Philosophy of science) മെന്ന ഗഹനമായ ഒരു പഠനമേഖലയ്ക്കു ശക്തമായ അടിത്തറ സ്ഥാപിച്ച കാൾപോപ്പറിന്റെ കണ്ടെത്തലുകളെക്കുറിച്ച് മലയാളത്തിൽ മേമ്പൊടിക്കുപോലും ഒരവലോകനം ഉണ്ടാകാഞ്ഞത്. കഴിഞ്ഞ നാലു നൂററാണ്ടുകൾക്കിടയിൽ യാന്ത്രികമായ ഭൗതികവാദത്തിന്റെ മാനസപുത്രനായി ജനിച്ചുവളർന്ന ആധുനിക ശാസ്ത്രത്തിന്റെ സിരകളിൽ ആദ്യമായി മാനുഷികതയുടെ രക്തം കയററിവിട്ടുവെന്നതാണ് കാൾപോപ്പറിന്റെ ശ്രദ്ധേയമായ സംഭാവന. അനേകം നന്മകളോടൊപ്പം ശാസ്ത്രം മനുഷ്യന് അവന്റെ വംശനാശത്തിനുതന്നെ വഴിവയ്ക്കുന്ന യുദ്ധം, പരിസ്ഥിതിനാശം, സംസ്കാരച്യുതി തുടങ്ങിയ തിന്മകൾകൂടി സംഭാവന ചെയ്തിട്ടുണ്ടെന്ന വിമർശനം രൂക്ഷമായിട്ടുള്ള ഈ അവസരത്തിൽ ശാസ്ത്രത്തിന്റെ താത്വികമേഖലകളെപ്പററിയുള്ള കാൾപോപ്പറിന്റെ പഠനങ്ങൾക്കു പ്രസക്തിയേറുന്നു.

## ശാസ്ത്രീയതയുടെ അടിത്തറ

ശരിയുടെ ഉച്ചകോടി'യെന്ന അർത്ഥത്തിൽ നാം 'ശാസ്ത്രീയ'മെന്ന പദം വിശേഷണമായിച്ചേർത്ത് 'ശാസ്ത്രീയ കൃഷി', 'ശാസ്ത്രീയ കുററാന്വേഷണം', 'ശാസ്ത്രീയ സോഷ്യലിസം' എന്നിങ്ങനെ സുലഭമായി ഉപയോഗിക്കാറുണ്ടെങ്കിലും അത്തരം പ്രയോഗത്തിന്റെ താത്വിക സാംഗത്യത്തെക്കുറിച്ച് അധികമൊന്നും ചിന്തിക്കാറില്ല. 'ഫ്രാൻസിസ് ബേക്കൺ' (1561-1626) മുന്നോട്ടുവച്ച സങ്കല്പന-നിഗമന-യുക്തിവാദവും (Inductive-deductive reasoning) 'റെനെ ദെസ്കാർട്സ്' (1596-1650) നിർദ്ദേശിച്ച ഗണിതശാസ്ത്രത്തിലധിഷ്ഠിതമായ ന്യായശാസ്ത്രവും (Mathematical logic) ആണ് 16-ാം നൂററാണ്ടുമുതൽ യൂറോപ്പ് കേന്ദ്രമാക്കി വികസിച്ചുവന്ന ആധുനിക ശാസ്ത്ര ഗവേഷണങ്ങൾക്കും കണ്ടുപിടിത്തങ്ങൾക്കും അടിത്തറയായത്. ഇത്തരം ശാസ്ത്രരീതിയെ പൊതുവിൽ 'ബേക്കോണിയൻ' രീതിയെന്നാണു വിളിക്കാറ്. ശാസ്ത്രത്തിന്റെ പരിധിയിൽ വരുന്ന ഒരു പ്രാപഞ്ചിക പ്രതിഭാസത്തെക്കുറിച്ചു പഠിക്കുന്നതിന് താഴെപ്പറയുന്ന നാലു ഘട്ടങ്ങളിലൂടെ മുന്നേറുന്ന ഒരു ഗവേഷണ പരിപാടി ആവിഷ്കരിക്കണമെന്ന് 'ബേക്കോണിയൻ രീതി' അനുശാസിക്കുന്നു.

1) തിരഞ്ഞെടുത്ത പ്രകൃതി പ്രതിഭാസത്തെക്കുറിച്ചു ലഭ്യമായ 'ദത്തങ്ങൾ' (അളന്നു കുറിച്ച വിവരങ്ങൾ) (data) ശേഖരിക്കുക.

2, കിട്ടിയ ദത്തങ്ങളുടെ അടിസ്ഥാനത്തിൽ ഒരു താത്കാലിക സിദ്ധാന്തം (Hypothesis) രൂപീകരിക്കുക.

3) രൂപീകൃതമായ താത്കാലിക സിദ്ധാന്തത്തിന്റെ സത്യാവസ്ഥ പരിശോധിക്കാൻ വേണ്ടി ബുദ്ധിപൂർവ്വം ആസൂത്രണം ചെയ്യുന്ന പരീക്ഷണങ്ങൾ (Experiments) നടത്തി വീണ്ടും ദത്തങ്ങൾ ശേഖരിച്ച് സാംഖ്യകീയ വിശകലനം നടത്തുക.

4) വിശകലനങ്ങളുടെ അന്ത്യത്തിൽ പരീക്ഷണഫലങ്ങളെ അടിസ്ഥാനപ്പെടുത്തി നാം ആദ്യം രൂപീകരിച്ച സിദ്ധാന്തത്തെ തള്ളുകയോ കൊള്ളുകയോ ചെയ്യുക. പല ആവൃത്തി പരീക്ഷിച്ചാലും ഒരേ ഫലംതന്നെ കിട്ടുകയും അതു സിദ്ധാന്തത്തെ സാധൂകരിക്കുകയും ചെയ്യുകയാണെങ്കിൽ ആ സിദ്ധാന്തത്തിന്; 'നിയമ' (Theory) ത്തിന്റെ പദവി നല്കാം.

ഇത്തരത്തിൽ ശാസ്ത്രപരീക്ഷണങ്ങളിലൂടെ ഉടലെടുക്കുന്ന നിയമങ്ങൾ ഒരിക്കലും ആത്യന്തിക സത്യമായി പരിഗണിക്കാൻ പാടില്ലെന്നതാണ് കാൾപോപ്പർ മുന്നോട്ടുവച്ച ശ്രദ്ധേയമായ അഭിപ്രായം. ഇതിന് ഉപോൽബലകമായിട്ടാണ് അദ്ദേഹം തന്റെ വിശ്വപ്രസിദ്ധമായ 'കപടീകരണ സിദ്ധാന്തം' (Falsification theory) കൊണ്ടുവന്നത്. സുദീർഘമായ കാലയളവുകളിൽപ്പോലും തെററാണെന്നു തെളിയിക്കപ്പെടാത്ത നിയമങ്ങളെ 'വ്യവസ്ഥാപിത തത്വ'മെന്നു (Paradigm) അംഗീകരിക്കാം. പക്ഷേ, അതൊരിക്കലും 'നിരപേക്ഷ സത്യ'മാകുന്നില്ല. കാൾപോപ്പറിന്റെ 'കപടീകരണ സിദ്ധാന്ത'ത്തെക്കുറിച്ചു വിശദീകരിക്കുംമുൻപ് ശാസ്ത്രീയമെന്ന പദത്തിന് നമ്മുടെ നാട്ടിൽ 'ശരിയുടെ ഉച്ചകോടി'യെന്ന അർത്ഥകല്പനയുണ്ടായതിന്റെ പശ്ചാത്തലം അല്പമൊന്നു പരിശോധിക്കാം.

## നെഹ്രുവിയൻ ശാസ്ത്രീയത

ഇന്ത്യയുടെ ആദ്യത്തെ പ്രധാനമന്ത്രിയായത് കേംബ്രിഡ്ജ് യൂണിവേഴ്സിററിയിൽ നിന്നും ജീവശാസ്ത്രത്തിൽ ബിരുദംനേടിയ ശാസ്ത്രകുതുകിയായ പണ്ഡിററ് ജവഹർലാൽ നെഹ്രുവായിരുന്നുവെന്നത് നമുക്ക് അഭിമാനാർഹമായ കാര്യംതന്നെ. പക്ഷേ, ദൗർഭാഗ്യവശാൽ അറിയപ്പെടുന്ന ഒരജ്ഞേയവാദി (Agnostic) നെഹ്രുവിന്റെ നേതൃത്വത്തിൽ, ആത്മീയതയുടെ ഈററില്ലമെന്നു വിശേഷിപ്പിക്കപ്പെടുന്ന ഇന്ത്യയിൽ, 'ശാസ്ത്രീയ'മെന്ന പദത്തിന് 'ആത്മീയേതര'മെന്ന അർത്ഥകല്പനയാണ് ആദ്യംമുതൽക്കേയുണ്ടായത്. 1957-ൽ ഭക്രാനംഗൽ അണക്കെട്ട് ഉദ്ഘാടനം ചെയ്തുകൊണ്ട് 'ഇന്ത്യയിലെ യഥാർത്ഥ തീർത്ഥാടനകേന്ദ്രങ്ങൾ ഇത്തരം അണക്കെട്ടുകളാണെന്ന്' നെഹ്രു പ്രസംഗിച്ചതിലെ 'വ്യംഗ്യ'വും കേരളത്തിലെ പ്രസിദ്ധമായ ശബരിമലക്ഷേത്രം തീവയ്ക്കപ്പെട്ടപ്പോൾ 'ഒരമ്പലം നശിച്ചാൽ അത്രയും അന്ധത നശിക്കു'മെന്ന അന്നത്തെ തിരു-കൊച്ചി മുഖ്യമന്ത്രിയായിരുന്ന ശ്രീ. സി. കേശവന്റെ പ്രസ്താവനയിലെ 'വാച്യ'വും കൂട്ടിച്ചേർത്താൽ സ്വാതന്ത്ര്യാനന്തര ഭാരതത്തിന്റെ 'ശാസ്ത്രീയത' എന്തായിരുന്നു എന്നു നമുക്കു വ്യക്തമാകും. സെക്കുലറിസവും സോഷ്യലിസവും നമ്മുടെ ഭരണഘടനയുടെതന്നെ ഭാഗമായിത്തീർന്നതോടെ 'ശാസ്ത്രീ

യത' എന്നത് 'ആത്മീയത'യുടെ എതിർവാക്കാണെന്നു കരുതേണ്ടത് പുരോഗമനത്തിന്റെ അവിഭാജ്യലക്ഷണമായി കരുതപ്പെട്ടു! ഇടതുപക്ഷ പ്രസ്ഥാനങ്ങളിലേക്ക് യുവഹൃദയങ്ങളെ ആകർഷിക്കുന്നതിന്റെ പ്രാരംഭപടിയാണ് ആത്മീയതയ്ക്കും മതങ്ങൾക്കുമെതിരെയുള്ള പോരാട്ടം എന്നുവരെ ചിലർ ധരിച്ചുവശായി. ഇതിനുള്ള മറുപടിയെന്നപോലെയാണ് 'ആത്മീയത'യുടെ പരിവേഷങ്ങളെ പൊടിതുടച്ചു പുറത്തെടുത്ത് വോട്ടുബാങ്കുകളാക്കി മാററാനുള്ള ഭൂരിപക്ഷ-ന്യൂനപക്ഷ മതാഭിമുഖ്യ പാർട്ടികളുടെ പ്രവർത്തനങ്ങൾ ഇന്ത്യയിൽ തഴച്ചത്. ഇതെല്ലാം സൂചിപ്പിക്കുന്നത് ശാസ്ത്രീയതയെക്കുറിച്ച് തികച്ചും വസ്തുനിഷ്ഠമായ ഒരു സമീപനം കൈക്കൊള്ളുന്നതിൽ നമുക്ക് ആദ്യംമുതൽക്കേ പിഴച്ചുവെന്നാണ്. ശാസ്ത്രത്തെ 'ശരിയുടെ ഉച്ചകോടി'യായോ ആത്മീയതയുടെ 'ശർഭശത്രു'വായിട്ടോ കരുതുന്നത് ഒട്ടും ശരിയല്ലെന്ന സമൃഗ്ഭാവനയാണ് കാൾ പോപ്പർ മുന്നോട്ടു വച്ചത്.

## ശാസ്ത്രീയതയുടെ ലക്ഷണമെന്ത്?

ശാസ്ത്രഗവേഷകന്റെ മസ്തിഷ്കത്തിൽ വിരിയുന്ന ആശയപുഷ്പങ്ങളെ മനുഷ്യന്റെ നിത്യജീവിതത്തിൽ വിപ്ളവകരമായ പരിവർത്തനങ്ങൾ വരുത്തിത്തീർക്കുന്ന സങ്കേതങ്ങളാക്കി സമൃദ്ധി കൊയ്യാമെന്നതിന് കഴിഞ്ഞ നൂററാണ്ടിന്റെ മദ്ധ്യംമുതൽക്കാണ് നിരവധി ഉദാഹരണങ്ങൾ ഉണ്ടായത്. ശാസ്ത്രത്തിന്റെ ആ അശ്വമേധം ഇപ്പോഴും മനുഷ്യജീവിതത്തിന്റെ എല്ലാ മേഖലകളിലും കടന്നുകയറി സഞ്ചരിച്ചുകൊണ്ടിരിക്കയാണ്. ശാസ്ത്രത്തിന്റെ ഈ പ്രായോഗിക വിജയമാണ് അതിനെ മററെല്ലാ രീതികളിൽനിന്നും സവിശേഷമായ രീതിയിൽ ഉയർത്തിനിർത്തിയത്. പക്ഷേ, ആശയതലത്തിൽ ഒരു പ്രതിഭാസത്തിന്റെ അല്ലെങ്കിൽ പ്രക്രിയയുടെ ശാസ്ത്രീയതവിലയിരുത്തുന്നതിന് നിലവിലുള്ള രീതി മതിയാകുമോ എന്ന സംശയം പില്ക്കാലത്തു പലർക്കുമുണ്ടായി. ഇരുപതാം നൂററാണ്ടിന്റെ ആദ്യപാദത്തിൽ സ്ഥല-കാല-വസ്തു ബന്ധത്തിന്റെസങ്കീർണ്ണതകളെ വെളിവാക്കിക്കൊണ്ട് ഐൻസ്റൈറൻ അവതരിപ്പിച്ച രണ്ട് ആപേക്ഷികതാ സിദ്ധാന്തങ്ങളും പദാർത്ഥത്തിന്റെ മൗലികഘടനയെക്കുറിച്ച് ഹൈസൻബർഗും കൂട്ടരും മുന്നോട്ടുവച്ച ക്വാണ്ടം ബലതന്ത്രവും യാന്ത്രികമായ ന്യൂട്ടോണിയൻ ബലതന്ത്രത്തിന്റെ പരിമിതികൾക്കു വഴങ്ങാത്തവയായിരുന്നു എന്ന സത്യവും ഈ പ്രതിസന്ധിയെ കൂടുതൽ സങ്കീർണ്ണമാക്കി. പ്രപഞ്ചത്തിൽ ബാഹ്യവിശാലതയും വസ്തുവിന്റെ അതിസൂക്ഷ്മതലത്തിലുള്ള 'കണ-തരംഗ ദ്വയ' സ്വഭാവവും സംബന്ധിച്ച മേല്പറഞ്ഞ പുതിയ സങ്കല്പനങ്ങൾ ക്ളാസ്സിക്കൽ ശാസ്ത്രരീതികൾ കൊണ്ടു പരീക്ഷിച്ചുനോക്കാൻ പററാത്ത വിധം സങ്കീർണ്ണമായിരുന്നു. ഇത്തരമൊരവസ്ഥയാണ് 'ശാസ്ത്രീയ'മെന്ന പദത്തിനു പുതിയ നിർവ്വചനങ്ങൾ കണ്ടെത്താൻ ശാസ്ത്രജ്ഞരെ നിർബ്ബന്ധിതരാക്കിയത്.

## കാൾപോപ്പറിന്റെ ശാസ്ത്ര ലോകങ്ങൾ

ശാസ്ത്രത്തിന്റെ മേഖലയെ മനുഷ്യന്റെയും പ്രപഞ്ചത്തിന്റെയും ഭൗതികസ്വഭാവങ്ങളിൽ മാത്രമായി പരിമിതപ്പെടുത്തുന്നത് ശാസ്ത്രത്തെ ദുർബ്ബലപ്പെടുത്തുന്ന ഒന്നാണെന്ന് കാൾപോപ്പർ പ്രഖ്യാപിച്ചു. അതിനു പകരം മനുഷ്യന്റെയും പ്രപഞ്ചത്തിന്റെയും ഭൗതികവും ആത്മീയവുമായ സമസ്ത മേഖലകളേയും ഉൾപ്പെടുത്തിക്കൊണ്ട് താഴെപ്പറയുന്ന മൂന്നു ലോകങ്ങളെ അദ്ദേഹം ശാസ്ത്രഗവേഷണത്തിന്റെ പരിധിയിൽ കൊണ്ടുവന്നു.

1) മനുഷ്യനുൾപ്പെടെ പ്രപഞ്ചത്തിലെ സർവ്വ ചരാചരങ്ങളുടേയും, അവയ്ക്കാധാരമായ ഊർജ്ജത്തിന്റെയും ലോകം (സ്ഥൂലലോകം).

2) മനുഷ്യന്റെ സമസ്ത മാനസിക വ്യാപാരങ്ങളും അവയുടെ ഉല്പന്നങ്ങളായ സർഗ്ഗവൈഭവങ്ങളും ഉൾപ്പെടുന്ന ആത്മനിഷ്ഠമായ ലോകം (സൂക്ഷ്മലോകം).

3) മനുഷ്യന്റെ ഭൗതികവും ആത്മനിഷ്ഠവുമായ പ്രതിഭകളിൽനിന്നുയിർക്കൊണ്ട സമസ്ത സംസ്കാര-പരിഷ്കാരപ്രക്രിയകൾക്കും ആധാരമായ ലോകം (കാര്യകാരണലോകം).

മേല്പറഞ്ഞ മൂന്നു ലോകങ്ങളിൽ ഏതിലെങ്കിലുമൊന്നിൽപ്പെടാത്ത ഒരു കാര്യവും മനുഷ്യന്റെ ഭാവനാസീമയ്ക്കുള്ളിൽ ഉണ്ടാകില്ലെന്നതിനാൽ കാൾപോപ്പർ വിഭാവനചെയ്ത ശാസ്ത്രം സർവ്വസമ്മതമായിത്തീർന്നു. അതേ സമയം മാർക്സിയൻ വൈരുദ്ധ്യാധിഷ്ഠത ഭൗതികവാദം വസ്തുനിഷ്ഠമായ ഒരൊററ ലോകത്തെ മാത്രമേ അംഗീകരിക്കുന്നുള്ളു വെന്നതിനാൽ മേല്പറഞ്ഞവയിൽ രണ്ടാമത്തെ ലോകം അയഥാർത്ഥമെന്നും മൂന്നാമത്തെ ലോകം ആദ്യത്തേതിന്റെ ഉല്പന്നം മാത്രമാണെന്നും വിലയിരുത്താറുണ്ട്. തന്മൂലം സഹസ്രാബ്ദങ്ങളായി ലോകത്തെമ്പാടുമുള്ള ബഹുഭൂരിപക്ഷം ജനങ്ങളും പല രീതിയിൽ വിശ്വസിച്ചാരാധിച്ചുവരുന്ന എല്ലാവിധ ദൈവസങ്കല്പങ്ങളേയും അവയുമായി ബന്ധപ്പെട്ട അമൂല്യങ്ങളായ കലാ-സാഹിത്യ ഉല്പന്നങ്ങളേയും മാർക്സിസ്ററുകൾക്ക് അസ്പൃശ്യതയോടെ നോക്കിക്കാണേണ്ട ഗതികേടുണ്ടാകുന്നു. ഈയിടെ പ്രതിഭാസമ്പന്നനായ നമ്മുടെ ഒരു തലമുതിർന്ന കവി— ''ആരിന്നീ നദീഘട്ടം പൂകിയസ്തമിക്കുന്നു, സൂര്യനോ സൂര്യാന്വയ രത്മമോ? അല്ലല്ലെന്നാചാര്യനു രണ്ടല്ലവർ! അദ്വൈതമല്ലോ സുഖം!'' എന്ന് എഴുത്തച്ഛനെപ്പററി പാടിയത് ഇതിനുദാഹരണമാണ്. ഭാരതീയ തത്ത്വചിന്തയുടെ 'ചൂഡാമണി'യെന്നു വിശേഷിപ്പിക്കാറുള്ള അദ്വൈതചിന്തയെപ്പററി കവിയുടെ മനസ്സിൽ തുളുമ്പുന്ന പുച്ഛം ഇവിടെ 'അദ്വൈതമല്ലോ സുഖം' എന്ന ഉപഹാസശൈലിയിലൂടെ വ്യംഗ്യമാകുന്നു. (കുററബോധംകൊണ്ടാകാം ആ കവിത പുസ്തകരൂപത്തിൽ വന്നപ്പോൾ 'സുഖം' എന്നതു 'ചിതം' എന്നാക്കി മാററിയിരിക്കുന്നു!) ഇത്തരം ജളതകൾ മറച്ചുവയ്ക്കാൻവേണ്ടി അവർ പടുത്തുയർത്തുന്ന എല്ലാവിധ മാർക്സിയൻ സൗന്ദര്യശാസ്ത്രങ്ങളും ഈ അപൂർണ്ണതയ്ക്കടിപ്പെട്ട് വികലമായിത്തീരുകയാണു ചെയ്യുന്നത്. മനസ്സെന്നത് തലച്ചോറിന്റെ വെറും വസ്തുനിഷ്ഠമായ ഒരു പ്രതിഭാസം മാത്രമാണെന്ന വിശകലനം മുന്നോട്ടുവച്ച ഫ്രോയ്ഡിനേയും, സ്വന്തം സഹോദരിയുടെ അതിവിചിത്രമായ 'ബാധകൂടൽ' രോഗത്തെക്കുറിച്ച് ഇരട്ടവ്യക്തിത്വമെന്ന ഭൗതിക വിശകലനം നല്കി തീസിസ് സമർപ്പിച്ച് ഡോക്ടറേറ്റ് നേടിയ 'യുങ്ങി'നേയും (ആദ്യകാലത്ത് ഫ്രോയ്ഡിന്റെ ശിഷ്യനായിരുന്നു 'യുങ്ങ്'. പിന്നീട് അവർ തമ്മിൽ തെററി) ഒരുപോലെ പിന്താങ്ങിയ മാർക്സിയൻ ഭൗതികവാദികൾക്ക് പില്ക്കാലത്ത് ആത്മീയതയിലൂന്നിയ വിശകലനങ്ങളിലൂടെ മാനസിക പ്രതിഭാസങ്ങളെ വിലയിരുത്തിക്കൊണ്ട് യുങ്ങ് പ്രസിദ്ധീകരിച്ച എല്ലാ പ്രബന്ധങ്ങളേയും തള്ളിപ്പറയേണ്ടി വന്നത് അവരുടെ ദർശനത്തിലെ ഈ അപൂർണ്ണതകൊണ്ടാണ്. (മന്ത്രവാദിയേയും ശാസ്ത്രജ്ഞനേയും സൗഹൃദത്തിലാക്കിക്കൊണ്ടുള്ള പരിഹാസ്യമായ ഒരൊത്തുതീർപ്പിലൂടെയാണ് 'മണിച്ചിത്രത്താഴെ'ന്ന മലയാള സിനിമയെ അതിന്റെ സംവിധായകൻ വിദഗ്ദ്ധമായി രക്ഷിച്ചതെന്ന കാര്യം ഈയവസരത്തിൽ ഓർക്കാൻ രസമുണ്ട്.) ശാസ്ത്രീയതയുടെ അളവുകോലിനെക്കുറിച്ചുള്ള ഇത്തരമൊരു അവ്യവസ്ഥിത സാഹചര്യത്തിലാണ് ശാസ്ത്രീയതയെ അശാസ്ത്രീയതയിൽനിന്നും വേർതിരിക്കുന്നതിനുള്ള ഒരു സാർവ്വലൗകിക 'ശാസ്ത്രമാപിനി'യെന്ന നിലയിൽ കാൾപോപ്പർ തന്റെ വിശ്വപ്രസിദ്ധമായ കപടവൽക്കരണ സിദ്ധാന്തം (Falsification theory) മുന്നോട്ടുവച്ചത്. ഇതനുസരിച്ച് ഏതെങ്കിലും ഒരു സങ്കല്പനം അല്ലെങ്കിൽ പ്രസ്താവം ശാസ്ത്രീയമാണെന്ന് അംഗീകരിക്കണമെങ്കിൽ അതിനെ പരീക്ഷണം മുഖേനയോ ആന്തരികയുക്തികൊണ്ടോ തെററാണെന്നെങ്കിലും തെളിയിക്കാൻ കഴിയണം. അല്ലെങ്കിൽ ശരിയാണെന്നു തെളിയിക്കാനായാലും മതി. രണ്ടായാലും ആ സങ്കല്പനം/പ്രസ്താവം ശാസ്ത്രീയമാണെന്ന് അംഗീകരിക്കാം. പക്ഷേ, തെററാണെന്നുപോലും തെളിയിക്കാനാവാത്ത ഒരു സങ്കല്പനത്തെ അല്ലെങ്കിൽ പ്രസ്താവത്തെ ശാസ്ത്രീയമെന്നു കരുതാനാവില്ല. ഉദാഹരണമായി താഴെപ്പറയുന്ന മൂന്നു പ്രസ്താവങ്ങളെ പരിശോധിക്കുക:

1) ''മുതലാളിത്ത വ്യവസ്ഥിതിയിലെ വർഗ്ഗവൈരുദ്ധ്യങ്ങൾ ആത്യന്തികമായി ആ വ്യവസ്ഥിതിയെ വിപ്ളവത്തിലേക്കു നയിക്കുകയും തൽസ്ഥാനത്ത് കമ്മ്യൂണിസ്ററു വ്യവസ്ഥിതി നിലവിൽ വരുത്തുകയും ചെയ്യും.'' (മാർക്സിന്റെ 'മൂലധനം' എന്ന കൃതിയിൽനിന്നും—സാമൂഹ്യശാസ്ത്രം)

2) ''ഒരു മനുഷ്യന്റെ ഗ്രഹനിലയും പ്രശ്നനിലയും രാശിവച്ചും ഗണിച്ചും വിശകലനം ചെയ്യുന്നതുവഴി അവന്റെ ഭൂത-വർത്തമാന-ഭാവികാല ഫലങ്ങളെ ഗുണ-ദോഷ-നിരൂപണത്തിനു വിധേയമാക്കാൻ കഴിയും.'' (ഹോരശാസ്ത്രം—പൗരാണിക



കാൾപോപ്പർ

ഭാരതീയ ജ്യോതിശ്ശാസ്ത്ര ഗ്രന്ഥം)

3) ''ആദിയിൽ ദൈവം ഭൂമിയും സ്വർഗ്ഗവും സൃഷ്ടിച്ചു.'' (ബൈബിൾ—ദൈവശാസ്ത്രം)

പോപ്പറിന്റെ കപടവൽക്കരണ സിദ്ധാന്തമനുസരിച്ച് മേല്പറഞ്ഞ മൂന്നു പ്രസ്താവങ്ങളിൽ ആദ്യത്തെ രണ്ടെണ്ണം ശാസ്ത്രീയവും, മൂന്നാമത്തേത് അശാസ്ത്രീയവുമത്രേ. കാരണം, ആദ്യത്തെ രണ്ടെണ്ണം തെറെറന്നോ ശരിയെന്നോ യഥാക്രമം തെളിയിക്കാനാകുമെങ്കിൽ മൂന്നാമത്തേത് അത്തരം ഒരു പരിശോധനയ്ക്കു വഴങ്ങുന്നതല്ല. പക്ഷേ, അതുകൊണ്ടു മാത്രം മൂന്നാമത്തെ പ്രസ്താവം തെററാണെന്നു വരുന്നില്ല. ഒരുപക്ഷേ, അതു ശരിതന്നെയായേക്കാം. എന്നാൽ അത്തരം ഒരു പ്രസ്താവത്തെ തെറെറന്നു തെളിയിക്കാനാകാത്ത സാഹചര്യത്തിൽ അതിനെ ശാസ്ത്രീയമെന്നു വിവക്ഷിക്കാൻ പാടില്ല. അതുപോലെ സാമൂഹ്യ/സാമ്പത്തിക ശാസ്ത്രത്തിൽപ്പെടുന്ന ആദ്യത്തെ പ്രസ്താവം ശാസ്ത്രീയമാണെങ്കിൽക്കൂടിയും ശരിയാണെന്നു വിവക്ഷയില്ല. ഇതുവരെയുള്ള വിപ്ളവചരിത്രങ്ങൾ, തെളിയിക്കുന്നത് ആ പ്രസ്താവം തെററാണെന്നാണ്! കമ്മ്യൂണിസത്തിന്റെ ആദ്യപടിയായ സോഷ്യലിസം നിലവിൽ വന്ന രാജ്യങ്ങളിൽ ഒന്നിൽപ്പോലും മുതലാളിത്ത വ്യവസ്ഥിതിയുണ്ടായിരുന്നില്ല. ഫ്യൂഡൽ വ്യവസ്ഥയിൽനിന്നും നേരിട്ട് കമ്മ്യൂണിസത്തിലേക്കുള്ള പരിവർത്തനം മാർക്സ് പ്രവചിച്ചതല്ല. നിലവിലുണ്ടായിരുന്ന അത്തരം അപക്വ കമ്മ്യൂണിസ്ററ് ഗവൺമെൻറുകൾ ഇപ്പോൾ ഇല്ലാതായിട്ടുമുണ്ട്! അവശേഷിക്കുന്ന ചൈനയിലെ സ്ഥിതിയാകട്ടെ, ഒരു കമ്മ്യൂണിസ്ററു ഗവൺമെൻറ് മുതലാളിത്ത വ്യവസ്ഥിതിയുടെ നെടുംതൂണായ മാർക്കററ് സമ്പദ്‌വ്യവസ്ഥ കെട്ടിപ്പടുക്കാൻ ശ്രമിക്കുന്നുവെന്ന രീതിയിൽ അപഹാസ്യമായ ഒന്നത്രേ. ഏററവുമൊടുവിൽ ക്യൂബൻ ഗവൺമെൻറും ആ രീതിയെ പിന്തുടരാൻ സമ്മതിച്ചതായി പത്രവാർത്തകൾ കണ്ടു.

ഇതെല്ലാം സൂചിപ്പിക്കുന്നത് ഒന്നാമത്തെ പ്രസ്താവത്തിൽ മാർക്സ് മുന്നോട്ടുവച്ച വർഗ്ഗവിപ്ളവ സിദ്ധാന്തം ശാസ്ത്രീയമായി ഉപേക്ഷിക്കപ്പെടേണ്ടതാണെന്നാണ്. ശാസ്ത്രീയതയിൽ വിശ്വസിക്കുന്ന കമ്മ്യൂണിസ്ററുകാർ ചെയ്യേണ്ടത് വിപ്ളവത്തെക്കുറിച്ചുള്ള മാർക്സിന്റെ പഴയ സിദ്ധാന്തങ്ങളെ ഉപേക്ഷിച്ച് പുതിയ സങ്കല്പനങ്ങളെ പരീക്ഷണവിധേയമാക്കുകയെന്നതാണ്. അതു ചെയ്യാത്തിടത്തോളംകാലം തങ്ങൾ പിന്തുടരുന്നത് ശാസ്ത്രീയ സോഷ്യലിസമാണെന്ന അവരുടെ അവകാശവാദത്തെ അംഗീകരിക്കാൻ പററില്ല എന്നു കാൾപോപ്പർ തറപ്പിച്ചു പറയുന്നു.

മേൽ കൊടുത്ത ഉദാഹരണങ്ങളിൽ രണ്ടാമത്തെ ഹോരശാസ്ത്രപ്രകാരമുള്ള ഭാരതീയ ജ്യോതിശ്ശാസ്ത്രം കാൾപോപ്പറിന്റെ പരീക്ഷണത്തെ അതിജീവിച്ച് ഒരു ശാസ്ത്രമായി നിലനില്ക്കുമെന്ന നിഗമനം പലരുടേയും നെററിചുളിപ്പിക്കുന്നുണ്ടാകാം. പക്ഷേ, ശാസ്ത്രീയമായി സംവിധാനം ചെയ്ത ഒരു പരീക്ഷണത്തിലൂടെ ആർക്കും അതു തെറെറന്നോ ശരിയെന്നോ തെളിയിക്കാൻ കഴിയുമെന്ന വാസ്തവം കണക്കിലെടുക്കുമ്പോൾ പോപ്പറിന്റെ നിഗമനം തെററല്ലെന്നു കാണാം. യുക്തിവാദികളുടെ സംഘടിതശ്രമത്തെ അതിജീവിച്ചുകൊണ്ട് ഇന്ത്യയിലെങ്ങും ഇന്നു ലക്ഷക്കണക്കിനു ജ്യോതിഷികൾ തങ്ങളുടെ 'പ്രൊഫഷൻ' ലാഭകരമായിത്തന്നെ മുന്നോട്ടു കൊണ്ടുപോകുന്നുണ്ടെന്ന വസ്തുത മാത്രം മതിയാകും ഹോരശാസ്ത്രത്തിന്റെ ശാസ്ത്രീയത തെളിയിക്കാൻ. 1988-ലെ ഗിന്നസ്സ് ബുക്കിൽ പേരുവന്ന ആർ.സി. കാൽറാ എന്ന ജ്യോതിഷി തന്റെ സേവനത്തിന് ഒരുദിവസം നേടിയ ഏററവും വലിയ പ്രതിഫലം 75,384 രൂപയായിരുന്നു എന്ന വസ്തുതയും ഇക്കാര്യത്തിൽ നമുക്കു കണക്കിലെടുക്കാം. ഒരു നൂററാണ്ടുപോലും പിടിച്ചുനില്ക്കാനാവാത്ത വിധം ദുർബ്ബലമായ മാർക്സിന്റെ സങ്കല്പനങ്ങളേക്കാൾ വിശ്വാസ്യത അയ്യായിരം വർഷങ്ങളായി ഇവിടെ നിലനിന്നുപോരുന്ന ഹോരശാസ്ത്രത്തിനുതന്നെയാണെന്നു കാണാം.

ശാസ്ത്രത്തിന്റെ അടിത്തറ ആത്യന്തികമായ ഏതെങ്കിലും ഒരു സത്യത്തിൽ കെട്ടിയുയർത്തിയിട്ടുള്ള ഒന്നല്ല. ശാസ്ത്രഗവേഷണങ്ങളിലൂടെ കേവലസത്യത്തെ കണ്ടെത്താമെന്ന വ്യാമോഹം ശാസ്ത്രജ്ഞന് ഒരിക്കലുമുണ്ടാകാൻ പാടില്ലെന്നാണ് കാൾപോപ്പർ സ്ഥാപിച്ചത്. ഏതു ശാസ്ത്രീയ സങ്കല്പനങ്ങളും വീണ്ടും പരീക്ഷണവിധേയമാക്കാവുന്നവയും പുതിയൊരനുഭവത്തിന്റെ വെളിച്ചത്തിൽ തെററാണെന്നു തെളിയിക്കപ്പെടാവുന്നവയുമത്രേ. ആ അർത്ഥത്തിലാണ് 'ശാസ്ത്രം ഒരു ഇരുമ്പുലക്കയല്ലെന്നു' പറയേണ്ടി വരുന്നത്. അഭിപ്രായങ്ങളേയും പ്രത്യയശാസ്ത്രങ്ങളേയും 'കാസാബ്ളാങ്ക'യെപ്പോലെ അന്ധമായി അനുസരിക്കുന്നവർക്ക് കപ്പലിനോടൊപ്പം വെന്തെരിയാനാണു വിധിയെന്നോർക്കുക.

ചങ്ങമ്പുഴ പ്രഭാകരൻ

# മഹാരാജകീയ കലാശാലയിൽ





മഹാകവി ജി.ശങ്കരക്കുറുപ്പോ അതോ കവി തിലകൻ പ്രൊ. പി.ശങ്കരൻ നമ്പ്യാരോ എന്നു കൃത്യമായി ഓർക്കുന്നില്ല. ചങ്ങമ്പുഴയെ സതീർത്ഥ്യർക്കു പരിചയപ്പെടുത്തിക്കൊടുത്ത രസകരമായ ഒരു സംഭവത്തെപ്പററി കേട്ടിട്ടുള്ളതു പറയട്ടെ.

കോളജിൽ പ്രവേശനം ലഭിച്ചതിൻെറ പിറേറന്നു രാവിലെ ക്ളാസ് തുടങ്ങാറായി. അദ്ധ്യാപകൻ ക്ളാസ്സിലേക്കു പ്രവേശിച്ചു. വിദ്യാർത്ഥി-വിദ്യാർത്ഥിനികൾ ആദരപൂർവ്വം എഴുന്നേററുനിന്നു. എല്ലാവരും സ്വസ്ഥാനത്തിരിപ്പായതോടെ ഹാജരെടുത്തു. അങ്ങനെ ക്ളാസ് ചടങ്ങുകൾ ഓരോന്നായി നിർവഹിക്കപ്പെട്ടു. ഹാജർ പുസ്തകം അടച്ചു മാററി വച്ചിട്ട് അദ്ധ്യാപകൻ പ്രസന്നവദനനായി ക്ളാസ്സിലാകെ ഒന്നു കണ്ണോടിച്ചു. ആഹ്ളാദകരമായ ഒരു വിശേഷ വർത്തമാനം അദ്ധ്യേതാക്കളെ അറിയിക്കാനൊരുങ്ങുന്ന മട്ടിലായിരുന്നു അദ്ധ്യാപകൻെറ മുഖഭാവം. പാഠം തുടങ്ങാതെ ആൺകുട്ടികൾ നിരന്നിരുന്ന ഭാഗത്ത് ഒന്നു കണ്ണോടിച്ചിട്ട് അദ്ദേഹം പറഞ്ഞുതുടങ്ങി. ''ഇന്ന് നമുക്കൊരു നല്ല ദിവസമാണ്!'' വിദ്യാർത്ഥി-വിദ്യാർത്ഥിനികൾ അദ്ഭുതാധീനരായിച്ചമഞ്ഞു. ഇന്നേദിവസത്തിന് എന്താണൊരു പ്രത്യേകത എന്നറിയാതെ ചിലർ അദ്ധ്യാപകനെത്തന്നെ ഉററു നോക്കുന്നു, മററു ചിലർ അന്യോന്യം സ്വകാര്യം പറയുന്നു. അദ്ധ്യാപകൻ തുടർന്നു: ''പല പല മഹാന്മാരെ സൃഷ്ടിച്ച ഒരു വിദ്യാലയമാണിതെന്നു നിങ്ങൾക്കറിയാമല്ലോ. അങ്ങനെ മഹനീയമായ പാരമ്പര്യം സൃഷ്ടിച്ചിട്ടുള്ള ഈ കലാലയത്തിന് മറെറാരു ഭാഗ്യം കൈവന്നിരിക്കുന്നു. ഭാവിയിൽ മലയാളത്തിലെ മഹാകവിയായി അവരോധിക്കപ്പെടാൻ തികച്ചും അർഹതയുള്ള ഒരു യുവകവി വിദ്യാർത്ഥിയായി ഈ ക്ളാസ്സിൽ ചേർന്നിട്ടുണ്ട്. മുൻനിരയിൽ സ്ഥാനമുറപ്പിച്ചിരുന്ന വിദ്യാർത്ഥി-വിദ്യാർത്ഥിനികളുടെ കരിമിഴികൾ വണ്ടുകളേപ്പോലെ ആൺകുട്ടികളുടെ നിരയിലേക്കു നീണ്ടു. ''കവിയുടെ പേര് ചങ്ങമ്പുഴ കൃഷ്ണപിള്ള.'' സതീർത്ഥ്യർ ഉദ്വേഗപൂർവ്വം ക്ളാസ്സിലാകെ മിഴി അയച്ചു. ഭാവിയിലെ മഹാകവി ചങ്ങമ്പുഴ കൃഷ്ണപിള്ളയെവിടെ? അദ്ധ്യാപകൻ പിൻനിരയിലേക്കു വിരൽ ചൂണ്ടിക്കൊണ്ടു പറഞ്ഞു: ''പ്ളീസ്, ചങ്ങമ്പുഴ എഴുന്നേററുനിൽക്കൂ. എല്ലാവരും കാണട്ടെ!'' ഏററവും പിൻനിരയിൽ ഒതുക്കത്തോടെ ഇരിപ്പായിരുന്ന ദീർഘകായനും സുമുഖനുമായ ഒരു യുവാവ് സുസ്മേരവദനനായി എഴുന്നേററുനിന്നു. ശുഭ്രമായ ഖദർമുണ്ടും ഷർട്ടും. വീതിക്കരയുള്ള ഒരു ഷാൾ പുതയ്ക്കുകയും ചെയ്തിരുന്നു. കറുത്ത ഫ്രെയിമുള്ള കണ്ണട.

നിലയ്ക്കാത്ത കരഘോഷം.

''ആരുവാങ്ങും മിന്നാരുവാങ്ങുമീ
യാരാമത്തിൻെറ രോമാഞ്ചം?'' തെല്ലിട ക്ളാസ് കവിതാമയമായി. ചിലർ എഴുന്നേററു ചെന്ന് ഹസ്തദാനം ചെയ്യുന്നു, മററു ചിലർ ആലിംഗനം ചെയ്യുന്നു. പെൺകുട്ടികളുടെ ഭാഗത്തുനിന്ന് ആരാധനാഭാവത്തിലുള്ള നോട്ടം, മന്ദഹാസം!...

എറണാകുളത്തെ കാലാലയ ജീവിതം ആഹ്ളാദപൂർണ്ണമായിരുന്നുവെന്ന് ചേട്ടൻ പറയാറുണ്ടായിരുന്നു. അദ്ധ്യാപകർക്കു ചങ്ങമ്പുഴയെ ഇഷ്ടമായിരുന്നു, വാത്സല്യമായിരുന്നു. വിദ്യാർത്ഥി-വിദ്യാർത്ഥിനികൾക്കും അദ്ദേഹം പ്രിയങ്കരനായിരുന്നു. അക്കാലത്ത് ചങ്ങമ്പുഴയ്ക്കു കിട്ടിയ ആത്മാർത്ഥ സുഹൃത്താണ് ശ്രീ. എം.പി.കൃഷ്ണപിള്ള.

കോളജ് വിദ്യാർത്ഥികൾക്ക് സാഹിത്യാഭിരുചി വളർത്തിക്കൊണ്ടുവരുവാൻ രൂപീകരിക്കപ്പെട്ടിരുന്ന 'ഭാഷാസാഹിത്യ മണ്ഡല'ത്തിൻെറ സജീവ പ്രവർത്തകനായിരുന്നു ചങ്ങമ്പുഴ. പ്രസ്തുത മണ്ഡലത്തിൻെറ ആഭിമുഖ്യത്തിൽ പ്രസിദ്ധപ്പെടുത്തിപ്പോന്ന കോളജ് മാസികയുടെ മിയ്ക്കവാറും എല്ലാ ലക്കങ്ങളിലും ചങ്ങമ്പുഴയുടെ കവിതകൾ പ്രസിദ്ധപ്പെടുത്തുക പതിവായിരുന്നു. ലിറ്ററി ഡിബേറ്റിങ് സൊസൈററി, വാർഷികാഘോഷങ്ങൾ മുതലായി കോളജിൽ നടക്കാറുള്ള പ്രത്യേക പരിപാടികളിലും ചങ്ങമ്പുഴ സുപ്രധാനമായ പങ്കു വഹിച്ചിരുന്നു. ബൃഹത്തായ ഒരു ലൈബ്രറിയാണ് മഹാരാജകീയ കലാശാലയിലുണ്ടായിരുന്നത്. അതുവേണ്ട വിധം പ്രയോജനപ്പെടുത്താനും ചങ്ങമ്പുഴയ്ക്കു സൗകര്യം ലഭിച്ചു.

കാമുകിമാർ പലരുമുണ്ടായിരുന്നതായി കേട്ടിട്ടുണ്ട്. സഹപാഠികൾ മാത്രമല്ല ഉയർന്ന ക്ളാസ്സുകളിൽ പഠിച്ചിരുന്നവരും. സുന്ദരികളായ സതീർത്ഥ്യകൾ കുണുങ്ങിച്ചിരിച്ചുകൊണ്ട് കോളജ് അങ്കണത്തിലൂടെ കൂട്ടമായി നീങ്ങുന്നതു കണ്ടിട്ട് 'മൂവിങ് ഗാർഡൻ' (ചലിക്കുന്ന പൂന്തോട്ടം) എന്ന ഓമനപ്പേർ നൽകിയതായും വിദ്യാർത്ഥിനികൾ പൊട്ടിച്ചിരിച്ച് അഭിനന്ദനം രേഖപ്പെടുത്തിയതായും കേട്ടിട്ടുണ്ട്. ഇതൊക്കെ പൊതുവേ പറയാവുന്ന ഫലിതപ്രയോഗങ്ങളും നേരമ്പോക്കുകളുമാണെന്നു കരുതുക. അതിലുമുപരിയായി മോഹങ്ങളുടേയും മോഹഭംഗങ്ങളുടേയും കഥകൾക്കും ആ കലാലയം മൂകസാക്ഷിയായി വർത്തിച്ചിട്ടുണ്ട്.

ചങ്ങമ്പുഴയ്ക്ക് മഹാരാജകീയ കലാശാലയിൽ ഒന്നിലധികം കാമുകിമാരുണ്ടായിരുന്നുവെന്നു പറഞ്ഞല്ലോ. അവരിൽ ഒരാൾക്കുമാത്രം ചങ്ങമ്പുഴ പ്രത്യേകമായ സ്ഥാനം നൽകിയിരുന്നു. അവരെ ചുററിപ്പററിയുള്ള കഥയാണ് ഞാൻ പറയാൻ തുടങ്ങുന്നത്. 'സങ്കല്പകാന്തി' യിലെ മഹാരാജകീയ കലാശാലയിൽ എന്ന പദ്യശകലത്തെത്തുടർന്നുള്ള അഞ്ചു പദ്യങ്ങളിൽ 'ഗുരുപൂജ' യൊഴികെ മററു നാലു കവിതകൾ അവിടെ വിദ്യാർത്ഥിയായിരിക്കെ രാഗലഹരിയിൽ രചിക്കപ്പെട്ടവയാണെന്നു കേട്ടിട്ടുണ്ട്. 'തിരുമുൽക്കാഴ്ച' എന്നപേരിലുള്ള ആദ്യകവിത ഏററവും പ്രാധാന്യമർഹിക്കുന്നു. ഈ കവിത ആദ്യമായി കോളജ് മാസികയിലാണ് പ്രസിദ്ധപ്പെടുത്തിയത്. അക്കാലത്തു തന്നെ പ്രസ്തുത കവിത കോളജിലാകെ സംസാരവിഷയമായിത്തീരുകയും ചങ്ങമ്പുഴയേയും ആ യുവതിയേയും ബന്ധിപ്പിച്ച് പല കഥകളും പ്രചരിക്കുകയും ചെയ്തിരുന്നു. യഥാർത്ഥത്തിൽ അവ വെറുതെ തമാശയ്ക്കുവേണ്ടി കെട്ടിച്ചമച്ച കഥകളായിരുന്നില്ല. 1936 ആഗസ്ററ് മാസത്തിലാണ് ചങ്ങമ്പുഴ മഹാരാജകീയ കലാശാലയിൽ വിദ്യാർത്ഥിയായിച്ചേർന്നത്. 1936 ആഗസ്ററിൽത്തന്നെ പ്രസ്തുത കവിതയും രചിക്കപ്പെട്ടതായിക്കാണാം. അവരുടെ അകൃത്രിമ സൗന്ദര്യവും കുലീനത നിറഞ്ഞ പെരുമാററങ്ങളും കവിഹൃദയത്തെ പൊടുന്നനെ ആകർഷിച്ചിരിക്കണം. അവരെപ്പററി കവിതയെഴുതാനുള്ള അദമ്യമായൊരാവേശവും ഹൃദയത്തിൽ ഉണർന്നു പ്രവർത്തിച്ചിരിക്കണം.

''ആരുമറിഞ്ഞിടാതെൻ ജീവിതത്തിലേയ്-
ക്കാരാൽ നടന്നുവരുന്നവളാരുനീ?
പേർത്തുമെൻ ചിത്തം തുളുമ്പിടുമ്മാറതാ
കേൾപ്പൂ നിൻ നേരിയ കാൽച്ചിലമ്പൊച്ചകൾ!
നെഞ്ചിടിപ്പേററുമാറെത്തുന്നു ചാരെ, നിൻ
ചഞ്ചലവസ്ത്രാഞ്ചലസ്വന വീചികൾ!
ചിന്നിപ്പരക്കുന്നു മജ്ജീവനാളത്തിൽ
നിൻ നെടുവീർപ്പിൻ സുഗന്ധലഹരികൾ!
-ആരുനീയുജ്ജ്വലജ്യോതിർവിലാസമേ!
ആരുനീയുൽക്കടപ്രേമവിശാലമേ!

തുടക്കംതന്നെ എന്തൊരു വികാരനിർഭരം! കവിത മുഴുവനും വിശകലനം ചെയ്തു ഞാൻ പറയുന്നില്ല. വളരെ ദീർഘമായിപ്പോകും. തൽക്കാലം ഞാനതിനു തുനിയുന്നില്ല.

'എൻ ജീവിതത്തിലേയ്ക്കാരാൽ നടന്നു വരുന്നവളാരു നീ?' എന്നാണ് അദ്ഭുതസ്വരത്തിലുള്ള ചോദ്യം. മറെറങ്ങോട്ടുമല്ല, എൻെറ ജീവിതത്തിലേയ്ക്ക്, ഉജ്ജ്വലമായ ജ്യോതിർവിലാസമായിട്ട്, പ്രേമവായ്പോടെ അടിവെച്ചടിവെച്ച് അരികിലേയ്ക്കണയുന്ന, നീ ആരാണ്? എന്ന ചോദ്യം തന്നെയല്ല, എന്നെത്തന്നെ നിനക്ക് അടിയറവെച്ചിരിക്കുന്നു എന്നാണ് ഒടുവിലത്തെ വരികൾ. നോക്കൂ-

''ഒന്നുമില്ലെങ്കിലുമേകുവാനുണ്ടെനിയ്-
ക്കെന്നെ നിനക്കെൻ വിനീതോപഹാരമായ്!
മജ്ജീവിതത്തിലെ സർവ്വരഹസ്യവു-
മുജ്ജ്വലത്തായ മൽസ്വപ്നസാമ്രാജ്യവും.
മാമക ഹർഷവിഷാദ ശതങ്ങളും
ഹാ, മമ പ്രേമവും, എന്നുവേണ്ടൊക്കെയും
ഞാനെന്നൊരൊന്നിലടക്കി, നിൻ കാൽക്കൽ
വെ-
ച്ചാനന്ദദേവനെതിരേല്പു നിന്നെ ഞാൻ!
കണ്ണീരിൽ മുക്കി ഞാൻ കാഴ്ചവെച്ചീടുന്നൊ-
രെന്നുപഹാരമിതംഗീകരിയ്ക്ക നീ!

ചില കവിതകളിൽ ഭാവനയ്ക്കായിരിക്കും മുൻതൂക്കം. പക്ഷെ ഈ കവിതയിൽ നേരേമറിച്ചാണ്-അതായത് ആത്മാവിഷ്ക്കരണേച്ഛയ്ക്കാണ് മുൻതൂക്കം കല്പിച്ചിട്ടുള്ളത് എന്നർത്ഥം. ഇവർ തമ്മിലുള്ള വിവാഹത്തെപ്പററി അച്ഛനമ്മമാർ ആലോചിച്ചെന്നും ആ യുവതിയെ ജീവിതസഖിയാക്കുന്നതിൽ ചങ്ങമ്പുഴയ്ക്ക് ഒരർദ്ധസമ്മതമുണ്ടായിരുന്നുവെന്നും പിന്നീടൊരു സന്ദർഭത്തിൽ ഞാനറിയാനിടയായി. അവ

**മഹാകവി ചങ്ങമ്പുഴയുടെ കാവ്യപ്രചോദനങ്ങളിലൊന്ന് പ്രണയമായിരുന്നു. കാമുകിമാരെ തലയിൽച്ചൂടി നടക്കുകയെന്നത് ചങ്ങമ്പുഴയുടെ വിധിതന്നെയായിരുന്നു. ചങ്ങമ്പുഴയുടെ ഒരു കാമുകിയെക്കുറിച്ചാണ് മഹാകവിയുടെ അനുജൻ ഇവിടെ എഴുതുന്നത്.**



ചങ്ങമ്പുഴ

രുടെ പേര് കവിതയിൽ സംബോധനാരൂപത്തിൽ പ്രതിപാദിച്ചിട്ടുള്ളതുകൊണ്ട് ഞാൻ പ്രത്യേകമായി എടുത്തുപറയുന്നില്ലെന്നറിയിക്കട്ടെ...

ഇൻറർ മീഡിയററ് ഫൈനൽ പരീക്ഷ കഴിഞ്ഞു. ഇരുവരും വിജയികളായി. ചേട്ടൻ ഉപരിപഠനാർത്ഥം തിരുവനന്തപുരത്തേക്കു മാറി. അവർ എറണാകുളത്തുതന്നെ ഡിഗ്രി ക്ളാസ്സിലും ചേർന്നു. പിന്നെ കത്തുകളിലൂടെയായി ആശയവിനിമയം. കാലമങ്ങനെ കടന്നുപോയി. രണ്ടുപേരും രണ്ടു വഴിക്കായി.

ചേട്ടൻെറ കാവ്യജീവിതത്തിൽ സുപ്രധാനങ്ങളായ പല സംഭവങ്ങളുമുണ്ടായി. ചേട്ടൻെറ തൂലിക മലയാള സാഹിത്യത്തിന് മികച്ച പല സംഭാവനകളും നൽകി. ക്രമേണ പ്രസ്തുത യുവതിയും ചേട്ടനുമായുണ്ടായ പ്രേമബന്ധം ആ കാലഘട്ടത്തിലെ ഒരു സംഭവമെന്ന നിലയ്ക്ക് സതീർത്ഥ്യരുടെ ഉള്ളിൽ മങ്ങാതെ തങ്ങിനിന്നു. ചേട്ടൻ രോഗബാധിതനായി, മരിച്ചു...

ഇനി ഒരു സവിശേഷ സംഭവം വർണ്ണിക്കട്ടെ. ആ സംഭവത്തിനു പ്രത്യേകമായൊരു പ്രാധാന്യവും അസാധാരണത്വവും ഞാൻ കല്പിക്കുന്നതുകൊണ്ടാണ് 'സവിശേഷ സംഭവം' എന്നു പറഞ്ഞത്.

ചേട്ടൻ വിദ്യാർത്ഥിയായിരുന്ന കാലത്ത് പല സന്ദർഭങ്ങളിൽ ഞാൻ ആ കലാലയം സന്ദർശിച്ചിട്ടുണ്ട്. ഒന്നോ രണ്ടോ പ്രാവശ്യം ചേട്ടൻെറ കൂടെ. മററൊരിക്കൽ ക്ളാസ് നടന്നുകൊണ്ടിരിക്കെ, വീണ്ടുമൊരവസരത്തിൽ, കോളജ് വാർഷികത്തിൽ സംബന്ധിക്കാൻ. അന്നൊന്നും ഞാനവരെ കണ്ടിട്ടില്ലായിരുന്നു, അഥവാ കണ്ടിരുന്നാലും അറിയുകയില്ലായിരുന്നു. കുറെ പെൺകുട്ടികൾ ഒതുക്കുകൾ കയറി അവരവരുടെ ക്ളാസ്സുകളിലേയ്ക്കു പോകുന്നതോ, ക്ളാസ്സുകഴിഞ്ഞ് പുറത്തേയ്ക്കിറങ്ങിവരുന്നതോ കണ്ടിട്ടുണ്ടെന്നല്ലാതെ ചേട്ടനുമായി പ്രേമബന്ധമുള്ള ഒരു യുവതി അക്കൂട്ടത്തിലുണ്ടെന്നറിയാനോ, ഉണ്ടോ എന്നന്വേഷിക്കാനോ ഔത്സുക്യം തോന്നുന്ന ഒരു പ്രായത്തിൽ ഞാൻ എത്തിയിട്ടില്ലായിരുന്നു. പിന്നീട് പല സന്ദർഭങ്ങളിലാണ് ഞാനിക്കാര്യങ്ങളൊക്കെ മനസ്സിലാക്കിയത്. 'സങ്കല്പകാന്തി'യിലെ ആ കവിത നിഷ്ക്കർഷിച്ചുവായിക്കുകയും ചെയ്തതോടെ ഈ യുവതി ആർ എന്ന ചിന്തയും എൻെറ മനസ്സിൽ അങ്കുരിച്ചിരുന്നു. അവരെയൊന്നു കാണണമെന്നും ഞാനാഗ്രഹിച്ചിരുന്നു. പക്ഷെ അതിനുവേണ്ടി മനഃപൂർവ്വം യത്നിച്ചില്ലെന്നുമാത്രം. യത്നിച്ചിരുന്നെങ്കിൽ സാധിക്കുകയും ചെയ്യുമായിരുന്നു. എന്നാൽ എൻെറ ഭാഗത്തുനിന്നുമുള്ള യാതൊരു യത്നവും കൂടാതെ അവരെക്കാണാൻ സാധിച്ച കഥയാണ് ഞാൻ പറയാൻ പോകുന്നത്.

ഞാൻ പഞ്ചായത്ത് എക്സിക്യൂട്ടീവ് ഓഫീസറായി ജോലി ചെയ്തിരുന്ന കാലം. അന്നൊരിക്കൽ പതിവുപോലെ രാവിലെ ഒമ്പതു മണിക്കുമുമ്പായി ഞാൻ ഇടപ്പള്ളി ഹൈസ്കൂൾ ബസ്സ്റ്റോപ്പിലെത്തി. സ്ത്രീകളും പുരുഷന്മാരുമായി അനേകം യാത്രക്കാർ. മിക്കപേരും ഉദ്യോഗമുള്ളവരാണ്. എറണാകുളത്തോ, കൊച്ചിയിലോ. കൂട്ടത്തിൽനിന്നും അല്പം ഒഴിഞ്ഞുമാറിയാണു ഞാൻ നിന്നത്. പെട്ടെന്ന് യാത്രക്കാരുടെ ഇടയിൽനിന്ന് എൻെറ ഒരു സുഹൃത്തും ചേന്ദമംഗലം സ്വദേശിയുമായ എം.അരവിന്ദാക്ഷമേനോൻ (മനയത്തറ) പുഞ്ചിരിച്ചുകൊണ്ട് എൻെറ സമീപത്തേക്കു വന്നു. അദ്ദേഹം കെ.എസ്.ആർ.ടി.സിയിലെ ഒരു ഉയർന്ന ഉദ്യോഗസ്ഥനായിരുന്നു. എൻെറ തൊട്ടടുത്തു വന്ന് എന്നെ ചേർത്തുപിടിച്ചുകൊണ്ട് അദ്ദേഹം ചെവിയിൽ മന്ത്രിച്ചു. പെണ്ണുങ്ങളുടെ നിരയിൽ രണ്ടാമതായി നിൽക്കുന്ന ആളെ ഒന്നു നല്ലോണം കണ്ടോളൂ. അതാണ് 'ആരുനീയുൽക്കട പ്രേമവിശാലം!' എനിക്കു പെട്ടെന്ന് സംഗതി പിടികിട്ടി. അരവിന്ദാക്ഷമേനോൻ കൂട്ടത്തിൽനിന്നു തെന്നിമാറി ഒഴിഞ്ഞു നില്പായിരുന്ന എൻെറ അടുത്തേയ്ക്കു നീങ്ങിയതു കണ്ടിട്ടാവാം അവർ അദ്ദേഹത്തെ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. ഞാനൊന്നു നോക്കി. നല്ലപോലെ കാണുകയും ചെയ്തു. അത്രമാത്രമേ ഞാനാഗ്രഹിച്ചിരുന്നുള്ളു. അതു സാധിച്ചു. ഞാൻ കൃതാർത്ഥനായി. അവരുടെ കലാലയ ജീവിതം കഴിഞ്ഞ് വളരെ വർഷങ്ങൾക്കുശേഷമാണ് ഞാനവരെ ആദ്യമായി കണ്ടത്. എങ്കിലും, പ്രകൃതി അവരുടെ ഉടലിൽ പല പല മാററങ്ങൾ വരുത്തിയിരുന്നെങ്കിലും അവരുടെ അക്കാലത്തെ ആകാരസുഷമ നിശ്ശേഷം മാഞ്ഞുപോയിട്ടില്ലായിരുന്നു. എറണാകുളത്ത് അവർ തഹസീൽദാരായി ഉദ്യോഗത്തിലിരിക്കെയാണ് സുഹൃത്ത് എന്നെ കാണിച്ചുതന്നത്.

പിന്നീടൊരിക്കൽക്കൂടി ഞാനവരെ കാണുകയുണ്ടായി. അടുത്തുചെല്ലാനോ പരിചയപ്പെടാനോ കുശലപ്രശ്നങ്ങൾ ചെയ്യാനോ, എന്തുകൊണ്ടോ ഞാൻ തുനിഞ്ഞില്ല. അവർ താത്പര്യപൂർവ്വം എന്നെ നോക്കുന്നുണ്ടായിരുന്നു. ആരോടാണ് താൻ സ്വകാര്യം പറഞ്ഞതെന്ന് അന്നുതന്നെ അരവിന്ദാക്ഷമേനോൻ അവരോടു പറഞ്ഞിരിക്കണം. അക്കാലത്ത് അവർ മേനോൻെറ ഭാര്യവീട്ടിൽ കുടിത്താമസിക്കുകയായിരുന്നു. അവർ അവിവാഹിതയാണെന്ന വിശേഷം കൂടി പിന്നീട് അറിവായപ്പോൾ എന്തിനോ എൻെറ നിഷ്ക്കളങ്ക ഹൃദയം നൊമ്പരപ്പെടുന്നുണ്ടായിരുന്നു.

(അവസാനിക്കുന്നില്ല)









നീലൻ

# ഗോപന്, ഖേദപൂർവ്വം



പ്രിയമുള്ള ഗോപൻ,

'ഓണപ്പരീക്ഷകൾ' എന്ന കുറിപ്പ് (കലാകൗമുദി 995) വായിച്ചു. ഗോപൻ മുഴുവൻ പറയാതെ വിട്ടുകളഞ്ഞ ഒരു മറുവശമുണ്ട്. അതു പറഞ്ഞുവരുമ്പോൾ ഞാനും നിങ്ങളും അയാളും ഇയാളുമൊക്കെ പ്രതിക്കൂട്ടിലാവും.

ഈ പരീക്ഷകളെല്ലാം അസംബന്ധങ്ങളാണെന്നറിഞ്ഞുകൊണ്ടുതന്നെ നാം എങ്ങനെയാണ് നമ്മുടെ നിത്യജീവിതത്തിൽ പെരുമാറിപ്പോരുന്നത്? ആരോ അലസമായി ഇട്ടുതരുന്ന മാർക്കുകൾ നമ്മെ എന്തിനാണിത്രമേൽ അലോസരപ്പെടുത്തുന്നത്?

ഒന്നോർത്തുനോക്കൂ, നമ്മുടെ കുട്ടികൾക്ക് എത്രയെത്ര ടെസ്ററുകളാണ്. വീക്ലി ടെസ്റ്റ്, യൂണിററ് ടെസ്ററ്, മന്ത്ലി ടെസ്ററ്, ക്വാർട്ടർലി, ഹാഫ് ഇയർലി, ആന്വൽ—ബുൾഷിററ്! കുട്ടികളെ ഇങ്ങനെ പരീക്ഷായന്ത്രങ്ങളിലിട്ട് അരച്ചു ചവച്ചു ചണ്ടികളാക്കി പുറത്തെടുക്കാൻ നാമെത്ര പണം ചെലവിടുന്നു? സമയവും! ടെസ്ററുകളുടെ ഇടവേളകളിൽ വരാനിരിക്കുന്ന ടെസ്റേറാർത്ത് കുട്ടികൾ ഉൽക്കണ്ഠകൊള്ളുന്നു; ഉറക്കം കളയുന്നു. അവർ മാത്രമല്ല, അവരുടെ അമ്മമാരും. കുട്ടി എഴുതുന്ന ഓരോ പരീക്ഷയും അമ്മയുടെകൂടി പരീക്ഷയാണ്. അവരൊന്നിച്ചെഴുതുന്ന പരീക്ഷകളാണ്. കാരണം, അവർക്കിടയിൽ, അവരുടെ ആകുലതകൾക്കിടയിൽ ഞാനും നിങ്ങളും അടക്കമുള്ള അച്ഛന്മാർ ഹെഡ് കോൺസ്ററബിൾ വേഷത്തിൽ കണ്ണുരുട്ടി മീശപിരിച്ച് ഉലാത്തുന്നുണ്ട്. കുട്ടിക്ക് ഒരു മാർക്കു കുറഞ്ഞാൽ അമ്മയ്ക്കു നാം രണ്ടുമാർക്കു കുറയ്ക്കുന്നു. അയൽപക്കത്തെ ജയിച്ച കുട്ടിയോടൊപ്പം അവൻെറ അമ്മയും ജയിക്കുന്നു. കുട്ടിക്ക് ഇതറിയാം. അമ്മയ്ക്കുമറിയാം. അതുകൊണ്ട് അവരെന്നും പരാജയഭീതിയിലാണ്. അവരെ അങ്ങനെ പരാജയഭീതിയിൽ നിലനിർത്തുന്നതിലാണ് നമ്മുടെ വിജയം. അപ്പണി നാം കൃത്യമായും വൃത്തിയായും ചെയ്തുപോരുന്നു.

എൻെറ കുട്ടിക്കു മുത്തച്ഛനുണ്ട്; മുത്തശ്ശിയുമുണ്ട്. "ടി.വി രാമായണം" കണ്ട് "മുത്തച്ഛൻ രാവണനെയൊക്കെ കണ്ടിട്ടുണ്ടാവും ല്ല്യേ" എന്നവൻ മുത്തച്ഛനെ ഏതോ പൗരാണിക വടവൃക്ഷമായി സങ്കല്പിക്കുന്നതും കണ്ടിട്ടുണ്ട്. എന്നാൽ ഇന്നവന് പരീക്ഷകളുടെ യന്ത്രയൂഞ്ഞാലിൽനിന്നും താഴെയിറങ്ങി ഈ വടവൃക്ഷത്തണലിൽ ഇരിക്കാൻ ഇടയില്ല. ഭൂരിപക്ഷം കുട്ടികൾക്കും ഇന്ന് മുത്തച്ഛനോ മുത്തശ്ശിയോ ഇല്ല. കുടുംബാന്തരീക്ഷത്തിൻെറ പുത്തൻ പരിസ്ഥിതി സന്തുലിതാവസ്ഥയ്ക്കുവേണ്ടി നാം ഇത്തരം വടവൃക്ഷങ്ങൾ ഒന്നൊന്നായി മുറിച്ചുമാററി. എല്ലാ തണലുകളും നാം നമ്മുടെ കുട്ടികൾക്കു നിഷേധിച്ചിരിക്കുന്നു.

വീട്ടിലേ ഇതൊക്കെ സാധിക്കൂ. ഓഫീസിൽ നമുക്കു മന്ത്ലി ടെസ്ററല്ല, വീക്ലി ടെസ്ററുപോലുമല്ല—ഡെയ്‌ലി ടെസ്ററാണ്! ഏതോ മണ്ടൻ മേലധികാരി അലസമായി ഇട്ടുതരുന്ന വിലകുറഞ്ഞ മാർക്കിനുവേണ്ടി മത്സരമാണ്. ഈ മത്സരത്തിനിടയിൽ പണിയെടുക്കാതെ, പണിയറിയാതെ, മററു പല പണികളിലൂടെ മാർക്കടിക്കുന്ന മിടുക്കന്മാർ നമ്മെ തോല്പിച്ചു കടന്നുകളയുകയും ചെയ്യുന്നു. മാർക്കടിക്കാൻ പണികൾ പലതാണെന്നറിഞ്ഞും, അപ്പണി പററില്ലെന്നറിഞ്ഞും നാം തളരുന്നു. അങ്ങനെ ഓഫീസിൽ തോററു മടങ്ങുന്ന കുട്ടിയാണ് വീട്ടിൽ ജയിക്കാൻ നോക്കുന്നത്. അങ്ങാടിയിൽ തോററവർ പണ്ടേ അങ്ങനെയാണ്. അവർക്ക് വീട്ടിൽ ജയിച്ചേ പററൂ. വീട്ടിലും തോററുപോയാൽപ്പിന്നെ ഗതിമുട്ടും. വീട്ടിലെങ്കിലും ജയിച്ചേ പററൂ.

സുഹൃത്തേ, ഇങ്ങനെ മത്സരിച്ചു ജയിച്ചു ജീവിച്ച്, ഒരുകാലത്ത് ഉല്ലാസത്തിൻെറയും സ്വാതന്ത്ര്യത്തിൻെറയും അപാര വിസ്തൃതികളായിരുന്ന, പഴയ നമ്മുടെ പച്ചച്ച കൊച്ചു സൗഹൃദങ്ങളിൽപ്പോലും നാം ഇന്ന് അരക്ഷിതരായിക്കഴിഞ്ഞിരിക്കുന്നു. തൻെറ എല്ലാ വൈകൃതത്തോടും പോരായ്മകളോടും ദൗർബല്യങ്ങളോടും ശക്തിസൗന്ദര്യങ്ങളോടുംകൂടി താനെന്താണോ അതായി. അതായി മാത്രം തനിക്കിരിക്കാവുന്ന ഉല്ലാസസമൃദ്ധമായ സൗഹൃദസംഘങ്ങൾപോലും ഇല്ലാതായി വരുന്നു. അവിടെയും മത്സരങ്ങളും ഞാൻ താൻ ഭാവങ്ങളും തലപൊക്കുന്നു. സൗഹൃദത്തെളിമകൾ ആരോ കല്ലെറിഞ്ഞു കലക്കുന്നു. ആരാണ് വെള്ളം കലക്കിയതെന്ന് ഏതോ ചെന്നായ അലറുന്നു. "ഇല്ലാതെയായും പറയാതെയന്യോന്യമെല്ലാമറിയുവോർ; കുറഞ്ഞു പറഞ്ഞാലുമറിയുവോർ" എന്നു കവി വിരൽചൂണ്ടുന്ന അവസ്ഥയിൽ അകപ്പെട്ടുപോകുന്നു നാം പലപ്പോഴും. ഒടുവിൽ കലങ്ങി, പക്ഷേ, തെളിയാതെ, സംഘം പിരിയുമ്പോൾ, അന്നത്തെ വെട്ടലും കോറലും മാർക്കുനഷ്ടവും ഓർത്താണ് ഓരോരുത്തരും വീട്ടിൽ തിരിച്ചെത്തുന്നത്—പിന്നെ വീട്ടിൽ ജയിച്ചേ പററൂ. വീട്ടിലെങ്കിലും!

ഇതാണു സുഹൃത്തേ, നമ്മുടെ കാലം വലിയ പോരാട്ടങ്ങളോ അതിലും വലിയ പരാജയങ്ങളോ ഇല്ലാതായിരിക്കുന്നു. ചെറിയ പരാജയങ്ങളെപ്പോലും പരിഹസിക്കുന്ന കാലം. നിസ്സാര വിജയങ്ങൾ മാത്രമായ കാലം. റാങ്കുകാരുടെ ചിത്രങ്ങളും വിലകുറഞ്ഞ സ്വപ്നങ്ങളും മാത്രമല്ല, റാങ്കിൻെറ പൈതൃകവും ജനിതക മാഹാത്മ്യവുംവരെ ഒന്നാം പേജിൽ നിരത്തുകയും, തോററ കുററത്തിന് ആത്മഹത്യ ചെയ്ത കുട്ടിയുടെ ചരമവാർത്ത ചരമക്കോളത്തിൽ ഏററവും താഴെച്ചേർക്കാൻ നിഷ്കർഷിക്കുകയും ചെയ്തുപോന്ന ഒരു "ഒന്നാംകിട" പത്രപ്രവർത്തകനായിരുന്നു ഞാൻ ഈ അടുത്തകാലംവരെ. അതാണ് നമ്മുടെ കാലം. വോട്ടും സീററും മാത്രം പ്രധാനമായ രാഷ്ട്രീയകാലം. വിജയം മാത്രം ലക്ഷ്യമായ ഏകദിന ക്രിക്കററുകാലം. മനോരമയും മംഗളവും മമ്മൂട്ടിയും മോഹൻലാലും മാത്രമായ കാലം. അന്നന്നത്തെ ഇരയും ഇണയും അപ്പവും ടി.വി സീരിയലും മാത്രമായ ശുഷ്കകാലം. ഇക്കാലത്തെ അദ്ധ്യാപകർ താങ്കൾ ബന്ധുവീട്ടിലും തീവണ്ടിയിലും കണ്ട അലസജീവികളാകാനേ തരമുള്ളൂ. അവരെ കുററപ്പെടുത്തേണ്ടതില്ല. ഉത്തരവാദികൾ ഞാനും താനുമൊക്കെത്തന്നെ. നാം ഇത്രയേ അർഹിക്കുന്നുള്ളൂ—ഇത്രമാത്രം!



ശത്രുഘ്നൻ

# ആകാശത്തിലെ മാർഗരറ്റ്



മൂന്നുമണിക്കൂർ വൈകിയിരിക്കുന്നു, ഫ്ളൈററ്. എന്നിട്ടും മാർഗരറ്റ് കയറിവന്നത് ഒടുവിലത്തെ യാത്രക്കാരിയായിട്ടായിരുന്നു.

ഒരു ഗുഹയിൽനിന്ന് മറെറാരു ഗുഹയിലേക്കു നൂണുകടക്കുമ്പോൾ വശങ്ങളിലെ ഫൈബർഗ്ളാസ്സ് ജന്നലിനപ്പുറത്ത് പ്രഭാതത്തിൻെറ ചെമ്പ് ഉരുകിയൊലിക്കാൻ തുടങ്ങിയിരുന്നു.

പുതിയ ഒരു ഗുഹയിലേക്കു കടന്നുചെല്ലുമ്പോൾ ഉടലുരോഗത്തെക്കു നിങ്ങുക എന്നതിന് എന്തോ നരവംശ ശാസ്ത്ര സിദ്ധാന്തമുണ്ടെന്ന് എവിടെയോ വായിച്ചിരിക്കുന്നു. പഠിക്കാനുണ്ടായിരുന്ന പുസ്തകത്തിലൊന്നുമല്ല, മറെറവിടെയോ.

നാമെല്ലാം ഇപ്പോഴും ഗുഹാജീവികൾ തന്നെ. ജയൻ സ്വയം മനസ്സിൽ പറഞ്ഞു. ഒരു ഗുഹയിൽനിന്ന് മറെറാരു ഗുഹയിലേക്കു മാറിപ്പാർത്തുകൊണ്ടേയിരിക്കുന്നു. ഓരോ തവണയും ഗുഹയുടെ ആകൃതിയും വലിപ്പവും മാറിമാറി വരുന്നുവെന്നു മാത്രം. ഗുഹാവാസികളുടെ സ്വഭാവവും ജീവിതരീതിയും വ്യത്യസ്തമാകുന്നുവെന്നു മാത്രം.

ഇളംമഞ്ഞ പ്രിൻറഡ് സിൽക്ക് സാരിയും ചുവന്ന ബ്ളൗസുമാണ് ഗുഹയിലേക്കു സ്വാഗതം ചെയ്യുന്നത്. കൈകൂപ്പിക്കൊണ്ട്. നമസ്തേ പറഞ്ഞുകൊണ്ട്. ലിപ്സ്ററിക്കെന്നു തോന്നാത്ത ലിപ്സ്ററിക്കിട്ട ചുണ്ടുകൾ മലർത്തി, ചുണ്ടററങ്ങൾ കോട്ടിവലിച്ച് കൃത്രിമമായി പുഞ്ചിരിക്കാൻ ശ്രമിച്ചുകൊണ്ട്. വെട്ടി വളച്ചുവച്ച പുരികങ്ങൾ നെററിയിലേക്കു കയററിയുയർത്തിക്കൊണ്ട്. ആഭരണശൂന്യമായ നീണ്ട കഴുത്ത് ഇടത്തോട്ടല്പം കുനിച്ചു ചരിച്ചുകൊണ്ട്.

കൂപ്പുകൈ നിവരുന്നു. നീളുന്നു. സീററ് നമ്പർ? പറഞ്ഞാൽപ്പോരാ. ബോർഡിംഗ് കാർഡിലെ വയലററ് മഷിയിലുള്ള സീൽ കാണുകതന്നെ വേണം അവർക്ക്.

അറുപത്തിനാല് ബി.

ദിസ് വേ പ്ളീസ്. എബൗട്ട് ഹാഫ് വേ ഡൗൺ. ഓൺ ദ ലെഫ്ററ് ഹാൻഡ് സൈഡ്.

ഇനിയും മുന്നോട്ടു പോകുമ്പോൾ ബോർഡിംഗ് കാർഡിലെ നമ്പർ നോക്കാനും അറുപത്തിനാല് ബിയിലേക്ക് സ്വീകരിച്ചാനയിക്കാനും മഞ്ഞ പ്രിൻറഡ് സിൽക്ക് സാരിയുടെ മുന്താണിവക്കത്തുനിന്നു നീളുന്ന മെലിഞ്ഞ കൈകളുമായി, സീററാരങ്ങളിൽ പൃഥു നിതംബം ചാരിക്കൊണ്ടു നില്ക്കുന്നുണ്ടാവും സുന്ദരിമാർ.

ബ്രീഫ് കെയ്സ് വലത്തേ കൈയിൽനിന്ന് ഇടത്തെ കൈയിലേക്കു മാററിപ്പിടിച്ചു, ജയൻ.

മൂന്നുമണിക്കൂർ ലേററ്.

കാരണമെന്തെന്നു പറഞ്ഞില്ല. പറഞ്ഞാൽ തന്നെ ഇയ്യനു മനസ്സിലാകുകയുമില്ല. എയർലൈൻസുകാരുടെ ജാർഗൺ ഇതുവരെ ശരിക്കും മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. കോക്പിററ്, ഇൻസ്ട്രുമെൻറേഷൻ ലാൻഡിംഗ്, ഡിസാം ഡോഴ്സ്, ടെയ്ക്ക് ഓഫ്, സെക്യൂരിററി ചെക്ക് തുടങ്ങി പല ജാടകളുമുണ്ടവർക്ക്. ജാർഗൺതന്നെ ജാട.

അർദ്ധരാത്രി കഴിഞ്ഞയുടനെ വന്നു കാത്തിരിക്കുന്നതാണ് എയർപോർട്ടിൽ. ഹോട്ടലുകാർ വിളിച്ചുണർത്തിയിരുന്നു. അവരുടെ കുടുസ്സു ബസ്സിൽ എയർപോർട്ടിൽ കൊണ്ടുവന്നു വിടുകയും ചെയ്തു.

വന്നുകയറിയപ്പോഴേ അനൗൺസ്മെൻറ് കേട്ടു. രണ്ടരയ്ക്ക് ലണ്ടൻവഴി ന്യൂയോർക്കിലേക്കു പോകേണ്ട എയർ ഇന്ത്യാ ഫ്ളൈററ് അല്പം വൈകാൻ സാദ്ധ്യതയുണ്ട്. യാത്രിയോം സെ നിവേദൻ ഹൈ...

നിവേദനം എന്താണെന്നു ശ്രദ്ധിച്ചില്ല. തലയ്ക്കുള്ളിൽ ഉറക്കം കനത്തുകിടക്കുന്നുണ്ടായിരുന്നു. ഉറങ്ങാൻ കിടന്നപ്പോഴാണല്ലോ കട്ടിൽത്തലയ്ക്കൽ ടെലഫോൺ മുഴങ്ങിയത്. കിടന്നതുതന്നെ തെററ് എന്നൊരു ഭാവവുമുണ്ടായിരുന്നു ആ മുഴക്കത്തിന്. ഉത്തരവാദിത്വബോധമില്ലാത്തവനേ, എഴുന്നേല്ക്ക്, എഴുന്നേല്ക്ക് എന്നു വിളിച്ചു പറയുന്നതുപോലെ.

വിശക്കുന്നുണ്ട്. രാത്രിയിൽ ഒന്നും കഴിച്ചില്ല; വിസ്കിയും തണുത്ത സോഡയുമല്ലാതെ. സ്ററീക്കിൻെറ വൃത്താകൃതിയിലുള്ള ഒരു മാംസക്കഷണം മുന്നിൽ, പ്ളെയ്ററിലുണ്ടായിരുന്നു. അതിൻെറ ഒരുതുണ്ട് തിന്നാൻ ശ്രമിക്കുകയും ചെയ്തിരുന്നു. ഫ്രഞ്ച് റെസ്ററോറൻറിലാണ് കയറിയത്. വെറുതെ. ഫ്രഞ്ചുകാരൻ എന്തൊക്കെ കഴിക്കുന്നു എന്നറിയാൻ. അമ്മയുടെ സുഹൃത്തുക്കളുടെ ഭക്ഷണചര്യയറിയാൻ. വെയ്ററോടു തുറന്നു പറയുകയും ചെയ്തു. നിങ്ങളുടെ മെനുവിനെക്കുറിച്ചൊന്നും വലിയ ഗ്രാഹ്യമില്ല. അതുകൊണ്ട്, എനിക്ക്, അതായത് അധികം പറന്നുനടന്നിട്ടില്ലാത്ത ഒരു ഇന്ത്യാക്കാരനു കഴിക്കാൻ പററിയത് എന്താണെന്നു വച്ചാൽ കൊണ്ടുവരൂ.

ലെററ്യൂസ്കൊണ്ടലങ്കരിച്ച വൃത്തത്തിലുള്ള ഒരു മാംസക്കഷണമാണ് അയാൾ കൊണ്ടുവന്നത്.

"സർ, താങ്കൾ ഇതിഷ്ടപ്പെട്ടുവെന്നു ഞാൻ വിചാരിക്കുന്നു."

ഇഷ്ടപ്പെട്ടുമെന്നു മാത്രമല്ല, ഇഷ്ടപ്പെട്ടാൽ കനത്ത ഒരു ടിപ്പ് പ്ളെയ്ററിൽ വന്നുവീഴുമെന്നും മെലിഞ്ഞുയർന്ന ആ ചെറുപ്പക്കാരൻ ആർത്തിയോടെ ചിന്തിച്ചിട്ടുണ്ടാവണം. പ്രിൻസ് റബ്ളി ഇൻ ഡോളേഴ്സ്. വെള്ളയുടുപ്പിൻെറ സ്വർണ്ണനിറമുള്ള പൈപ്പിംഗിൽ വിരൽ തടവി നില്ക്കുന്ന അയാളുടെ കണ്ണുകളിൽ ആ ആർത്തി കത്തിനില്ക്കുന്നു.

ഈ ഒരു ചെറുതുണ്ടു മാംസംകൊണ്ടും കുറച്ചു ചീരയിലകൾകൊണ്ടും ഒരു ശരാശരി ഇന്ത്യാക്കാരൻെറ, ശരാശരി കേരളീയൻെറ വിശപ്പ് എവിടെത്തീരാനാണ് എന്നാണ് ആദ്യം വിചാരിച്ചത്. നാഴി അരിയുടെയെങ്കിലും ചോറ് ഒന്നാം ചോറായും രണ്ടാം ചോറായും പിന്നെ രസത്തിനും മോരിനും വേറെ വേറെ ചോറായും കഴിക്കുന്നവനല്ലേ അവൻ?

പക്ഷേ, ഒരു ചെറിയ തുണ്ട് ഫോർക്കു കൊണ്ടു കുത്തിയെടുത്തു തിന്നപ്പോൾത്തന്നെ മതിയായി. പച്ചമാംസം തിന്നുന്നതുപോലെയുണ്ടായിരുന്നു. പൊടുന്നനെ വയറു നിറഞ്ഞതുപോലെ തോന്നുകയും ചെയ്തു.

ഇതാ, ഇപ്പോൾ വിശക്കുന്നു.

അറുപത്തിനാല് ബി ഐൽ സീററാണ്. അപ്പുറത്തെ വിൻഡോ സീററ് ഒഴിഞ്ഞു കിടക്കുകയാണ്.

ബ്രീഫ്കെയ്സ് ലോഫ്ററിലേക്കു കയററിവച്ച് സീററിൽ ചാരിയിരുന്നു. അയഞ്ഞു കിടക്കുകയായിരുന്ന സീററുബെൽററ് വയറിനുചുററും മുറുക്കുമ്പോൾ വിചാരിച്ചു, ഏതോ തടിയനാവും ഈ സീററിലിരുന്ന് ഏററവുമൊടുവിൽ യാത്ര ചെയ്തിട്ടുണ്ടാവുക എന്ന്. ക്ളീൻഷേവു ചെയ്ത മുഖവും കഷണ്ടിയുടെ അററത്തെക്കിറങ്ങി വിനയത്തോടെ നില്ക്കുന്ന നരച്ച മുടിയും ഊതനിറത്തിലുള്ള സഫാരി സ്യൂട്ടും ഉടനേ മനസ്സിലേക്ക് ആടിയാടി എത്തുകയും ചെയ്തു. ഏതോ ഉത്തരേന്ത്യൻ ബിസിനസ്സുകാരൻ. ഇന്ത്യയിൽനിന്നു വിദേശത്തേക്കും തിരിച്ചും ഇടയ്ക്കിടെ യാത്രചെയ്യുന്ന ഏതോ വൻ ബിസിനസ്സുകാരൻ. കോടികൾ കൈകളിലിട്ട് അമ്മാനമാടുന്ന, പണക്കൊഴുപ്പ് ഉദരത്തിനുചുററും മാംസം വളർത്തിയ, മദ്ധ്യവയസ്സുകഴിഞ്ഞ ഒരു പൊണ്ണത്തടിയൻ. ഫിൽത്തി റിച്ച്!

മൂന്നുമണിയോടെ സെക്യൂറിററിച്ചെക്കും കഴിഞ്ഞ്, നിരനിരയായിക്കിടക്കുന്ന ഡ്യൂട്ടി ഫ്രീ ഷോപ്പുകളുടെ മുന്നിൽ എത്തിയിരുന്നു. ഉറക്കംതൂങ്ങി നില്ക്കുകയായിരുന്ന ചെറുപ്പക്കാരനെ ഒച്ചയിട്ടുണർത്തി. നെപ്പോളിയൻ. ബ്രാഹ്മമുഹൂർത്തത്തിനു ചേർന്നത് കോണ്യാക്കാണെന്നു തോന്നി. ചെറിയ റെസ്ററോറൻറുകൾ അടഞ്ഞ് ഇരുട്ടിലായിരിക്കുന്നു. അല്ലായിരുന്നുവെങ്കിൽ നെപ്പോളിയൻെറകൂടെ ഒരു സാൻഡ്വിച്ചും കടിച്ചിരിക്കാമായിരുന്നു.

ആറോ ഏഴോ പേരേ ഉണ്ടായിരുന്നുള്ളു ഡിപ്പാർച്ചർ ലൗഞ്ചിൽ. ഉറക്കത്തിൻെറ ശിരസ്സ് നെഞ്ചിൽക്കൊട്ടി ഇരിക്കുന്നവർ.

നെപ്പോളിയൻ വി.എസ്.ഒ.പി അഗ്നിരേഖ ജ്വലിപ്പിച്ചുകൊണ്ട് തൊണ്ടയിലൂടെ താഴോട്ടിറങ്ങി. പതിരാത്രിക്കു തൊട്ടുമുമ്പു വിഴുങ്ങിയ മാംസത്തുണ്ട് ആ അഗ്നിയിൽ അലിഞ്ഞലി

ഞ്ഞുപോയി.

വിശക്കുന്നു.

വരട്ടെ. വിമാനം ഉയർന്നുകഴിയുമ്പോൾ അവർ എന്തെങ്കിലും കൊണ്ടുവന്നു തരുമായിരിക്കും.

തല പിന്നിലേക്കു ചായ്ച്ച് കണ്ണുകളടച്ചു, ജയൻ...

"എക്സ്ക്യൂസ് മി."

കൊഴുകൊഴുത്ത എരുമപ്പാലിനെ ഓർമ്മിപ്പിക്കുന്ന ഒരു സ്ത്രീശബ്ദം. വീട്ടിൽ, മുമ്പു കുട്ടിക്കാലത്ത് രണ്ട് എരുമകളുണ്ടായിരുന്നു. എന്നും രാവിലെ അമ്മ വലിയ ഒരു സ്ററീൽ ഗ്ളാസ്സു നിറയെ പാല് ജയനെക്കൊണ്ടു കുടിപ്പിക്കാറുണ്ടായിരുന്നു. തൊണ്ടയിലൂടെ അതിറങ്ങുമ്പോൾ ഒരു വഴുവഴുപ്പാണ് അനുഭവപ്പെടുക.

കണ്ണുകൾ പതുക്കെ തുറന്നത് വെളുത്ത ഒരു വട്ടമുഖത്തേക്കാണ്. പാലുപോലെ വെളുത്ത, ഊത്തക്കവിളുകളുള്ള ഒരു മുഖത്തേക്ക്. ഇളം തവിട്ടു പുരികങ്ങൾ. ഇളം തവിട്ടു കൺപീലികൾ. നീണ്ട മൂക്ക്. വില്ലിൻെറ ആകൃതിയിൽ വളഞ്ഞ, നേർത്ത ചുണ്ടുകൾ. ചുണ്ടുകൾക്കു മീതെ നനുനനുത്ത സ്വർണ്ണരോമികൾ, മുകളിൽനിന്നൊഴുകി വീഴുന്ന പാൽവെളിച്ചത്തിൽ തിളങ്ങുന്നു. നെററിയിലേക്ക് ഊർന്നുവീഴുന്ന, ക്രോപ്പുചെയ്ത സ്വർണ്ണമുടി.

വെള്ള ബനിയനുള്ളിൽ തുളുമ്പുന്ന വലിയ മാറിടം. ബ്രെയ്സിയർ ഇടാത്തതുകൊണ്ടാവാം, മുലക്കണ്ണുകളുടെ തിണർപ്പ് ബനിയനിൽ തെറിച്ചുനില്ക്കുന്നു. തുടകളിൽ പററിപ്പിടിച്ചു കിടക്കുന്ന നീല ജീൻസ്. കൈയിൽ ദീർഘചതുരാകൃതിയിൽ ഒരു ലെതർ ബാഗ്.

"എക്സ്ക്യൂസ് മി..." ഉറക്കത്തിൽനിന്നോ മയക്കത്തിൽനിന്നോ മാററാ ജയനെ ഉണർത്താനെന്നപോലെ വീണ്ടും പറഞ്ഞു, അവർ "മേ ഐ?"

കാലൊതുക്കിവച്ച് അവർക്കു പോകാൻ വഴികൊടുത്തു. കാൽമുട്ടുകളിലൂടെ, കനത്ത തുടകൾക്കു മുകളിലെ ജീൻസിൻെറ പരുപരുപ്പ് ഉരച്ചുകൊണ്ട് അവർ വിൻഡോ സീററിലിരുന്നു. ഏതോ പെർഫ്യൂമിൻെറയും തുകലിൻെറയും സമ്മിശ്ര സുഗന്ധം ജയന് അനുഭവപ്പെട്ടു.

പ്രഭാതത്തിൻെറ ചെമ്പ് ഇപ്പോൾ വല്ലാതെ ചുവന്നുകഴിഞ്ഞിരിക്കുന്നു. ദൂരെ, മരങ്ങളുടെ ഇലകൾ നേർത്ത കാററിൽ ചലിക്കുന്നു. റൺവേയിലേക്ക് ഒരു വിമാനം കൂററൻ തുമ്പിയെപ്പോലെ മുഖം താഴോട്ടാക്കി ഇറങ്ങി വരുന്നു. അതിൻെറ ചിറകെഞ്ചിനിൽനിന്ന് ചെറു തീപ്പൊരികൾ ചിതറുന്നു. ആരോ അതിനുള്ളിലിരുന്ന് മുറുക്കിത്തുപ്പുകയാണെന്നു തോന്നും. നിലം തൊട്ടതോടെ വേഗത കുറഞ്ഞ വിമാനം ഒരു ഷഡ്പദരാക്ഷസനെപ്പോലെ അലസമായി മുന്നോട്ടു നീങ്ങുന്നു.

"ആർ ആൾ ഫ്ളൈറ്റ്സ് ആൾവെയ്സ് ലെയ്ററ് ഇൻ ഇൻഡ്യാ?" വെളുത്ത ചെറിയ പല്ലുകൾ കാട്ടിച്ചിരിച്ചുകൊണ്ട്, തലചരിച്ച്, ഏതോ തമാശപോലെ അവർ ചോദിച്ചു.

"അല്ല." ഭാരതമെന്ന പേർ കേട്ടാൽ അഭിമാനപൂരിതമാകണം അന്തരംഗം എന്ന കവിവാക്യമാണ് ജയന് ഓർമ്മ വന്നത്. "ഒരിക്കലുമല്ല. ഇതെന്തോ വളരെ വളരെ അപൂർവ്വമായി മാത്രം സംഭവിക്കുന്ന ഒരു കാര്യം. കൃത്യനിഷ്ഠയിൽ മററ് ഏഷ്യൻ രാജ്യങ്ങളെ അപേക്ഷിച്ച് ഞങ്ങൾ വളരെ പുരോഗമിച്ചിരിക്കുന്നു. സത്യം!"

അവർ വീണ്ടും ചിരിച്ചു. ചിരിച്ചപ്പോൾ, അവരുടെ വീർത്ത കവിളുകളിൽ, എവിടെനിന്നെന്നറിഞ്ഞില്ല, നുണക്കുഴികൾ വിരിഞ്ഞു വരുന്നതു കണ്ടു.

"ഞാൻ മാർഗരറ്റ്." അവർ ചെറു മന്ദഹാസത്തോടെ പറഞ്ഞു: "ആദ്യമായാണ് ഇന്ത്യ സന്ദർശിക്കുന്നത്."

"ജയൻ." പതുപതുത്ത കൈ വലംകൈയിലെടുത്തുകൊണ്ട് ജയൻ പിന്നെച്ചോദിച്ചു: "ഇന്ത്യയെപ്പററി എന്തു തോന്നുന്നു?"

"കോംപ്ളിക്കേറെറഡ് കോൺട്രഡിക്ഷൻസ്. യോഗ. മെഡിറേറഷൻ. സന്ന്യാസം. ബിഗ് ഫാക്ടറീസ്. പൊല്യൂഷൻ. ടെംപിൾസ്. ഫെസ്ററിവൽസ്. മൈസേഴ്സ്. സ്പെൻഡ്ത്രിഫ്ററ്സ്. സൂപ്പർസ്ററിഷൻസ്. ഡർട്ടി വാട്ടർ. നേച്ചർ. സ്മഗ്ളേഴ്സ്. ബ്യൂട്ടി... വെരി 'വെരി കോംപ്ളിക്കേറെറഡ് കോൺട്രഡിക്ഷൻസ്."

അമ്മയും ഒരിക്കൽ അതുതന്നെയാണു പറഞ്ഞിരുന്നതെന്ന് ജയൻ ഓർത്തു. സങ്കീർണ്ണതകളുടെ ഈ നാട്ടിൽ നീ ഒരിക്കലും ഉയരത്തിലെത്തില്ല. വിദേശത്തു പോകണം നീ. അവിടെ വലുതാകണം. പിന്നീട് എപ്പോഴെങ്കിലും ഇന്ത്യയിലേക്കു വരണമെന്നു തോന്നുമ്പോൾ വന്നേക്ക്. എന്നിട്ട് നിൻെറ ഇഷ്ടംപോലെ എന്തു വേണമെങ്കിലും ആയിക്കോ.

പാമ്പിൻകാവും ചെറുതോടുകളും തേന്മാവും അണ്ണാർക്കണ്ണനും വണ്ണാത്തിപ്പുള്ളുകളുമൊക്കെ നിനക്ക് എന്തു തരാനാണ്? സ്ററുപ്പിഡിററി. റിയൽ സ്ററുപ്പിഡിററി.

നാട്ടിലെ എയർപോർട്ടിലേക്ക് അമ്മ വന്നിരുന്നു. നൂററി അറുപത്തഞ്ചു കിലോമീററർ ദൂരം അമ്മതന്നെ കാറോടിച്ചു. വിമാനത്താവളത്തിൽവച്ച് അമ്മ കൈവീശി പുഞ്ചിരിച്ചുകൊണ്ടു യാത്ര പറഞ്ഞു. കരയിലേക്കു പിടിച്ചിടപ്പെട്ട ഒരു മീൻകുഞ്ഞിനെ തിരിച്ചു വെള്ളത്തിൻെറ സുരക്ഷിതത്വത്തിലേക്ക് ഒഴുക്കിവിടുന്ന മുക്കുവൻെറ ഭാവമുണ്ടായിരുന്നു അപ്പോൾ അമ്മയ്ക്ക്. അറബിക്കഥകളിൽ ഏതിലോ ഒന്നിൽ അലസമിരുന്ന് നഖം വൃത്തിയാക്കുന്ന മുക്കുവൻെറ ഭാവം.

"എന്തൊക്കെയായാലും ഇന്ത്യ സുന്ദരമായ ഒരു രാജ്യംതന്നെ." ആസ്വാദ്യകരമായ ഏതോ ഓർമ്മയെ താലോലിച്ചുകൊണ്ട് മാർഗരറ്റ് പറഞ്ഞു: "ആൻഡ് ദ മോസ്ററ് ബ്യൂട്ടിഫുൾ പ്ളേസ് ഇൻ ഇൻഡ്യ ഈസ് കാശ്മീർ... ഇഫ് ഇറ്റീസ് ഇൻ ഇൻഡ്യ."

"നോ. സോറി. റോംഗ്." പെട്ടെന്ന് കവിവാക്യത്തിൻെറ ബാക്കിഭാഗവും ജയന് ഓർമ്മ വന്നു: "കാശ്മീരിനെക്കാൾ സുന്ദരമാണ് കേരളം. ഡിഡ് യു വിസിററ് കേരളം മിസ്... മാർഗരറ്റ്?"

"ഇല്ല. സൗത്തിലേക്കു ഞാൻ പോയതേയില്ല. അവിടെ എന്തൊക്കെയോ രാഷ്ട്രീയ പ്രശ്നങ്ങളും തർക്കങ്ങളും നടക്കുന്നുവെന്നു കേട്ടു."

"കാശ്മീരിന് മഞ്ഞിൻെറ, മരവിപ്പിൻെറ സൗന്ദര്യമാണുള്ളത്. സ്റെറെെലിററിയുടെ സൗന്ദര്യം. വന്ധ്യതയുടെ സൗന്ദര്യം. ഫ്രിജിഡിററിയുടെ സൗന്ദര്യം. ഊഷ്മളതയുടെ സൗന്ദര്യം. ഊഷ്മളതയുടെ സൗന്ദര്യം കാണണമെങ്കിൽ കേരളം കാണണം. ആവേശകരമാകുമായിരുന്ന ഒരനുഭവം നിങ്ങൾക്കു നഷ്ടപ്പെട്ടിരിക്കുന്നു."

മാർഗരറ്റിൻെറ വളഞ്ഞ തവിട്ടുപുരികങ്ങൾ നെററിയിലേക്ക് ഒന്നുകൂടി ഉയർന്നു കയറി. അവരുടെ നീല കൃഷ്ണമണികൾക്കു നടുവിലെ ഇളം കറുപ്പു വൃത്തം ഒന്നുകൂടി വലുതായി. നേർത്ത ചുണ്ടുകളിലെ ലിപ്സ്ററിക്കിലേക്ക് അവരുടെ ചുവന്ന നാക്കിൻതുമ്പ് നീണ്ടുവന്നു.

വിമാനത്തിൻെറ മൂളലിന് ഒരു ചെറിയ മാററം. അത് പതുക്കെ ഒരിരമ്പലാകുന്നു. പിന്നെ, വിമാനം, പതുക്കെ മുന്നോട്ടു നീങ്ങുന്നു.

സുരക്ഷിതത്വത്തിൻെറ വിശദീകരണങ്ങൾ തുടങ്ങി. ലോകത്തിലേക്കുവച്ച് ഏററവും സുരക്ഷിതമായ സ്ഥലം ഒരു എയർ ഇന്ത്യാ വിമാനത്തിൻെറ ഉൾവശമാണെന്നു തോന്നുന്നു.

ഇൻ ദ അൺലൈക്‌ലി ഈവൻറ് ഓഫ്...

മിഠായിയും പഞ്ഞിയും പെരുഞ്ജീരകവുമായി ആകാശസുന്ദരികൾ നടപ്പാതയിലൂടെ ഒഴുകി നടക്കുന്നു.

"ഡു യു മീൻ ദാററ് കേരള ഈസ് ദ മോസ്ററ് വിറൈൻ്റ് പ്ളേസ് ഇൻ ഇൻഡ്യാ?" തല സീററിലേക്കു മലർത്തി, പട്ടുകുടയുടെ മുകൾമൊട്ടുപോലുള്ള താടി അന്തരീക്ഷത്തിലേക്കുയർത്തിക്കൊണ്ട് മാർഗരറ്റ് ചുമലിളക്കിച്ചിരിച്ചു: "ആൻഡ് ടു ബി ഷ്വർ, യു മസ്ററ് ബി ഫ്രം കേരള. റൈറ്റ്?"

"അതേ." ജയൻ പറഞ്ഞു.

എയർപോർട്ടിൻെറ കമ്പിവേലിക്കപ്പുറത്ത്, ചുവന്ന മാരുതിക്കാറിൻെറ ഡ്രൈവർ ഡോറിനടുത്ത്, കാറിൻെറ നിറംപോലെതന്നെ ചുവന്ന, വയലററും കസവും കലർന്ന പല്ലാവു തിളങ്ങുന്ന പട്ടുസാരിയുടുത്ത്, ഇടയ്ക്കിടെ വെറുതേ കണ്ണടയഴിച്ച് കൈലേസുകൊണ്ടു തുടച്ചുനില്ക്കുന്ന അമ്മയുടെ മുഖമാണ് പൊടുന്നനേ ജയൻെറ മനസ്സിലേക്ക് ഒരു സിനിമാസ്ലൈഡുപോലെ ഇറങ്ങിവന്നത്. അമ്മ വിമാനത്തിലേക്കുതന്നെ നോക്കിക്കൊണ്ടു നില്ക്കുകയായിരുന്നു. അമ്മയുടെ മനസ്സ് എവിടെയൊക്കെയോ അലഞ്ഞു തിരിയുകയായിരുന്നു.

വിമാനം ഉയർന്നു.

തലചരിച്ചു നോക്കി. ജനലിലൂടെ താഴേക്കു നോക്കിക്കൊണ്ടിരിക്കുകയാണ് മാർഗരറ്റ്.





## എസ്. ജോസഫ്






കറുത്ത കല്ലിൻെറ പുറത്തിരുന്ന്
ചെറുപ്പകാലത്ത് കളിച്ചത് ഓർക്കുന്നു.
എനിക്കുമുമ്പേ ജനിച്ച കല്ലിത്
കറുത്തവനെൻെറ കറുപ്പുള്ള കല്ല്
വെയിലത്തും കൊടുമഴയത്തും
ഒരു വിഷാദമില്ലാതെ
വികാരമില്ലാതെ കിടന്നിരുന്നു കല്ല്
അതിന്നാനപ്പുറത്തിരുന്നു മണ്ണപ്പം
തുരുതുരെച്ചുട്ടു കളിച്ചത് ഓർക്കുന്നു.

അരണ്ട കാററിൻെറ ജനാലയിൽ
അമ്മ വരുന്നതു നോക്കി
കറുത്ത കല്ലിൻെറ വരാന്തയിൽ
ഒററയ്ക്കിരുന്നു.
മകരപ്പാടങ്ങൾ കടന്ന്
പണിയിടങ്ങളിൽനിന്നോ
തലയിൽ റേഷനും പയറുമായ് ദൂരെ
കവലയിൽനിന്നോ അമ്മ വരുന്നു.

വിശപ്പിനുമീതെ പൊടിമഴ.

ഇരുട്ടുമൂടിയ പറമ്പുകൾ
ഇരുട്ടിൽ പാടുന്ന മലമ്പുള്ള്
ഇരുട്ടിലൂടെത്തുമയല്ക്കാരൻ
സ്വവർഗ്ഗഭോഗിക്കു നിറമില്ല.
ഇതെല്ലാം ബാല്യത്തിൻ ചവററുകൊട്ടയാ-
ണിതെല്ലാമൊന്നോടെ എറിഞ്ഞുപോകുന്നു.
അകലെ, ഡോക്ടറെറെടുക്കുവാൻ
പക്ഷേ,
ഗവേഷണാലയം തുളച്ചുപോയല്ലോ
പ്രവാഹങ്ങൾ.

കറുത്ത പാതകൾ, കറുത്ത വേശ്യകൾ
കറുത്ത കുഞ്ഞുങ്ങൾ
കറുത്ത പുസ്തകം തുറക്കുമ്പോൾ കാലാൾപ്പടകൾ
കറുപ്പിലേക്കെൻെറ കറുപ്പിലേക്കു ഞാൻ
തിരിച്ചുപോരുന്നു.
കരിങ്കല്ലു പൊട്ടിച്ചെനിക്കു ഭക്ഷണം
നിറച്ചുതന്ന പിതാവിനെ
മരണത്തിൽനിന്ന് കരച്ചിലാൽ ഞങ്ങൾ
തിരിച്ചെടുത്ത മാതാവിനെ
ചിരട്ട കത്തിച്ചു തുണികൾക്കിസ്തിരി
പ്പുകിട്ടു നല്കിയ സഹോദരിമാരെ
മറന്നാലും നിന്നെ മറക്കുകില്ല ഞാൻ.

എനിക്കിതു പോരാ
എനിക്കു നിന്നുള്ളം തുളച്ചുപോകണം
കരിങ്കല്ലേ, ദൂരെ വനങ്ങളിൽ
മരിച്ച കൂട്ടുകാർ കിടക്കുന്ന ശവ-
ക്കുഴിയുടെ മൂടി തുറന്നു നോക്കണം
തെരുവിലൂടലഞ്ഞലഞ്ഞു പോം ജിപ്സി
ക്കിണങ്ങനാകണം
അവളുമൊത്തൊരു മഴ നനയണം
മിഴികളാൽ കുത്തി വരയ്ക്കണം മാന-
ത്തൊരു കടുവയെ.

കടുത്ത ശൈത്യത്തിൽ കറുത്ത ശൂന്യത
അതിനുമുള്ളിലാണിരിക്കുന്നു കല്ല്
കതകടയ്ക്കാത്ത നിശ്ശബ്ദതയ്ക്കുള്ളിൽ
മറുവാക്കില്ലാതെ ഉറങ്ങുകയാണോ?
കരിങ്കല്ല് പണ്ടങ്ങഗാധതയിൽ നി-
ന്നുയർന്നുവന്നുവോ?
അനന്തതയിലേക്കുരുണ്ടു പോകുമോ?

അവരുടെ ഇടംകൈയിൽ, ബനിയൻെറ കൈക്കു തൊട്ടുതാഴെ, ഒരു സർപ്പത്തിൻെറ രൂപം പച്ചകുത്തിയിരിക്കുന്നു. സർപ്പത്തിൻെറ നീണ്ട നാക്കുകൾ ബനിയൻെറ കൈക്കുള്ളിലേക്കു നീണ്ടുകിടക്കുന്നു. അതിൻെറ വാൽ കൈമുട്ടിനു തൊട്ടുമുകളിൽ അവസാനിക്കുന്നു. ചെറിയ, ക്രൂരദൃഷ്ടികളുള്ള ഒരു സർപ്പം. സർപ്പരൂപത്തിനുചുററും ചോരപൊടിഞ്ഞതുപോലെയുള്ള തിണർപ്പ്. ഈയിടെ എപ്പോഴോ ആവും അവർ അതു ചെയ്യിച്ചിട്ടുണ്ടാവുക. ഇന്ത്യയിൽ വന്നതിനുശേഷം.

ഒരുപക്ഷേ, ഇന്ത്യയുടെ ഓർമ്മയ്ക്ക്.

ബ്രേക്ക് ഫാസ്ററ് വന്നു. സ്ക്രാംബ്ൾഡ് എഗ്ഗ്സ്, കട്‌ലററ്, കോഫി ഓർ ടീ?

ജയൻ ഒരു ചെറുചിരിയോടെ മനസ്സിൽപ്പറഞ്ഞു:

കോഫി, ടീ, ഓർ മി?

എവിടെയോ വായിച്ചത്.

പണ്ടെപ്പോഴോ വായിച്ചതൊക്കെ ഇന്നു പുലർകാലം മുതൽ ഓർമ്മയിൽ വരാൻ തുടങ്ങിയിരിക്കുന്നു. ശ്രീകൃഷ്ണചരിതം മണിപ്രവാളംപോലും ഇപ്പോഴിതാ ഓർമ്മ വരുന്നു.

പ്രസേനനെ കൊന്നവനാരുവാൻപോൽ...

ശരീരം ശ്രദ്ധിക്കണമെന്ന് അമ്മ പ്രത്യേകം പറഞ്ഞിരിക്കുന്നു. പ്രാണൻ പോയാൽ ഉണ്ണികളെ പുനരുണ്ടാവില്ലെന്നമ്മ പറഞ്ഞു. ടെയ്ക്ക് കെയർ ഓഫ് യുവർ ഹെൽത്ത്. നീ ചെറുപ്പമാണ്. നീ മദ്യപിക്കാനൊക്കെ തുടങ്ങിയിരിക്കുന്നുവെന്നു ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. പ്രോബബ്ളി യു കുഡ് ബി വുവണൈസിംഗ് ആൾസോ. തെററാണെന്നു ഞാൻ പറയില്ല. എല്ലാ ചെറുപ്പക്കാരും ചെയ്യുന്നതൊക്കെത്തന്നെ ഇത്. പക്ഷേ, ഏതിനും ഒരു അതിർത്തിരേഖ കണ്ടെത്തണം. ആ അതിർത്തിരേഖ മററുള്ളവർ പറഞ്ഞുതന്നാൽ ശരിയാവില്ല. അവനവനുതന്നെ തോന്നണം. ഓരോരുത്തർക്കും വേണ്ടതെന്തെന്ന് അവരവർതന്നെ തീരുമാനിക്കണം. വേണ്ടാത്തത് എന്തെന്നും. അധികമായാൽ എന്ന പഴഞ്ചൊല്ല് നിനക്ക് ഓർമ്മയുണ്ടല്ലോ. അമൃതിനെക്കുറിച്ചാണ് അതു പറഞ്ഞിട്ടുള്ളതെന്നും അറിയില്ലേ? അപ്പോൾ മററു സാധനങ്ങളുടെ കാര്യം പറയാനുണ്ടോ?

റേഡിയോയിലൂടെ ഒഴുകിവരുന്ന ഒരു

പ്രഭാഷണം കേൾക്കുന്നതുപോലെ ജയൻ അതൊക്കെ കേട്ടുകൊണ്ടിരുന്നു. അന്തരീക്ഷത്തിലൂടെ അശരീരിയായി ഒഴുകിനടക്കുന്ന സാരോപദേശങ്ങൾ അമ്മയുടെ മുഖത്തിലൂടെ, ഇതാ, പുറത്തേക്കു വരുന്നു. അമ്മയുടെ ലിപ്സ്റ്റിക്കിട്ട തടിച്ച ചുണ്ടുകൾ അവിരാമം ചലിക്കുന്നു. കസവുസാരിയിൽ, അവരുടെ നീണ്ടുകൂർത്ത, നഖങ്ങളിൽ വയലററു പോളിഷുതേച്ച വിരലുകൾ ചുററുകയും അഴിയുകയും ചെയ്യുന്നു.

ഇരുപത്താറു വയസ്സിൻെറ കുതിരശക്തിയിൽ പായുന്ന മനസ്സിനു ജീനും കടിഞ്ഞാണും കല്പിച്ചു നല്കുകയാണ് അമ്മ. അത് അയുടെ കടമ.

"ഡു യു സ്മോക്?" തൊട്ടടുത്ത് മാർഗരറ്റിൻെറ എതുമപ്പാലൊച്ച. അവരുടെ ഇടംകൈയിൽ ഒരു വെളുത്ത സിഗരറ്റു പായ്ക്കററ്. വലത്തേ ചൂണ്ടുവിരലിനും നടുവിരലിനുമിടയിൽ വെള്ള ഫിൽറ്ററുള്ള സിഗരറ്റ്. ഉള്ളംകൈയിൽ സ്വർണ്ണനിറത്തിലുള്ള സിഗരറ്റ് ലൈററർ.

"നോ." മാർഗരറ്റിൻെറ കവിളിലെ പാൽവെളുപ്പിലേക്കു നോക്കിക്കൊണ്ട് ജയൻ പറഞ്ഞു.

"മേ ഐ?"

"ഷുർ. ഗോ എഹെഡ്."

എയർഹോസ്ററസ് ബ്രേക്ക് ഫാസ്ററ് ട്രേകൾ എടുത്തുകൊണ്ടുപോയി. വിശപ്പിന് ഇപ്പോൾ ഒരാശ്വാസമായിരിക്കുന്നു.

ക്യാബിൻെറ മുന്നററത്തുനിന്നു പതുക്കെ ഉരുണ്ടുവരുന്ന ട്രോളിയിലേക്കു തലനീട്ടി നോക്കിക്കൊണ്ട് ജയൻ മനസ്സിൽപ്പറഞ്ഞു: "ഇതാ, ഇനി ദാഹം തീർക്കാൻ ഡ്രിങ്ക്സ് ട്രോളി വരുന്നു.

നാലു മിനിയേച്ചറുകളും രണ്ടു കാൻ സോഡയും വാങ്ങിവയ്ക്കുമ്പോൾ, ബ്രീഫ് കെയ്സിൽ ബാക്കിയുള്ള നെപ്പോളിയനെക്കുറിച്ച് പെട്ടെന്നോർത്തു. വേണ്ട. ഇപ്പോൾ അതെടുത്തു കഴിക്കുന്നത് ഉചിതമാവില്ല. വേണ്ട.

മാർഗരറ്റ് റെഡ് വൈൻ വാങ്ങുന്നതു കണ്ടു. അവരുടെ വിരലുകൾക്കിടയിലെ നീണ്ട സിഗരറ്റ് ഇനിയും കത്തിത്തീർന്നിട്ടില്ല. അതോ അവർ പുതിയ ഒരെണ്ണം കത്തിച്ചതാവുമോ?

ബ്ളാക് ലേബലിൻെറ മിനിയേച്ചറുകളിലേക്ക് മനസ്സിൻെറ മുഴുവൻ ഏകാഗ്രതയും തിരിച്ചുവിടാൻ ശ്രമിക്കുകയായിരുന്നു, ജയൻ. നാലും തീരാൻ കുറച്ചുസമയം എടുക്കുകയും ചെയ്തു. മനസ്സുണ്ടോ കേൾക്കുന്നു. റെഡ് വൈൻ ഓരോ തുള്ളിയായി രുചിക്കുന്ന മാർഗരറ്റിൻെറ വിൽച്ചുണ്ടുകളിലേക്ക് കണ്ണും മനസ്സും ഇടയ്ക്കിടെ ഒന്നോടി തിരിച്ചുവരുന്നു. മാർഗരറ്റ് അദ്ഭുതത്തോടെ ജയനെ നോക്കിക്കൊണ്ടിരിക്കുകയാണ്.

ദോ യു ഡോൺട് സ്മോക്, യു ഡ്രിങ്ക് ലൈക് എ ഫിഷ്." സിഗരറ്റുപുകകൊണ്ട് മുന്നിൽ ഒരു വൃത്തം വരച്ചുകൊണ്ട് മാർഗരറ്റ് പറഞ്ഞു. അവരുടെ കവിളുകൾ അല്പാല്പം ചുവക്കാൻ തുടങ്ങിയിരിക്കുന്നത് ജയൻ കണ്ടു.

മനസ്സിൻെറ ഏതോ വിദൂര കോണിൽനിന്നു നിർബ്ബന്ധപൂർവ്വം വലിച്ചുകൊണ്ടുവന്ന ഒരു വിളർത്ത മന്ദഹാസം മാർഗരറ്റിനുനേരേ നീട്ടിയിട്ട്, പിന്നെ ജയൻ പതുക്കെ കണ്ണുകളടച്ചു തലചായ്ച്ചു. രാത്രി മുഴുവൻ എടുത്തുവച്ച ഉറക്കം ഇപ്പോൾ അയാൾക്ക് അനുഭവപ്പെട്ടു...

സീററുബെൽററിൻെറയും നോ സ്മോക്കിൻെറയും സൂചനാമണികൾ അകലെ, വിദൂരാകാശങ്ങളിലെവിടെയോ മന്ദ്രം മുഴങ്ങി. തലയ്ക്കുമുകളിലെ ഏതോ ലൗഡ് സ്പീക്കറിൽനിന്നു ലോഹത്തകിടിൽത്തട്ടി പ്രതിധ്വനിക്കുന്നതുപോലെ ഒരു സ്ത്രീശബ്ദം.

ഇൻ എ ഫ്യൂ മോമെൻറ്സ്. വി വിൽ ബി ലാൻഡിംഗ് അററ് ഹീത്രോ ഇൻറർനാഷനൽ എയർപോർട്ട്. ദ ലോക്കൽ ടൈം ഈസ് എയ്ററ് അവേഴ്സ് ഥർട്ടി മിനിട്ട്സ്. ദ ടെംപറേച്ചർ ഔട്ട്സൈഡ് ഈസ് ട്വൻറി ഡിഗ്രി സെൽഷ്യസ്.

ഓൺ ബിഹാഫ് ഓഫ് ക്യാപ്ററൻ അഗർവാൾ ആൻഡ് ദ ക്രൂ...

സൂര്യനു മുമ്പിലായി പറക്കുന്നു, വിമാനം. തൊട്ടുപിന്നാലെ പ്രഭാതത്തിൻെറ ഊർജ്ജസ്വലതയുമായി സൂര്യനുണ്ട്.

മയക്കം ഉറക്കത്തിലേക്കു തെന്നിയിറങ്ങുന്നതിനിടെ, വിമാനത്തിൻെറ ചക്രം നിലത്തു മുട്ടുന്നതിൻെറ ഞെട്ടൽ. ജെററിൻെറ ഇരമ്പൽ. ആരോ അതിൻെറ ചിറകുകൾക്കുള്ളിലിരുന്ന് ഇപ്പോൾ മുറുക്കിത്തുപ്പുന്നുണ്ടാവും.

ഒന്നുണർന്നിട്ട് വീണ്ടും ഉറക്കത്തിലേക്കു മടങ്ങി, ജയൻ.

വീണ്ടും ആകാശങ്ങളിലേക്ക്.

ഉണർന്നപ്പോൾ, ക്യാബിൻെറ മുന്നററത്തുനിന്ന് വീണ്ടും മന്ദം ഉരുണ്ടുവരുന്ന ഡ്രിങ്ക്സ് ട്രോളി കണ്ടു. ഇളംമഞ്ഞ പ്രിൻറഡ് സിൽക്കു സാരി. ചുവന്ന പോളിഷ് തിളങ്ങുന്ന നീണ്ടുകൂർത്ത നഖങ്ങൾ. ലിപ്സ്ററിക് ചുണ്ടിലെ ഔദ്യോഗിക മന്ദഹാസം.

വീണ്ടും ബ്ളാക് ലേബലിൻെറ മിനിയേച്ചറുകൾ.

മാർഗരറ്റ് അർദ്ധമയക്കത്തിലാണ്. ശിരസ്സ് വലത്തോട്ടു ചരിച്ചുവച്ചിരിക്കുന്നു. അവരുടെ കഴുത്തിൽ നീണ്ടുകിടക്കുന്ന നീലഞരമ്പിലേക്കു നോക്കിക്കൊണ്ട് ജയൻ ഗ്ളാസ്സിലെ ദ്രാവകം പതുക്കെ കുടിച്ചുതീർത്തുകൊണ്ടിരുന്നു. അവരുടെ ഇടംകൈ സീററിൻെറ ആം റെസ്ററിൽ തളർന്നതുപോലെ വിശ്രമിക്കുന്നു. അവരുടെ കൈയിലെ സർപ്പത്തിനു ജീവൻ വയ്ക്കുന്നതുപോലെ തോന്നുന്നു. അതിൻെറ നാക്കുകൾ അവരുടെ കക്ഷത്തിലൂടെ കയറിച്ചെന്ന് മുലകളിലേക്ക്, മുലക്കണ്ണുകളിലേക്കു നീളുന്നു.

വലത്തെ ആം റെസ്ററിലേക്കു കൈയെടുത്തുവച്ചു, ജയൻ. പിന്നെ, ഗ്ളാസ്സ് കാലിയാക്കി, ഒഴിഞ്ഞ കുപ്പികൾ സീററിനു പിന്നിലെ സഞ്ചിയിൽ നിക്ഷേപിച്ചുകൊണ്ട് വലത്തോട്ടു തലചരിച്ചു.

ജയൻെറ ശിരസ്സ് ഇപ്പോൾ സർപ്പത്തിൻെറ പത്തിയിലാണു വിശ്രമിക്കുന്നത്. സർപ്പത്തിൻെറ ഇരട്ടനാവിലൂടെ തൻെറ ശിരസ്സ് സഞ്ചരിക്കുന്നതുംകാത്ത് ജയൻ അസ്വസ്ഥതയോടെ ഒരു പതുപതുപ്പിലേക്കു തലയിട്ടിളക്കുകയാണ്. ഏതോ പെർഫ്യൂമിൻെറയും തുകലിൻെറയും സമ്മിശ്ര ഗന്ധം ബ്ളാക് ലേബലിൻെറ ലഹരിയിലേക്കു ഫണം നീട്ടുന്നു.

ജയന്, ഇപ്പോൾ നല്ലതുപോലെ തലയ്ക്കു പിടിച്ചിരിക്കുന്നുവെന്നു തോന്നുന്നു...





പറമ്പും പാടവും നിരത്തി വലിയ ബംഗ്ളാവ് പണികഴിപ്പിക്കുന്നതിനുമുമ്പ്, മുത്തശ്ശിയുടെ കാലത്ത്, വീടിൻെറ വലത്തേ മൂലയിൽ ഒരു സർപ്പക്കാവുണ്ടായിരുന്നു. അതോ, ഇടത്തേ മൂലയിലോ? ഓർമ്മകൾ പതറുന്നു. ഓർമ്മകൾ പതുക്കെ ഇടംവലം ചാഞ്ചാടുന്നു. സർപ്പഫണംപോലെ.

സർപ്പക്കാവിൽ തറകെട്ടിയ ഒരു ഇലഞ്ഞിമരമുണ്ടായിരുന്നു. ഇലഞ്ഞിമരത്തറയിൽ തിരി കത്തിച്ചുവയ്ക്കാറുള്ള ഒരു സുനന്ദേട്ടത്തിയുണ്ടായിരുന്നു. അതോ, നന്ദിനിയേട്ടത്തിയോ? അതോ സുന്ദരിയേട്ടത്തിയോ?

ആരോ!

കൃഷി ഫാമിൻെറ വാർഷികത്തിന് മോഹിനിയാട്ടം അവതരിപ്പിച്ചിരുന്നു, ആ ഏട്ടത്തി. ലോകസുന്ദരൻ വരാഞ്ഞാലയേ... എന്ന പദം മൂന്നുനാലുതവണ വിസ്തരിച്ചഭിനയിക്കുകയും ചെയ്തിരുന്നു ഏട്ടത്തി.

പ്രോഗ്രാം കഴിഞ്ഞ് ജീപ്പിൽ തിരിച്ചു പോരുമ്പോൾ, മെയ്ക്കപ്പ് അഴിച്ചുവച്ചിട്ടില്ലാത്ത ഏട്ടത്തിയുടെ തൊട്ടടുത്താണ് ജയൻ ഇരുന്നത്. ഇരുട്ടുനിറഞ്ഞ, കുണ്ടുംകുഴിയുമായ ചെറിയ ദുർഘടവഴിയിലൂടെ ജീപ്പ് ഇഴഞ്ഞും കുലുങ്ങിയും നീങ്ങിയപ്പോൾ, എപ്പോഴോ, സുനന്ദേട്ടത്തിയുടെയോ, നന്ദിനിയേട്ടത്തിയുടെയോ സുന്ദരിയേട്ടത്തിയുടെയോ കൈകൾ ജയനെ വരിഞ്ഞുമുറുക്കിയിരുന്നു. അവരുടെ മൃദുലമുലകൾ ജയൻെറ മുതുകിൽ അമർന്നു ഞെരിഞ്ഞിരുന്നു. സ്വർഗ്ഗത്തിലെ ഏതോ അപ്സര നർത്തകിയുടെ കൈകളിൽക്കിടന്നു പിടയുകയായിരുന്നു, ജയൻ...

പതുപതുത്ത കൈകൾ കവിളിൽ പതുക്കെ താളം കൊട്ടുന്നു. കണ്ണിൻെറ താഴെ നനുത്ത വിരലുകൾ ഇഴഞ്ഞുനടക്കുന്നു. പിന്നെ, ഒരു യന്ത്രംപോലെ, ചെവിയിൽ പിറുപിറുക്കുന്ന, വഴുവഴുക്കുന്ന ശബ്ദം:

"സ്റേറാപ്പിററ് യംഗ് മാൻ."

ഞെട്ടി കണ്ണുകൾ തുറന്നു. മാർഗരറ്റിൻെറ നീല കൃഷ്ണമണികളിലും അധരധനുസ്സിലും ഗൗരവത്തിൻെറ നേർത്ത ചായം വീണ കുസൃതി പതയുന്നു.

"മതി അഭിനയിച്ചത്." ഉറച്ചതെങ്കിലും സൗമ്യമായ സ്വരത്തിൽ മാർഗരറ്റ് പറഞ്ഞു.

"ഞാൻ..."

"ഡോൺട് ട്രൈ ടു എക്സ്പ്ളെയിൻ എനിതിംഗ്. യു വിൽ ഫെയ്ൽ മിസറബ്ളി." മാർഗരറ്റിൻെറ ശബ്ദം ഒന്നു കനത്തു. "ആം റെസ്ററിലേക്കു നിങ്ങളുടെ കൈ വന്നു വീണപ്പോൾത്തന്നെ ആ മനസ്സു മുഴുവൻ വായിച്ചുകഴിഞ്ഞിരിക്കുന്നു ഞാൻ."

പിന്നെ, മാർഗരറ്റ് പതിഞ്ഞ ശബ്ദത്തിൽ കുറേനേരം ക്രിമിനൽ സൈക്കോളജിയെക്കുറിച്ചു സംസാരിച്ചു. അനേകം അന്താരാഷ്ട്ര കുററവാളികളുടെ മനസ്സിനെക്കുറിച്ചു സംസാരിച്ചു. തൻെറ മുന്നിലേക്കു നിത്യം വരുന്ന നിരവധി ഫയലുകളിലും തൻെറ മുന്നിൽ ഹാജരാക്കപ്പെടുന്ന അധോലോക ഭീകരന്മാരിലും ഒളിഞ്ഞുകിടക്കുന്ന മനോദുരൂഹതകളെക്കുറിച്ചു സംസാരിച്ചു. സ്കോട്ട്ലൻഡ് യാർഡിലെ നീണ്ട ചർച്ചകളെക്കുറിച്ചു സംസാരിച്ചു.

ബ്ളാക് ലേബൽ! വെളുത്ത ബനിയൻെറ കൈകൾക്കുള്ളിലേക്കു നാക്കുനീട്ടിപ്പുളയുന്ന കറുത്ത ഒരു സർപ്പം.

"ആക്ച്വലി ഐ വാസ് ഓൺ ആൻ ഒഫിഷ്യൽ വിസിററ് ടു ഇൻഡ്യാ... ദ ഡീറെറയ്ൽസ് ഓഫ് വിച്ച്, ഐ കെനോട്ട് ഒഫ്കോഴ്സ് ഡിസ്ക്ളോസ്."

ഏഴോ എട്ടോ മിനിയേച്ചറുകൾ. നാലോ അഞ്ചോ കാൻ സോഡ. ജയൻ വെറുതേ എണ്ണാൻ ശ്രമിച്ചു. അവയൊക്കെയും ജയൻെറ രോമകൂപങ്ങളിലൂടെ വിയർപ്പായി പൊടിഞ്ഞൊഴുകാൻ തുടങ്ങി. ഇപ്പോൾ നേർത്ത ഒരു തലവേദന മാത്രം. അതുമാത്രം ബാക്കി.



"വേർ ഡു യു പ്ളാൻ ടു സ്റേറ? ഒരല്പനേരം മൗനമായിരുന്നിട്ട് മാർഗരറ്റ് ചോദിച്ചു.

"ഹിൽട്ടൺ." ജയൻെറ ശബ്ദം അല്പം വിറച്ചിരുന്നു. "അൺടിൽ ഐ ഗെററ് മൈ അക്കമെഡേഷൻ."

നാട്ടിൽനിന്നു തിരിക്കുന്നതിൻെറ തലേന്ന് അമ്മയുടെ സുഹൃത്ത് പാരീസിൽനിന്നു വിളിച്ചിരുന്നു. ക്ളബ്ബിൽനിന്നു തിരിച്ചുവന്ന ജയനോട് അമ്മ പറഞ്ഞു. അക്കമെഡേഷൻ ശരിയാവുന്നതുവരെ ഹിൽട്ടണിൽ താമസിക്കാമെന്നു പറയുന്നു, റിച്ചാർഡ്. രണ്ടോ മൂന്നോ ദിവസം. അവിടെ റൂം റിസർവ് ചെയ്തിട്ടുണ്ടത്രേ.

"എയർപോർട്ടിൽ ആരെങ്കിലും വരുമോ?"

അമ്മ ചിരിച്ചു.

"ഹി സെഡ് നോ. ദാററീസ് ദ ഫസ്ററ് പാർട്ട് ഓഫ് യുവർ ട്രെയിനിംഗ്."

മനസ്സ് അല്പം അസ്വസ്ഥമായിരുന്നു അതു കേട്ടപ്പോൾ.

വിമാനം താഴ്ന്നു പറക്കാൻ തുടങ്ങിയിരിക്കുന്നു. പഞ്ഞിമേഘങ്ങൾക്കിടയിൽ കുതറിപ്പിടയുന്നു ഇപ്പോഴത്.

"ഹിൽട്ടൺ അധികം ദൂരെയല്ല. പക്ഷേ, ടാക്സിക്കാർ പററിക്കാതെ സൂക്ഷിക്കണം." മാർഗരറ്റ് പറഞ്ഞു.

പറഞ്ഞതുപോലെതന്നെ, എമിഗ്രേഷൻ കഴിഞ്ഞു പുറത്തിറങ്ങിയപ്പോൾ ടാക്സിക്കാർ വളഞ്ഞു.

ഹിൽട്ടണിലേക്കല്ലേ? വെറും നൂററി ഇരുപത് ഡോളർ.

വേണ്ട. നൂറ്.

താടിയുടെ താഴേക്കു നീണ്ടുകിടക്കുന്ന തവിട്ടുമീശയുള്ള ഒരു ദീർഘകായൻ ജയൻെറ ചുമലിൽ സാന്ത്വനിപ്പിക്കാനെന്നപോലെ പതുക്കെത്തട്ടി.

"യു ആർ ഇന്ത്യൻ, നോ? കൈസാ ഹൈ? ഐ വിൽ ടെയ്ക് യു ടു ഹിൽട്ടൺ ഫോർ എയ്ററി. സീ, ദാററീസ് ദ ലാസ്ററ്."

ഉദിച്ചുയർന്നു കഴിഞ്ഞ സൂര്യൻെറ മഞ്ഞപ്രഭ. കണ്ണെത്താദൂരത്തോളം ആകാശം മുട്ടുന്ന കെട്ടിടങ്ങൾ. ചീറിപ്പായുന്ന വാഹനങ്ങൾ. എവിടെയോ ഒരു ബ്രേയ്ക്ക് തേങ്ങുന്നു. ഹോൺ പതറുന്നു.

ജയൻെറ പിൻചുമലിൽ ഒരു പതുപതുത്ത കൈപ്പത്തി മന്ദം വന്നുവീണു.

തിരിഞ്ഞുനോക്കി. മാർഗരറ്റ്.

"ഐ വിൽ ഡ്രോപ്പ് യു, ജയൻ."

സൈറൺ സിഗ്നൽ വച്ച ഒരു നീണ്ട കാറ് അവരുടെ മുന്നിൽ വന്നുനിന്നു. അതിൽനിന്നു ചാടിയിറങ്ങിയ ഒലീവ് ഗ്രീൻ യൂണിഫോം ധരിച്ച മദ്ധ്യവയസ്കൻ മാർഗരറ്റിൻെറ നേർക്കു സല്യൂട്ടുചെയ്തു. പിന്നെ അരപ്പട്ടയിലെ കൈത്തോക്കിൽ ഇടം കൈപ്പത്തിവച്ച് വലംകൈകൊണ്ട് കാറിൻെറ പിൻവാതിൽ തുറന്നു.

"ഹായ് ടോം... ഹൗ ഈസ് യുവർ ഫാമിലി?"

"വെരി വെൽ മാഡം." അളന്നുമുറിച്ച ഉത്തരം.

"ഐ ഹാവ് ആൻ ഇൻഡ്യൻ ഫ്രണ്ട് വിത്ത് മി. വി വിൽ ഗോ ടു ഹിൽട്ടൺ ഫസ്ററ്."

"യെസ് മാഡം."

"യംഗ് മാൻ." ജയനുനേരേ തലചരിച്ച് നേർത്ത ചുണ്ടുകളിൽ നിറഞ്ഞുതുളുമ്പുന്ന കുസൃതിയോടെ മാർഗരറ്റ് പറഞ്ഞു: "വെൽക്കം ടു ദ സ്റേറയ്ററ്സ്. ആൻഡ് യു ആർ വെൽക്കം ടു എൻജോയ് യുവർ കേരള വിറൈലിററി ഇൻ അവർ കൺട്രി." ആകെ തുളുമ്പുമാറ് ഒന്നു കുലുങ്ങിച്ചിരിച്ചു, അവർ: "ബട്ട് നോട്ട് ഓൺ മി ഒഫ്കോഴ്സ്." പൊടുന്നനേ മാർഗരറ്റിൻെറ നേർത്ത ചുണ്ടുകൾ കൂർത്തു: "ഫോർ യുവർ ഇൻഫർമേഷൻ, ദ ടാക്സി ചാർജ്ജ് ഫ്രം ഹേയ്യർ ടു ഹിൽട്ടൺ ഈസ് എബൗട്ട് ഥർട്ടി ഡോളേഴ്സ്."

ലിമോസിൻെറ പതുപതുപ്പിലേക്ക് ജയൻ ആഴ്ന്നിരുന്നു. ബ്രീഫ് കെയ്സിൽ പകുതി കാലിയായി കാത്തുകിടക്കുന്ന നെപ്പോളിയനെക്കുറിച്ച് അപ്പോൾ അയാൾ ഓർത്തു.

പിന്നെ, മാർഗരറ്റ് ഒരു എലിസബത്തിനെക്കുറിച്ചു പറയാൻ തുടങ്ങി.

പൊടുന്നനെ തലവേദന [illegible]



## ബാലകൃഷ്ണൻ മാങ്ങാട്

# കാഴ്ചകൾ



അടുക്കളയിൽ പാത്രങ്ങൾ തട്ടിമറിച്ചിട്ട് വേലക്കാരി ഓടിവന്ന് ടിവിക്കു മുന്നിൽ ചമ്രം പടിഞ്ഞിരിപ്പായി. സരളയ്ക്ക് അവളുടെ ഇരിപ്പ് ഒട്ടും ഇഷ്ടമായില്ല. അവളുടെ മുതുകിൽ സരള വിരൽകൊണ്ടു കുത്തി:

"പോയ് വെലൈ പാറ്. അപ്പറം നീ പോയി എപ്പടിയാവത് തൊലഞ്ചിക്കോ."

വേലക്കാരിക്ക് ഇളക്കമില്ല:

"ഇനി സിനിമ പാത്തുതാൻ വേലൈ. വിജയകാന്തെ എനക്ക് റൊമ്പ പിടിക്കും അമ്മാ–"

ഓ, അവളുടെ ഒരു വിജയകാന്ത് പ്രേമം.

സരളയുടെ ശ്രദ്ധ വീണ്ടും ടിവിയിലായി. നായകന്റെ വരവ് അതിഗംഭീരമായിരിക്കുന്നു. നാലാൾ ഉയരമുള്ള മതിലിൻ മുകളിലാണ് നായകൻ ആദ്യം പ്രത്യക്ഷപ്പെടുന്നത്. അവിടെനിന്ന് പറക്കുംമട്ടിൽ ഒരു ചാട്ടം. ചെന്നുവീണതോ വില്ലന്റെ മുന്നിലും. ആ ചാട്ടത്തിൽത്തന്നെ വില്ലൻ ഒന്നു പതറിപ്പോകുന്നുണ്ട്.

അവൾക്ക് കൈയടിക്കാൻ തോന്നി. തൊട്ടരികിലിരിക്കുന്ന മകളെ നോക്കി. നായകന്റെ വേഷവിധാനം അവൾക്ക് ഇഷ്ടപ്പെട്ടുകാണില്ല. അവൾക്ക് എപ്പോഴും നായികാനായകന്മാരുടെ വേഷങ്ങളിലാണ് നോട്ടം. കണ്ണഞ്ചിപ്പിക്കുന്ന വേഷങ്ങൾ ഇല്ലെങ്കിൽ അവൾക്ക് സിനിമ ഇഷ്ടപ്പെടില്ല.

പുറകിൽ ഭർത്താവ് കൂർത്ത മുഖവുമായി ഇരിപ്പുണ്ട്. മൂപ്പർക്ക് ഒന്നും രസിക്കുന്നുണ്ടാവില്ല. അയാൾക്ക് ഇത്തരം സിനിമകൾ ആസ്വദിക്കാനുള്ള കഴിവില്ല. എല്ലാററിനും എന്തെങ്കിലും അർത്ഥം വേണമെന്നാണ് അയാൾ പറയുക. മുക്കലിനും മൂളലിനും അർത്ഥം തേടുന്ന മനുഷ്യൻ.

"അറുബോറ്. എനിക്ക് സ്റെറവൻ സ്പീൽബർഗിന്റെ 'നിക്കോ' കാണണം. ഞാൻ കാസററ് ഇടട്ടെ." മകൻ എഴുന്നേററു.

"നീ മെട്രോ ചാനൽ വച്ചുനോക്ക്. അതിൽ നല്ല പരിപാടികൾ എന്തെങ്കിലും കാണും." അയാൾ പറഞ്ഞു.

"ഒരു ചാനലും വയ്ക്കണ്ട." സരള അയാളെ ദേഷ്യത്തോടെ നോക്കി: "എനിക്കീ സിനിമ കാണണം. ഞാനതിനാ ഇവിടെ വന്നിരിക്കുന്നെ."



മകൻ എഴുന്നേററുചെന്ന് വീഡിയോവിൽ കാസററ് തിരുകാൻ ശ്രമിച്ചു. മകൾ അതിനിടയിൽ അവനെ തള്ളി. അവൻ അവൾക്കു നേരെ തിരിഞ്ഞു. ഒച്ചയും ബഹളവുമായി.

"ഇവനെക്കൊണ്ട് വല്ലാത്ത ശല്യമായി. ഇവനേയും വിളിച്ചുകൊണ്ട് നിങ്ങൾ എങ്ങോട്ടെങ്കിലും ഒന്ന് പോ–"

മകളും പറഞ്ഞു: "ഇവൻ ഇന്നു ഞങ്ങളെ സിനിമ കാണാൻ സമ്മതിക്കില്ല അച്ഛാ."

"ഇത് ഒരു സിനിമയാണോ? ബുദ്ധിക്കു നിരക്കുന്ന എന്തെങ്കിലും ഇതിലുണ്ടോ?" അയാൾ ചോദിച്ചു.

"വെറുതെ എന്നെക്കൊണ്ട് പറയിക്കരുത്." സരള ശബ്ദമുയർത്തി: "നിങ്ങൾക്ക് കാണണമെന്നില്ലെങ്കിൽ മിണ്ടാതെ കുത്തിയിരുന്നോ."

അവളെ ഇനിയും അരിശം പിടിപ്പിച്ചാൽ തനിക്ക് വേറെ പലതും കേൾക്കേണ്ടിവരുമെന്ന് ബാലചന്ദ്രൻ വിചാരിച്ചു. മൗനമാണ് അഭികാമ്യം.

മകൻ വീണ്ടും കാസററ് തിരുകാനൊരുങ്ങിയപ്പോൾ അയാൾ അവനെ ശാസനയോടെ വിളിച്ചു. അവൻ ദേഷ്യം ഭാവിച്ച് അകത്തെ മുറിയിലേക്കുപോയി.



സരള പിന്നെയും സിനിമയിലേക്കു ചാഞ്ഞു. വർണ്ണക്കൊഴുപ്പും ദേഹക്കൊഴുപ്പുമായി നായിക നായകനു മുന്നിൽ എത്തിയിരിക്കുന്നു. രണ്ടാളും കൂടി കൈകാലുകൾ വിറപ്പിച്ചുകൊണ്ട് പാട്ടുംപാടി നൃത്തം തുടങ്ങി. വിചാരിക്കാതെ ഇടിവെട്ടിയപോലെയോ അപസ്മാരമിളകിയപോലെയോ ആണ് ബാലചന്ദ്രനു തോന്നിയത്.

പാദചലനങ്ങൾക്കിടയിൽ ഇറുകിക്കിടന്ന വസ്ത്രത്തിനടിയിൽ നായികയുടെ വയർ വല്ലാതെ വീർത്തുകണ്ടു.

"അവളുടെ വയറുകണ്ടാൽ അഞ്ചാറുമാസം തോന്നിക്കും." ബാലചന്ദ്രന് മൗനം പിളർക്കാതിരിക്കാൻ കഴിഞ്ഞില്ല.

സരള മുഖം പകുതി തിരിച്ച് അയാളെ തീക്ഷ്ണമായി നോക്കി:

"ഓഹോ, പെണ്ണിനെ കണ്ടാൽ കമന്റടിക്കാതിരിക്കാൻ പററില്ല, അല്ലേ?"

"ഇതൊരു പെണ്ണാണോ? നീ ശരിക്കു നോക്ക്" അയാൾ ചിരിച്ചു.

അച്ഛൻ മിണ്ടാതിരിക്ക്." മകൾ പറഞ്ഞു:

"ഹീറോയിന് കുഴപ്പമൊന്നുമില്ല. ഡാൻസ് അല്പം കഷ്ടിയാണെന്നുമാത്രം."



"പിക്ച്ചറിൽ ഇങ്ങനെയൊക്കെ ഡാൻസു ചെയ്താൽ മതി. അല്ലാതെ ഇതെന്താ ഭരതനാട്യം ക്ളാസ്സോ?" അമ്മ.

മിനിസ്ക്രീനിൽ നായിക ചെന്നെത്തുന്നതു വില്ലന്റെ മുന്നിൽ. വില്ലനെ കണ്ട് അവൾ പകയ്ക്കുന്നു. പിന്നെ തിരിഞ്ഞോട്ടമാണ്. വില്ലൻ അവളെ ഗോഡൗണുകൾക്കിടയിലൂടെ, ഫ്ളൈ ഓവറിലൂടെ, ചേരിപ്രദേശത്തൂടെ ചേയ്സ് ചെയ്യുന്നു. ഒടുവിൽ വിജനപ്രദേശത്തുവച്ച് അവൻ അവളെ പിടികൂടി. പിന്നെ ഇരു കൈകളിലും കോരിയെടുത്തു. നായകൻ വരുംമുമ്പ് അവളേയും കൊണ്ട് രക്ഷപ്പെടാനുള്ള തിടുക്കമാണ്. കൊഴുത്തുകൊഴുത്ത അവളെ അവൻ കഷ്ടപ്പെട്ടാണ് പൊക്കിയെടുത്തിരിക്കുന്നത്. അവൻ കുറേശ്ശെ കിതയ്ക്കുന്നുണ്ടെന്നുതോന്നി.

"വില്ലന് അല്പം ആരോഗ്യക്കുറവുണ്ട്"– കുടുംബകലഹം വേണ്ടെന്നുവച്ച് ബാലചന്ദ്രൻ മനസ്സിൽ പറഞ്ഞു. വില്ലനെ തിരഞ്ഞെടുക്കുമ്പോൾ സംവിധായകർ ഒരു കാര്യം ഓർക്കുന്നതു നന്ന്. തടിച്ച നിതംബമുള്ള നായികമാരെ പൊക്കാൻ തക്കവണ്ണം അവൻ ബലവാനായിരിക്കണം...

നായികയെ രക്ഷിക്കാൻ നായകൻ ആകാശച്ചെരിവിൽ എവിടെനിന്നോ പറന്നുവരികയാണ്. അപ്പോഴാണ് വാതിലിൽ മുട്ടുകേട്ടത്. സരള അയാൾക്കു നേരെ മുഖം തിരിച്ചു:

"പോയി വാതിൽ തുറക്ക്. ഏതു ദരിദ്രവാസിയായാലും അകത്തേക്കു വിടരുത്. എന്നെ വിളിക്കയും വേണ്ട. എനിക്ക് സ്വസ്ഥമായിരുന്നു സിനിമ കാണണം."

അയാൾ എഴുന്നേററുചെന്നു കതകു തുറന്നു. മുന്നിൽ തുറന്ന ചിരിയുമായി വിലാസിനിയും കുമാരനും. സരളയുടെ കുടുംബക്കാരിയാണ് വിലാസിനി.

അവൾ അകത്തേക്കു പാളിനോക്കി. പിന്നെ അന്തരീക്ഷം നന്നായി ഗ്രഹിച്ചശേഷം മെല്ലെ പറഞ്ഞു:

"നിങ്ങൾ സിനിമ കാണുകയാണ് അല്ലേ? ഞങ്ങൾ ശല്യപ്പെടുത്തുന്നില്ല. പിന്നീട് വരാം."

അയാൾ എങ്ങുംതൊടാതെ മന്ദഹസിച്ചു.

സരള അറിയാഞ്ഞിട്ടൊന്നുമല്ല, വിലാസിനിയും കുമാരനുമാണെന്ന്. അവൾ പക്ഷെ, അനങ്ങിയില്ല. സിനിമയിൽ ലയിച്ചമട്ടിൽ ഇരുന്നു.

കുമാരൻ കണ്ണുകാണിച്ച് അയാളെ വരാന്തയുടെ ഒരു മൂലയിലേക്കു നയിച്ചു.

"ചേട്ടൻ ചേച്ചിയുടെ കസ്ററഡിയിൽ ഇങ്ങനെ അറുബോറനായി ഇരുന്നാലെങ്ങിന്യാ?"

"പിന്നെന്തു ചെയ്യാനാ കുമാരാ? നമ്മളൊക്കെ വെറും ആൺതുണകളായിപ്പോയില്ലേ?"

"നമുക്ക് പുറത്തുപോയി ഓരോ സ്മോൾ ഫിററു ചെയ്തുവരാം. അതുവരെ ഈ സാധനം നിങ്ങളുടെ പതിവ്രതയുടെ കൂടെ ഇരിക്കട്ടെ. സിനിമയും കാണാം നുണയും കൊറിക്കാം."

എന്താ, എന്താ എന്ന് ആരാഞ്ഞു[illegible] വിലാസിനി അവർക്കരികിലെത്തി.

"ഞാൻ പറയുകയായിരുന്നു, [illegible] ഒന്നുകറങ്ങി വരാമെന്ന്. നീ സിനിമ [illegible]മ്പൊഴേക്ക്..." കുമാരൻ തപ്പിത്തടഞ്ഞു.

അവൾക്ക് സംഗതി പിടികിട്ടി. [illegible] ചിരിച്ചുകാട്ടി:

"വേണ്ട, കുമാരൻ സാറ് [illegible] കറങ്ങണ്ട. നമുക്കിപ്പോൾ പോകാം. [illegible]



ചേച്ചിയും സിനിമകണ്ടു രസിക്കട്ടെ."

അവൾ തിരിഞ്ഞുനടന്നു.

പിറകെ പാവം കുമാരനും. ചെറുചി[illegible] ബാലചന്ദ്രൻ വാതിൽ ചാരി.

സരളയ്ക്കരികിലെത്തിയപ്പോൾ പറ[illegible]

"നിനക്കൊന്ന് കുശലം ചോദിക്കാമാ[illegible]രുന്നു..."

സരള ചുണ്ടുകോട്ടി കാണിച്ചു:

"അവരോടു കുശലം ചോദിക്കാൻ [illegible] സിനിമ തുലയും. കുശലം നമ്മു[illegible]

[illegible]ള്ളൂ..."

[illegible] ഇപ്പോൾ വില്ലന്റെ കസ്ററഡി[illegible] ഒരു സംഘം തടിമാടന്മാർ [illegible] തലകീഴായി കെട്ടിത്തൂക്കി ഇടിച്ചും [illegible] പീഡിപ്പിക്കുന്നു. അയാളുടെ വാ[illegible] ചോരയൊലിക്കുന്നുണ്ട്. പെട്ടെന്ന് [illegible] ശ്വാസം ഊന്നിവലിച്ച് നെഞ്ചു [illegible]വിപ്പിച്ച് തന്നെ വരിഞ്ഞുമുറുക്കിയ [illegible] പൊട്ടിക്കുന്നു. പിന്നെ ആകാശ[illegible] ഒരു പറക്കലാണ്. കാലിലെ [illegible]ന്നു. ഒടുവിൽ പറന്നുവീഴുന്നത് [illegible]ടെ ചുമലുകളിൽ. തടിമാടന്മാർ [illegible] ഓരോ ഭാഗത്തേക്ക് ചിതറി[illegible]ന്നു.

[illegible] ആഹ്ളാദത്തിമർപ്പോടെ കൈ[illegible] നോക്കി.

"[illegible], വിജയകാന്തെ ആരിക്കാവ കെട്ടി[illegible]?"

[illegible] ആർപ്പുവിളിപോലെ എന്തോ [illegible] ബാലചന്ദ്രൻ ഒരാശ്വാസത്തി[illegible]

നായി മിനിസ്ക്രീനിൽ നിന്ന് മുഖം വലിച്ച് സിററൗട്ടിലെത്തി. താഴെ അറുമുഖവും കാവേരിയും പാണ്ഡ്യരാജും അന്തംവിട്ടുനിൽക്കുന്നു.

"എന്നാ ശത്തം? എന്നാ ആച്ച്?"

കാവേരി സംഭ്രമം മുററിയ കണ്ണുകളോടെ അയാളെ നോക്കി:

മേലെ ഒരു ഫ്ളാററ് എരിയത്. മുരുകേശൻ പൊണ്ടാട്ടി തീക്കുൾമാട്ടിക്കിറാൻ പോലിരിക്ക്."

മൂന്നുപേരും നോക്കിനിൽക്കുന്നതേയുള്ളൂ. അങ്ങോട്ടു പോകുന്നില്ല. ശവങ്ങൾ. ഓടിച്ചെന്ന് രക്ഷപ്പെടുത്താൻ നോയ്ക്കുടേ? അറുമുഖന് വിജയകാന്തിൻെറ പൊണ്ണത്തടിയുണ്ടല്ലോ.

പാണ്ഡ്യരാജ് വിളിച്ചുപറഞ്ഞു:

"ഫയർ ഫോഴ്സ്ക്ക് യാരാവത് ഫോൺ പണ്ണിനാ നല്ലാരിക്കും. അവർ വന്ത് തീകെടുത്തുവോം."

അതുവരെ തീ കാത്തുനിൽക്കുമോ?" ബാലചന്ദ്രന് പുച്ഛം തോന്നി. വിഡ്ഢ്യാസുരൻ. തീ ആളിപ്പടരുമ്പോഴാണ് അവൻെറ അഭിപ്രായ പ്രകടനം.

"കീളെ വാ അയ്യാ. പോയി പാക്കലാം."

ബാലചന്ദ്രൻ പതുക്കെ അകത്തേക്കു വലിഞ്ഞു. സരള ചോദ്യഭാവത്തിൽ അയാൾക്കു നേരെ മുഖം തിരിച്ചു.

"മുരുകേശൻെറ ഫ്ളാററ് കത്തുന്നു."

ഓ, ഇതാണോ കാര്യം എന്നമട്ടിൽ അവൾ നിസ്സാരമായി നോക്കി.

"പെരിയമ്മാൾ തീയിൽപ്പെട്ടുവെന്നാണ് സംശയം."

"ചത്തോ?"

"ചത്തുപോവുംന്നാ തോണ്ണെ."

അവൾ വീണ്ടും സിനിമയിലേക്ക് ആഴ്ന്നു പോയി. മകളെയും ഇതൊന്നും സ്പർശിച്ചില്ലെന്നു തോന്നി. അവളും ടിവിയിൽ കണ്ണുകളൂന്നി ഒന്നും കേൾക്കാത്ത മട്ടിൽ ഇരിക്കുന്നു. മകൻ അകത്തെ മുറിയിൽ എങ്ങോ ആണ്.

ബാലചന്ദ്രൻ അടുക്കളയിൽ കടന്ന് തെക്കോട്ടുള്ള ജനൽ വാതിൽ അല്പം തുറന്ന് പാളിനോക്കി. ഇതേ കെട്ടിടത്തിൻെറ എതിർദിശയിലുള്ള മുരുകേശൻെറ ഫ്ളാററ് ഇപ്പോൾ വ്യക്തമായും കാണാം. ജനലിലൂടെ തീനാമ്പുകൾ പുറത്തേക്ക് ആളുന്നു. കറുത്ത പുക ഉയരുന്നു. പെണ്ണുങ്ങളും കുട്ടികളും വാവിട്ട് കരയുന്നതു കേൾക്കാം. അവരെ വഴക്കുപറയുന്ന പുരുഷശബ്ദം.

ആരൊക്കെയോ ബദ്ധപ്പെട്ട് പാഞ്ഞിറങ്ങുകയും പാഞ്ഞുകയറുകയും ചെയ്യുന്നുണ്ട്. എന്നാൽ തീ കെടുത്താനുള്ള ശ്രമങ്ങളൊന്നും കണ്ടില്ല.

ബാലചന്ദ്രൻ സരളയെ വിളിച്ചു:

"മുഴുവൻ കത്തീന്നാ തോന്ന്ണെ. ഇവ്ട്ന്ന് ശരിക്കും കാണാം."

അവൾ മിണ്ടിയില്ല.

"നീ ഒന്നുനോക്ക്."

അവൾ ഗൗനിച്ചതേയില്ല. അവളുടെ ശ്രദ്ധ മുഴുവൻ ടിവിയിലായിരുന്നു. ക്ലൈമാക്സിൽ നായകൻ അതിക്രൂരമായാണ് വില്ലനെ നേരിടുന്നത്. ചവിട്ടും കുത്തുമേററ് അവൻ അവശനായിരിക്കുന്നു. അവൻെറ വലതുകവിൾ അപ്പാടെ അടർന്നുപോയിട്ടുണ്ട്.

പിന്നെ നായകൻ കൈയിലെ കൂർത്ത കല്ലുകൊണ്ട് വില്ലൻെറ തോളിൽ ആഞ്ഞിടിച്ചു. ഇടിയുടെ ശക്തിയിൽ തോളെല്ല് കൈയോടെ പറിഞ്ഞുപോയി. ചിറകററ കഴുകനെപ്പോലെ അത് ദൂരേയ്ക്ക് തെറിച്ചുതെറിച്ചുപോകുന്നു...

ഫ്ളാററിൽനിന്ന് വല്ലാതെ പുക പൊങ്ങുന്നുണ്ട്. മുകളിലെ ഫ്ളാററുകളിലേക്കും തീ വ്യാപിക്കുമോ എന്നു സംശയം.

അല്പനേരം കൂടി നോക്കിനിന്നശേഷം ബാലചന്ദ്രൻ സരളയുടെ അരികിൽ ചെന്നിരുന്നു. സ്ക്രീനിലും തീ പടരുന്നു. വില്ലൻെറ കെട്ടിടങ്ങൾക്കു നായകൻ തീ കൊടുത്തതാണ്. തീ ആളിക്കത്തുന്നു. അത് ആകാശത്തോളം ഫണമുയർത്തി ആടുന്നു.

മുന്നിൽ തീപ്പന്തവുമായി ഒരു കൊലയാളിയുടെ മുഖത്തോടെ നായകൻ...







പി.എഫ്.മാത്യൂസ്

# ചാവുകടൽ

ഒമ്പത്

മീങ്കുവാശാൻെറ തണലിൽ മരപ്പണി പഠിക്കുമ്പോൾ അംബ്രോസിൻെറ ഈറനണിഞ്ഞ മനസ്സിലേക്ക് ഉഷ്ണം നിറഞ്ഞ നട്ടുച്ചകൾ ഉരുകിയൊലിക്കും. അവൻെറ നട്ടുച്ചകളിലെ നായകൻ അകലെ ദൈവങ്ങളും പ്രേതങ്ങളുമൊഴുകുന്ന പുഴത്തീരത്താണ്.

സെമിനാരിയെ തൊട്ടൊഴുകുന്ന പുഴയിൽ മുങ്ങിമരിച്ച ക്ളേരിയുടെ പ്രേതം രാത്രി സഞ്ചാരമവസാനിപ്പിച്ചത് പേറുവിൻെറ ആഗമനത്തോടെയായിരുന്നു. ഒരു വേനലൊഴിവിനു പള്ളിപ്പറമ്പിലെ കൂടിക്കാഴ്ചയിൽ പേറു ആ കഥ പറഞ്ഞു. അവൻ മടങ്ങിയപ്പോൾ അംബ്രോസിനു സങ്കടമായി. പേറൂട്ടി ആകെ മാറിയിരിക്കുന്നു. അവ വാക്കുകളിൽനിന്നു പോലും പഴയ സ്നേഹം ചോർന്നുകഴിഞ്ഞു. മനംമടുപ്പോടെ മരപ്പണിയിലേക്കു മടങ്ങിയ അംബ്രോസിനു മേസ്തിരിയായ മീങ്കുവാശാൻ മാററത്തിന് ഒരവസരം കൊടുത്തു. അങ്ങനെ മീങ്കുവാശാനു പകരം മലയിലെ മരപ്പണിക്കു പൊയ്ക്കോളാമെന്ന് അവൻ സമ്മതിച്ചു.

വർഷങ്ങൾക്കുശേഷം മലയിലെ വിരസമായ പണിത്തിരക്കുകൾക്കിടയിൽനിന്ന് തുരുത്തിലെത്തിയപ്പോൾ അംബ്രോസും ഒരു മേസ്തിരിയായി മാറിയിരുന്നു. മരപ്പാലം കടന്നപ്പോൾ ത്തന്നെ അമ്പരപ്പിക്കുന്ന വിശേഷങ്ങളുമായി ചാക്കോപ്പെലേൻ വന്നുപെട്ടു.

"എന്തേയ് കൂട്ടാരൻെറ കല്യാണത്തിന് വരാഞ്ഞത്?"

"ഏതു കൂട്ടുകാരൻ?"

"അപ്പ അറിഞ്ഞില്ലേ... പേറുമാപ്ള പെണ്ണുകെട്ട്യേതറിഞ്ഞില്ലേ? നല്ല കത:"–ചാക്കോപ്പെലേൻ ചിരിച്ചു. അംബ്രോസിനു സങ്കടവും അരിശവുമുണ്ടായി.

നേരെ പോയത് പേറുവിൻെറയടുക്കലാണ്.

ചെല്ലുമ്പോൾ പേറൂട്ടിയുണ്ടായിരുന്നില്ല. പ്ളമേനയുടെ പൊൻവളയിട്ട, നനഞ്ഞ കൈയിൽനിന്ന് ഒരു താംബ്ളർ നിറയെ പഞ്ചസാര വെള്ളം വാങ്ങിക്കുടിച്ചു.

"പേറൂൻെറ പെണ്ണുമ്പുള്ള എവിടേ?" നിഷ്കളങ്കമായി അംബ്രോസ് ചോദിച്ചു.

"ദേ അകത്തെണ്ട്..." പ്ളമേന പറഞ്ഞു. കാത്തിരിപ്പ് സന്ധ്യയോളം നീണ്ടു. അന്തിയായി എത്തിനോക്കിയില്ല.

തോട്ടുങ്ങലെ പന്നിവെട്ടുകാരിൽ നിന്ന് വാടകപ്പണം പിരിച്ച് ഒന്നു ചുററിക്കറങ്ങി കക്ഷത്തിൽ ഒരു കുപ്പിയുമായി സാവകാശം പറമ്പിലേക്കു കയറിയ പേറുവിന് വരാന്തയിലേക്കു നോക്കിയപ്പോൾ കോപം അടക്കാനായില്ല.

"എറങ്ങടാ..." അയാൾ അലറി.

അംബ്രോസ് അതിശയിച്ചുപോയി.

"പേറൂട്ടി ഇതു ഞാനാണ് അമ്പി...". അംബ്രോസിൻെറ സ്വരത്തിൽ പഴയ സ്നേഹം അതേപടിയുണ്ടായിരുന്നു.

"പോടാ, മൂമ്പീന്ന്..."

പേറുവിൻെറ കണ്ണുകൾ ചുവന്നുകലങ്ങിയിരുന്നു.

"പേറൂട്ടീ... ഞാൻ...." ദുർബ്ബലമായ ശബ്ദം അംബ്രോസിൻെറ വായിൽനിന്ന് ഇടറിവീണു.

"ഭ്ഫാ!"

രാത്രി നനഞ്ഞുകിടക്കുകയാണെന്ന് അംബ്രോസിനുതോന്നി. അവൻ ഇരുട്ടിലേക്ക് ഇറങ്ങിപ്പോയി.

എന്നിട്ടും അവന് പേറുവിനോടു വെറുപ്പുണ്ടായില്ല. എല്ലാ രാത്രികളിലും അവൻ പേറുവിനു വേണ്ടി കണ്ണീരൊഴുക്കി. അവനെ പ്രസാദിപ്പിക്കാനുള്ള വഴികളാലോചിച്ച് ഉറക്കം കെടുത്തി.

പിറേറമാസം, പതിനാലു വയസ്സു പ്രായവും വലിയ മുഖവും മലർന്ന കീഴ്ച്ചുണ്ടും ചുരുണ്ട, തലമുടിയും ഇരുനിറത്തിൽ തടിച്ച ഉടലുമുള്ള അഗ്നീസ എന്ന പെണ്ണിനെ അംബ്രോസ് മണവാട്ടിയാക്കി. വിവാഹത്തിൻെറ സായാഹ്നത്തിൽ അംബ്രോസിന് അമ്പരപ്പുണ്ടാക്കിക്കൊണ്ട് പേറു അവൻെറ വീട്ടിലേക്കു വന്നു. അന്ന് പാതിരാവോളം അവർ വരാന്തയിലിരുന്നു ചാരായം കുടിച്ച് ആനന്ദിച്ചു.

പിന്നെ അവൾ കണ്ടുമുട്ടുന്നത് മാസങ്ങൾക്കപ്പുറം പേറുവിന് ഒരു പുത്രൻ പിറന്നതിൽപ്പിന്നെയാണ്.

"നീ വേണേൽ എൻെറ കൊച്ചിന തല തൊട്ടോ..." ഒരു ഉപകാരം ചെയ്യുന്നതുപോലെ പേറു പറഞ്ഞു.

അംബ്രോസ് ആഹ്ളാദവാനായി.

പള്ളിയിൽ വ'ച്ച് അംബ്രോസിൻെറ ഭാര്യ അഗ്നീസയാണ് കുഞ്ഞിനു പേരിട്ടത്. വലിയ



## പ്രീത ശശിധരൻ

# തിരസ്കൃതയായ ഒരുകവിത, പിന്നെ



വറുതിപുവിട്ട [illegible] പ്രസവത്തിൽ,
ഞാനൊരു [illegible] ആണെന്നതും
മറന്നു-
ആകാശ[illegible]ണർന്നപ്പോൾ,
അവർ എൻെറ ചിറകൊന്നി[illegible],
മറുചിറകിൽ ജീവിതവും [illegible],
നിറവും നൃത്തവും കൊഴി[illegible] [illegible]ക്കുറിപ്പുകളിൽ,
അവർ ഒരു പൊൻകരണ്ടി [illegible]
കടമകൾ പുരട്ടി-
പകൽ കെട്ടുപോയ ഇരു[illegible]
ഞാൻ,
അവകാശങ്ങൾ പ്രസവി[illegible]
മെലിഞ്ഞു നഖമില്ലാത്ത [illegible]

കൂർത്ത കമ്പിൻെറ [illegible],
അവർ അവയെ തെരു[illegible].
ആഹ്വാനങ്ങൾ ചർദ്ദി[illegible]
അനാഥരോ അല്ല് ഞാ[illegible]
വഴിക്കാഴ്ചകളായൊ[illegible],

അവർ പിറുപിറുക്കുന്നുണ്ടായിരുന്നു-
ഇന്നലഴികളിൽ കുരുങ്ങിപ്പോയ
എൻെറ ഹൃദയപേശികളിൽ
അവരുടെ വളർത്തുമൃഗങ്ങൾ
ഊഞ്ഞാലാടുന്നത്, ഞാൻ
വേദനയോടെ നോക്കിനില്ക്കാറുണ്ടായിരുന്നു-

കനലുതിർത്തെളിഞ്ഞ
എൻെറ കവിതയുടെ ഓരോ കണവും
വേച്ചുവേച്ചുനടന്നെത്തിയത്,
അവരുടെ പതഞ്ഞുപൊങ്ങുന്ന
സായാഹ്നമേളകളിലേക്കായിരുന്നു.
വിയർപ്പുനാറുന്നു എന്നു നിലവിളിച്ച്,
അവർ എൻെറ കവിതയെ
ആട്ടിയോടിച്ചു-
എൻെറ ഒരുനേരത്തെ
സ്വപ്നത്തെപ്പോലും
എച്ചിലാക്കിയ അവർ...
അവർ...

തലയും ചെറിയ ഉടലുമുള്ള [illegible] ഒന്നുഴിഞ്ഞുകൊണ്ട് അവൾ പേരു [illegible]

''ഇനാശു.''

ഈനാശുവിൻെറ പിറവിയോ[illegible] ത്താസി ക്ഷയിച്ചുതുടങ്ങിയിരുന്നു. [illegible] തുടരെ മൂന്നുവട്ടം അവൾ വിഫല[illegible] ധരിച്ചു. അവസാനം സ്വന്തം [illegible] അവൾ പ്രാർത്ഥിക്കാൻ തുടങ്ങി. [illegible] മുഖം വിഷാദത്തിൻെറ നനവു[illegible] അവൾക്കു ചുററും മരണത്തിൻെറ [illegible] ഉണ്ടായിരുന്നു. ആസക്തിയുടെ [illegible] ളിൽപ്പോലും പേറു അനത്താസി[illegible] യാടിയില്ല. അവൻെറ സ്വരം ആ [illegible] കേട്ടതുമില്ല. മൂകതയുടെ മുഴക്കമുള്ള [illegible] ഒരു കുഞ്ഞു വന്നിട്ടും മാററമൊന്നു[illegible] ഈനാശുവിൻെറ നിലവിളികളെ [illegible] റുത്തു. അവനെ തൊടാൻ അയാൾ [illegible]

പ്ളമേനയാകട്ടെ ഈശിയുടെ [illegible] തണലിൽ ചിരിയൊച്ചകളുടെ സ[illegible] [illegible]ചിച്ചുകൊണ്ടിരുന്നു. കെട്ടിക്കയറിയ വീ[illegible] വിഷുടിച്ചുതിരിയുവാനായിരുന്നു [illegible]ടെ തലയിലെഴുത്ത്. മുഖത്തോടുമുഖം [illegible]നാത് അവർ വെറുത്തു. തിണ്ണയിൽ [illegible] നിഴലു പതിഞ്ഞാൽ മററെയാൾ [illegible]പോകുമായിരുന്നു.

[illegible]ങ്ങളിൽ അവിടെനിന്ന് നിലവി[illegible] പല്ലുകടിയും ഉയർന്നിരുന്നു. പറമ്പിൻെറ [illegible]തിരുകൾക്കപ്പുറത്തേക്ക് അവയൊഴു[illegible] കാവലാളായി ചീക്കുട്ടിയും വന്നു [illegible]

[illegible]വിളി ആക്രന്ദനമായും പല്ലുകടികൾ [illegible]സമായും മാറിക്കൊണ്ടിരുന്ന നാളിലെ [illegible] രാത്രി ഇടമുറിയാതെ മഴ പെയ്തു [illegible]യിരുന്നു. പിറേറന്ന് എല്ലാ മനുഷ്യരും [illegible]യിൽ കരികൊണ്ടും ചാരംകൊണ്ടും [illegible]ക്കുന്ന പ്രഭാതത്തിൽ പള്ളിയിൽ [illegible] ഓടിവന്ന പ്ളമേന അന്നയുടെ [illegible] വെടിക്കീറുള്ള കാല്പാദത്തെ [illegible] അലറുവാൻ തുടങ്ങി.

''അല്ലേ ഇതെന്തു കത... കൂടക്കെടക്കണവൻ ചത്താ ജീവിച്ചാന്നുപോലുമറിയാണ്ട് ഒരുത്തി പള്ളീ വന്നേക്കണ്... നല്ല കൂത്ത്. ഇതാരോടും പറേണ്ട...''

കാലം കടന്നിട്ടും ആ പ്രശ്നം വിട്ടുകളയാൻ കത്രീനത്താത്തി ഒരുക്കമില്ലായിരുന്നു.

''ആമ്പറന്നോൻെറ ചവമെടുക്കുമ്പ കരയാത്ത പെണ്ണുങ്ങളെണ്ടാ...'' റജീനാച്ചേച്ചിയുടെ സങ്കടം അതായിരുന്നു.

''കത്രീനത്താത്തീട പീലാസുമ്മോനല്ലേ ഈശി?'' മൈക്കിൾ ചോദിച്ചു.

പള്ളിമതിലിൽ ചാരിവച്ചിരുന്ന സൈക്കിളെടുത്ത് ഉന്തിക്കൊണ്ട് മൈക്കിൾ അവരോടൊപ്പം നടന്നു.

''ഏയ് പേറൂനേണ് ഞാൻ തലതൊട്ടത്...''

ങ്ഹാ... അതിൻെറ കൊണം കാണാനുമെണ്ട്...'' കത്രീനത്താത്തിയെ ചൂടുപിടിപ്പിച്ചുകൊണ്ട് മൈക്കിൾ മുന്നോട്ടുപോയി.

''മൈക്കളൂട്ടി നില്ലഡാ വ്ട...'' പിന്നിൽനിന്ന് കത്രീനത്താത്തി വിളിച്ചു.



''നിങ്ങട കൂട കൊമസേലും കൂടീര്ന്നാ എനിക്കു പണിക്കു പോകാമ്പററൂല്ല.''

''എടാ മൈക്കളൂട്ടീ നീ വരുമ്പ എനിക്കിത്തിരി അയിസു കൊണ്ടന്നരേ്വാ?''

''എന്തിനാണു തള്ളേ ഐസ്... ചീയാണ്ടിരിക്കാനാണോ?'' മൈക്കിൾ ഉച്ചത്തിൽ വിളിച്ചുകൂവി.

''ഭ്ഫാ!'' തമാശമട്ടിൽ കത്രീനത്താത്തി ആട്ടി.

മൈക്കിൾ തിരക്കിട്ട് സൈക്കിളു ചവിട്ടിപ്പോയി.

അടുക്കളപ്പണി കൂടി തീർത്തിട്ടേ അയാൾക്കു പണിക്കു പോകാനൊക്കൂ. രണ്ടു മക്കളേയും തന്നുകൊണ്ടു കെട്ട്യവള്ളു പോയതാണ്. കുഞ്ഞുവെള്ളമയേക്കുറിച്ച് ഓർക്കുമ്പോൾ മൈക്കിളിനു സങ്കടം വരും. സങ്കടപ്പെട്ടിരുന്നാൽ സബേത്തും മാത്തപ്പനും വളരുകയില്ല.

''ദൈവമേ അവടന്നു തന്നെ തൊണ...'' മൈക്കിൾ സ്വയം പറഞ്ഞു.

പിന്നെ എന്നത്തേയുംപോലെ സൈക്കിളുരുട്ടിക്കൊണ്ട് അയാൾ അക്കരെയുള്ള ഐസ് കമ്പനിയിലേക്കു പുറപ്പെട്ടു.

അന്തിക്കു പണികഴിഞ്ഞെത്തുവോളം മൈക്കിളിന് ആധിയാണ്.

പിറവിയിലേതന്നെ ഇരുകണ്ണുകളിലും പാടമൂടിപ്പോയ സബേത്തിനെ ഓർക്കുമ്പോൾ അയാൾ വ്യാകുലപ്പെട്ടുപോകും. അയലത്തുള്ള കത്രീനത്താത്തിയുടെ നോട്ടത്തിലാണ് സബേത്തും മാത്തപ്പനും വളരുന്നത്. ഒരുകണക്കിന് ആ തള്ളയ്ക്കു മക്കളില്ലാതെ പോയതും യോഗം തന്നെ. കേൾക്കാൻ കൊള്ളാത്ത കഥകളും കേട്ടുകൊണ്ടുള്ളതാണ് ആ ബാല്യമെന്ന് അറിയാഞ്ഞിട്ടല്ല...

പാഴ്നിലത്തിലെ അഴുക്കു കഥകൾ വരെ അവർക്കറിയാം. നേരിൽ കാണാത്ത അന്നയുടേയും ഈനാശുവിൻേറയും പിറവി, ഈശിയുടെ മരണം എന്നിങ്ങനെ മാത്തപ്പന് അറിയാത്ത കാര്യങ്ങളൊന്നുമില്ല.

മാത്തപ്പൻ ഈനാശുവിനെ കാണുന്നത് പള്ളിയിൽ പഠിക്കാൻ തുടങ്ങിയപ്പോഴാണ്. എന്നാൽ അന്നയേക്കുറിച്ചുള്ള സ്മൃതികൾ അതിനുംമുമ്പേ ആരംഭിക്കുന്നു...

സെമിത്തേരിയിലെ പുലരിമഞ്ഞുവീണ സ്നേഹപ്പൂൽത്തലപ്പുകൾക്കിടയിലേക്കു പറന്നുവന്ന വാളേന്തിയ വെണ്ണക്കൽ മാലാഖയുടെ കാൽച്ചുവട്ടിൽ കുഞ്ഞു മെഴുകുതിരികൾ കൊളുത്തുന്ന വെളുത്ത കൈവിരലുകൾ. കല്ലറയുടെ അരികുകളിലെല്ലാം മെഴുകുതിരികൾ കൊളുത്തിയശേഷം അമ്മയെ അനുകരിച്ച് അവൾ നനഞ്ഞ പുല്ലിൽ മുട്ടുകുത്തി. ആ നേരത്ത് ഒരു കൊച്ചുകാററ് ഓടിവന്ന് ആ തിരികളിൽ പകുതിയും അണച്ചുകളഞ്ഞു. അന്ന ചാടിയെഴുന്നേററ്, കൈയോങ്ങി, കാററിനോട് അരിശപ്പെട്ടു...

പ്ളമേന അന്നയെ ചേർത്തണച്ചു നെറുകയിൽ ഉമ്മവച്ചു.

അമ്മ!

''മാത്തപ്പാ...''

''എന്തോ?''

''ക്രിസ്മസ്സായിട്ട് നീ ഉണ്ണീശോന് എന്തു കൊട്ത്തു?''

''ഒന്നും കൊടുത്തില്ലമ്മേ.''

''എന്നാ മുട്ടുകുത്ത്...''

''ങ്ഹാ... പത്താകാശങ്ങളിരിക്കുന്നേം പത്തുശുദ്ധമാനമറിയോം ചെല്ലീട്ട് ഉണ്ണീശോന് ഒരു തലയെണ ഒണ്ടാക്ക്...''

''ഉം...''

''സബേത്തേ...''

''എന്തോ...''

''നീ ഈശോനെന്തു കൊട്ത്ത്?''

''ഉം.. ഒന്നൂല്ലമ്മേ...''



''മുട്ടുകുത്ത്... അഞ്ചാകാശങ്ങളിലിരിക്കുന്നേം അഞ്ചു ശുദ്ധമാനമറിയോം ചെല്ലീട്ട് ഉണ്ണീശോന് ഒരു കാലുമേസെണ്ടാക്ക്...''

''അമ്മേ ഞാൻ കളിക്കാമ്പൊയ്ക്കോട്ടേ...''

''മാത്തപ്പൻ ഈശോന് തലയെണ ഒണ്ടാക്ക്യോ?... എന്നാ പോയ് കളിച്ചോ...''

മൈതാനത്തിൽ നിറയെ കുട്ടികളുടെ പൊട്ടിച്ചിരികളും പ്രസാദം നിറഞ്ഞ വെയിലുമാണ്.

കളികഴിഞ്ഞു വന്നപ്പോഴാണ് കൂട്ടക്കരച്ചിൽ. കത്രീനത്താത്തിയും സബേത്തും കൂടി കരഞ്ഞുകൊണ്ടേയിരുന്നു. സൈക്കിൾ ഉന്തിക്കൊണ്ടുവന്ന അപ്പൻ, തിണ്ണയിൽ കിടന്നിരുന്ന അമ്മയുടെ കാൽക്കൽ പൊട്ടിത്തകരുന്നു.

മണവാട്ടിയെപ്പോലെ വെള്ളയുടുപ്പുകളണിഞ്ഞ് കാലിൽ കറുത്ത ഷൂസിട്ട് പെട്ടിയിൽ കിടക്കുന്ന അമ്മ ഒഴുകുകയാണ്. അനേകം കൈകളോടൊപ്പം നീങ്ങുന്ന അമ്മയുടെ പിന്നാലെ മാത്തപ്പനും നടന്നു.

അന്തിച്ചോപ്പിൽ തുടുത്ത പുൽമേടു ചവിട്ടി അപ്പൻെറ വിരലിൽ തൂങ്ങി ശവപ്പറമ്പിലേക്കു നടക്കുകയാണ്...

അന്നും അമ്മയുടെ കുഴിമാടം കണ്ടെത്താൻ മാത്തപ്പനു കഴിഞ്ഞില്ല. അവനിപ്പോൾ വലുതായിരിക്കുന്നു. ശവപ്പറമ്പിൻെറ മുക്കും മൂലയും അറിയാം. ഒന്നാമാണ്ടു കടന്നപ്പോൾ ത്തന്നെ അമ്മയുടെ അസ്ഥിയും സ്മാരകക്കുരിശും പെറുക്കിമാററിയിരിക്കുമെന്ന് അവന് തീർച്ചയുണ്ടായിരുന്നു. ഇനി കണ്ടെത്തിയിട്ടും കഥയില്ല. ആ കുഴിയിൽ മററാരെങ്കിലുമായിരിക്കും.

ഇപ്പോൾ ഈ സെമിത്തേരിയിൽ അവനു കണ്ടെത്താൻ മറെറാരു കുഴി കൂടിയുണ്ട്.

അവൻ ആ കുഴി തേടി നടന്നുതുടങ്ങി.

(തുടരും)



അനിൽകുമാർ എ.വി



കോടതിവളപ്പും സമീപപ്രദേശവും ജനനിബിഡം. ഭയം ജനിപ്പിക്കുന്ന സുരക്ഷാ സംവിധാനം. കാക്കിപ്പട. പൊലീസ് വാഹനങ്ങളുടെ ഇരമ്പൽ. പൊലീസ് ഇൻസ്പെക്ടർ ജനറൽ കോടതിയിൽ.

മൊറാഴക്കേസ് വിധി.

പ്രതികളെ ശിക്ഷിച്ചാൽ അവരെ ജനങ്ങൾ ബലംപ്രയോഗിച്ച് രക്ഷപ്പെടുത്തുമെന്ന ഭയം ബ്രിട്ടീഷ് അധികാരികളിൽ.

സമരസഖാക്കളെ ജീവൻ പണയംവെച്ചും രക്ഷപ്പെടുത്തിയ... പൊലീസ് കഴുക ദൃഷ്ടിയെ എയ്തുവീഴ്ത്തിയ ആഗോളധീരതയുടെ ജീവൻ തുടിക്കുന്ന... ചോരയിററുന്ന ഓർമ്മകൾ... ഇവിടെയും ആവർത്തിക്കപ്പെടാമെന്ന് ആവേശം ഇരമ്പുന്ന സിരകളുമായി ഒരു

**പരിചയപ്പെട്ടവരുടെയെല്ലാം മനസ്സിൽ ആഴത്തിലിറങ്ങാൻ മാത്രം ഊഷ്മളമായിരുന്നു കെ.പി.ആറിൻെറ സാന്നിധ്യം. സ്നേഹത്തിൻെറ കാരുണ്യവും സൗഹൃദത്തിൻെറ ആർദ്രതയും പലർക്കും കൈമോശം വന്നപ്പോഴും കെ.പി.ആർ കെടാതെ സൂക്ഷിച്ചു. മനസ്സിലിഷ്ടപ്പെട്ടവരെ കാണാൻ അദ്ദേഹത്തിന് തിടുക്കമായിരുന്നു. അതിന് സാഹസികമായ പല പരീക്ഷണങ്ങൾക്കും കീഴ്–മേൽ നോക്കാതെ ഒരുമ്പെടുമായിരുന്നു.**

# ഹൗവിന്റെ ധിക്കാരം

15



1941 ആഗസ്ററ് 16.

രാജ്യമാകെ ഒററമനസ്സായി... മറെറാന്നിലേക്കും കാതുകൊടുക്കാതെ തലശ്ശേരി സെഷൻസ് കോടതിയിലേക്ക് ഉത്കണ്ഠയും സഹതാപവും സമ്മിശ്രമായി കയറിയിറങ്ങുന്ന ആർദ്രതയുമായി ജനങ്ങൾ.



ടി.എസ്. തിരുമുമ്പ്

ജനത.

സെഷൻസ് ജഡ്ജി എം.രങ്കനാഥ ആചാര്യ വിധി പ്രഖ്യാപിച്ചു. 34 പ്രതികളിൽ 20 പേരെ കുററവിമുക്തരാക്കി. ബാക്കിയുള്ളവർക്ക് രണ്ടു മുതൽ ഏഴുവർഷം വരെ ജയിൽശിക്ഷ. കെ.പി.ആർ.ഗോപാലന് ഏഴുവർഷം. വിഷ്ണുഭാരതീയന് മൂന്നുവർഷം.

കേസിൻെറ വിധിയെക്കുറിച്ച് ആത്മാർത്ഥമായി ഉത്കണ്ഠപ്പെട്ട പതിനായിരങ്ങൾക്ക് ശ്വാസം നേരെ വീണു. ഒററുകാരും അക്രമികളും അവരുടെ രക്ഷിതാക്കളും ശിക്ഷ കനത്തതോതിലായില്ലെന്ന വേവലാതിയിൽ.

വിട്ടയയ്ക്കപ്പെട്ട പ്രതികൾ കോടതിക്കു പുറത്തുനിന്ന് തടങ്കൽത്തടവുകാരായി അറസ്ററിൽ.

കുട്ടിക്കൃഷ്ണ മേനോൻെറ കൊല മനഃപൂർവമല്ലെന്നതിന് വിധി പ്രഖ്യാപനത്തിൽ ധാരാളം സൂചനകൾ. യോഗം കീച്ചേരിയിൽ നിന്ന് മൊറാഴയിലേക്ക് മാററിയത്... സാക്ഷികളുടെ പരസ്പരവിരുദ്ധമായ മൊഴികൾ... ശിക്ഷ ലഘൂകരിച്ചു. സെഷൻസ് ജഡ്ജിയുടെ വിധിയിലെ "ഈരണ്ട് പ്രതികളെ സംബന്ധിച്ചിടത്തോളം (കെ.പി.ആർ. ഗോപാലനും അറാക്കൽ കുഞ്ഞിരാമനും) അവർക്ക് കുട്ടിക്കൃഷ്ണമേനോനെ വധിക്കണമെന്നോ മാരകമായി മുറിവേല്പിക്കണമെന്നോ ആഗ്രഹമുണ്ടായിരുന്നില്ല. ഏതു തരത്തിൽ നോക്കിയാലും കുട്ടിക്കൃഷ്ണ മേനോനെതിരെ നടന്ന ആക്രമണം തികച്ചും ആകസ്മികവും നിയന്ത്രണം നഷ്ടപ്പെട്ട അവസ്ഥയിൽ നിന്നുടലെടുത്തതുമാണ്..." എന്ന നിഗമനം ശ്രദ്ധേയമാണ്.

ജനങ്ങളുടെ ആനന്ദലഹരി. പൊലീസ് മേധാവികളുടെ അസഹിഷ്ണുത. പലവട്ടം തടവുശിക്ഷ അനുഭവിച്ചവരാകയാൽത്തന്നെ പ്രതികളിൽ ശിക്ഷിക്കപ്പെട്ടവർക്ക് സ്വാഭാവികമായ നിസ്സംഗത. വിധി പ്രഖ്യാപിച്ച ദിവസം ഉച്ചയ്ക്കുതന്നെ ശിക്ഷിക്കപ്പെട്ടവർ കണ്ണൂർ ജയിലിലേക്ക്. രാഷ്ട്രീയ കളരിയുടെ നടുവിലേക്ക് വീണ്ടും. അപകവധാരണകൾക്ക് ചിറകുമുളപ്പിച്ച പരീക്ഷണശാലയിലേക്ക്. ഇടർച്ചകളെ ശക്തിയായി പരിണമിപ്പിച്ച കൂടിച്ചേരലിൻെറ വേദിയിലേക്ക്... ഒരു മാസത്തോളം മൊറാഴാ സഖാക്കൾ കണ്ണൂർ ജയിലിലെ പ്രത്യേക ബ്ളോക്കിൽ. മററു തടവുകാരുമായുള്ള ബന്ധമററു. സൂക്ഷ്മ നിരീക്ഷണത്തിന് കർക്കശസ്വഭാവക്കാരനായ ജയിലർ, കർണ്ണാടകക്കാരൻ ചരിച്ചരന്ദ്രൻ.

പിന്നെ ബെല്ലാരി ജയിലിലേക്ക്. സ്വാതന്ത്ര്യ സമരപ്പോരാളികളായ തമിഴ്നാട്ടുകാരും ആന്ധ്രാക്കാരും കർണ്ണാടകക്കാരും മലയാളികളും. അവിടെ ഒരുമാസം ക്യാമ്പ് ജയിലിൽ. ആ ബ്ളോക്കിൽ നാന്നൂറുപേർ. ജയിലിലെ അത്യുഷ്ണം കാരണം രാത്രി നന്നേ വൈകിയേ അവർ ഉറങ്ങാറുള്ളൂ. ഈ ചെടിച്ച ഇടവേളകളെ സജീവമാക്കാൻ, ദീപ്തമാക്കാൻ സാഹിത്യ-രാഷ്ട്രീയ ചർച്ചകളും വിനോദങ്ങളും.



മൊറാഴ ചെറുത്തുനില്പിനെക്കുറിച്ച്... കേസിനെക്കുറിച്ച്... കെ.പി.ആറിൻെറ വികാരവും ആവേശവും തുടിച്ച പ്രസംഗങ്ങൾക്ക് തടവുകാർ ഒരേ ഈണത്തിൽ കാതോർത്തു. ഭാഷാതടസ്സം പ്രശ്നമായില്ല. പിന്നെ പ്രസംഗം തമിഴിലും തെലുങ്കിലും കന്നടയിലും വിവർത്തനം ചെയ്ത് അവർക്കു മുന്നിൽ...

1941 അവസാനം കെ.പി.ആറും മററും ബെല്ലാരി സെൻട്രൽ ജയിലിലേക്ക്. അന്നവിടെ 200 കമ്മ്യൂണിസ്ററുകാരുണ്ടായിരുന്നു. ഇ.പി.ഗോപാലൻ, കേരളീയൻ, ടി.എസ്.തിരുമുമ്പ്, വി.പി.ചിണ്ടൻ, ടി.സി.നാരായണൻ നമ്പ്യാർ, മൊയാരത്ത് ശങ്കരൻ തുടങ്ങിയ മലയാളികൾ. രാമമൂർത്തിയുടെ സ്ററഡി ക്ളാസ്സുകൾ. കോയമ്പത്തൂർ ഗൂഢാലോചന ക്കേസിലെ പ്രതികളുമായുള്ള സമ്പർക്കം.

ബെല്ലാരി ജയിലിന് സമീപത്തുള്ള അലിപുരം ക്യാമ്പ് ജയിൽ നരകമാണ്. ജയിലർമാരുടെ ക്രൂരതപോലെ കാലാവസ്ഥയും കടുത്തതാണ്. മനസ്സും ശരീരവും ഉരുകിയൊലിപ്പിക്കുന്ന കനത്ത ചൂട്. വെയിലിൻെറ കാഠിന്യമനുസരിച്ച് ചുട്ടുപൊള്ളുന്ന ടിന്നിൻെറ മേൽക്കൂര. ജയിൽ വളപ്പിലൂടെ നടക്കാനും കഴിയില്ല. ഒരുതരം മുൾച്ചെടി പടർന്നുകയറി നിൽക്കുന്നു. ജയിലിനു ചുററും വൈദ്യുതി പ്രവഹിക്കുന്ന കമ്പികൾ.

ഹൈദരാലിയുടെ കുതിരലായമായിരുന്നു ക്യാമ്പ് ജയിലായത്. ഏറനാട്ടിൽ സമരോത്സുകരായി ജീവിച്ച മാപ്പിള കലാപകാരികളെ കൂട്ടത്തോടെ ഇവിടേക്ക് ഇറക്കിയിരുന്നു. മർദ്ദനത്തിലും അസൗകര്യങ്ങളിലും കുടുങ്ങി പല മാപ്പിള കർഷക കലാപകാരികളും 'ശഹീദു'കളായി. ഇരുമ്പുചങ്ങലകളിൽ വളയങ്ങളാക്കി കാലിനോടു ചേർത്താണ് മാപ്പിളമാരെ തളച്ചിട്ടത്. ഈ ദുരന്ത സ്മൃതികൾ എല്ലാ തടവുകാരേയും വേട്ടയാടിക്കൊണ്ടിരുന്നു. ജയിൽ അനുഭവങ്ങളിൽ ഈയൊരു ചരിത്രം വേദനയോടെ അയവിറക്കുമായിരുന്നു പലരും.

ക്യാമ്പ് ജയിലിൽ മൊയാരത്ത് ശങ്കരനും മററും എത്തുമ്പോൾ മർദ്ദനത്തിന് പേരുകേട്ട... ബ്രിട്ടീഷ് ജയിൽ റെക്കോഡുകളിൽ കീർത്തിമുദ്രയുള്ള ഹൗ ആയിരുന്നു സൂപ്രണ്ട്. മൊയാരത്തിന് ഇയാളെ മുമ്പേ അറിയാം; അതുപോലെ കെ.പി.ആറിനും. രാജമന്ദ്രിയിൽ തടവിലായപ്പോൾ അവിടെ ഭരണം ഹൗവിനായിരുന്നു. ജയിലിലെ അസൗകര്യങ്ങളെക്കുറിച്ചു പറഞ്ഞതിന് കെ.പി.ആറിനോട് ശുണ്ഠിപിടിച്ചു. വലിയ ചൂരൽ വടിയെടുത്തു. കൈനീട്ടാൻ പറഞ്ഞു. എന്തുകൊണ്ടോ ഹൗ കൈയുയർത്തി ചൂരൽ വടി ചലിപ്പിച്ചില്ല.

1946 ജനുവരി ഒന്നിന് ജയിലിൽ തടവുകാർ ഒന്നടങ്കം നിരാഹാര സമരം. ഭക്ഷണം കഴിക്കാൻ അധികാരികളുടെ നിർബ്ബന്ധം. കെ.പി.ആറുമായി സംസാരിക്കണമെന്ന് തടവുകാർ. ഒടുവിൽ ചർച്ച ജയിൽഭരണത്തിൽ വികേന്ദ്രീകരണം. തടവുകാർക്ക് പ്രാതിനിധ്യം. ജയിൽ ഭരണം കെ.പി.ആറിന്. ജനറൽ കിച്ചൺ അറാക്കലിനും രാഘവൻ നമ്പ്യാർക്കും. വി.പി.നാരായണന് ആശുപത്രിയുടെ ചുമതല.

You are Criminals-ഹൗവിൻെറ ആക്രോശം.

We are politicals-കെ.പി.ആറിൻെറ മറുപടി.

രാജമന്ദ്രിയിൽ എല്ലാ തടവുകാരുമായും ബന്ധം വയ്ക്കാൻപററുന്ന വർക്ക്ഷാപ്പിലായിരുന്നു കെ.പി.ആറും മററും. മിലിട്ടറിത്തടവുകാരുമൊത്തുള്ള സംഭാഷണങ്ങൾ. ജയിലിലെ അവസ്ഥ മെച്ചമാക്കാനുള്ള സഹനസമരങ്ങൾ ഹൗവിനെ ചൊടിപ്പിച്ചു അന്നുമുതൽ കെ.പി.ആർ നോട്ടപ്പുള്ളിയായി.

ഫ്രഞ്ച് വിപ്ളവത്തിൻെറ നാന്ദിയായ ബാസ്റെറൽ കോട്ടയുടെ പതനം, ജാലിയൻവാലാ ബാഗ് ദിനം ഇതെല്ലാം ജയിലിൽ വിപുലമായി ആചരിക്കുമായിരുന്നു. 116 ഡിഗ്രി ഫാരൻഹീററ് ചൂടിൽ ജയിൽ പ്രദേശം തിളച്ചുമറിഞ്ഞപ്പോഴും ആവശ്യത്തിന് ശുദ്ധജലം ലഭ്യമാക്കിയില്ല. വെള്ളത്തിനുവേണ്ടിയുള്ള ആവശ്യം പലപ്പോഴും ഉച്ചത്തിലായി. കുഴപ്പത്തിനു കാരണം മൊയാരത്ത് ശങ്കരനാണെന്ന് ഹൗ. കുഴപ്പത്തിന് കാരണക്കാരായവരെ 'ഫയലിൽ നിർത്തുക' എന്ന നടപടി. ഈ പ്രാവശ്യം ഹൗ മൊയാരത്തിൻെറ വയററിൽ ബാററൺകൊണ്ട് കുത്തി. മൊയാരം വടി തിരിച്ചുപിടിച്ച് ഗർജ്ജിച്ചു:

"You idiot, I will knock your head off. You have no right to use can in jail as per jail manual" ജയിൽ അന്തരീക്ഷത്തിൽ സംഘർഷം മുററിനിന്നു.

ഹൗവിൻെറ ധിക്കാരത്തിൽ പ്രതിഷേധിച്ച് ജയിലിൽ നിരാഹാരം. മൊയാരവും ഇമ്പിച്ചുട്ടിയും. രണ്ടാഴ്ചക്കാലം നീണ്ടു. ഇതിനും ശിക്ഷ വന്നു. ഓരോ കൊല്ലത്തേക്കു കഠിന തടവ്. ശിക്ഷ പുറത്തുവന്നതുമുതൽ സഹതടവുകാർ വീണ്ടും നിരാഹാരത്തിൽ. ഇതിനും പ്രതികാരം. ഭീമാകാരമായ ചെമ്പു



എ.കെ.ജിയും കുമാരൻ മാസ്ററും



ടി.സി. നാരായണൻനമ്പ്യാർ



ഒ.ജെ. ജോസഫ്

പാത്രങ്ങൾ ചുമക്കൽ. തടവുകാർ എതിർത്തു. പിന്നെയും ശിക്ഷാനടപടി. ചുട്ടുപൊള്ളുന്ന വെയിലിൽ നിർത്തി. മുദ്രാവാക്യങ്ങൾ മുഴങ്ങി. ലാത്തിച്ചാർജ്ജ്. മയ്യഴിവിമോചന നായകൻ ഐ.കെ.കുമാരൻ മാസ്ററർക്ക് കനത്ത പരിക്ക്. മൂക്കിന്റെ എല്ലു പൊട്ടി.

ഈ സംഘർഷത്തിന്റെയും സംഘട്ടനത്തിന്റെയും നടുവിലാണ് നാലുപേരുടെ പ്രശസ്തമായ ജയിൽചാട്ടം. എ.കെ.ജിയും സി.കണ്ണനും നടത്തിയ വെല്ലൂർ സെൻട്രൽ ജയിൽചാട്ടംപോലെ ശ്രദ്ധേയമായിരുന്നു ഇത്. ആന്ധ്രക്കാരായ പട്ടാഭിരാമയ്യയും, സി.വി.കെ.റാവുവും കോരപ്പാട്ടി ഡാട്ളയും അവരോടൊപ്പം വെല്ലൂർ ജയിൽ ചാടി.

ജയിൽവളപ്പിൽ യാദൃച്ഛികമായി വന്നുപെട്ട ആട്ടിൻകുട്ടിയെ ഉപയോഗിച്ചാണ് ആലിപ്പൂർ ജയിൽ ചാടിയത്. അതിനെവച്ച് വൈദ്യുതക്കമ്പി പരിശോധിച്ച് ഒ.ജെ.ജോസഫ്, പി.ശേഖരൻ, പി.വി.ശിവയ്യ, തമിഴ്നാട്ടുകാരൻ സുബ്രഹ്മണ്യൻ എന്നീ നാലുപേർ.

വരണ്ട ജയിൽ പ്രദേശത്ത് കുളിർമ പരത്തി അന്ന് മഴ പെയ്തു. തടവുകാർ കൂട്ടമായി ഭജനത്തിനിരുന്നു. പാത്രങ്ങൾ തമ്മിലുരുമ്മി അവർ താളംപിടിച്ചു. വാർഡർമാരും ഇതിൽ ലയിച്ചിറങ്ങി. ഈ പഴുതിലൂടെ നാലുപേരും പുറത്തേക്ക്... ജയിൽ ഐ.ജിയുടെ അന്വേഷണം. തടവുകാരെ പിന്നീട് സ്ഥലം മാററി.

ഇതുപോലെ ഹൗവിനെ കെ.പി.ആറും വിവിധ ജയിലുകളിൽ മുട്ടുകുത്തിച്ചിരുന്നു. പഴയ കുതിരയായാണ് തടവുകാർക്കിടയിൽ ഹൗ അറിയപ്പെട്ടിരുന്നത്. അയാളുടെ ശൂരപരാക്രമങ്ങളെല്ലാം തടവുകാരുടെ സംഘടിതമായ ചെറുത്തുനില്പിനുമുന്നിൽ വിഫലമായി. രാജമന്ദ്രിയിൽ ജയിൽ സൗകര്യങ്ങൾ കൂട്ടാൻ ശബ്ദമുയർത്തിയതിന് കെ.പി.ആറിനെയും മററും മദിരാശി സെൻട്രൽ ജയിലിലേക്ക് മാററി പ്രതികാരം ചെയ്തു. മദിരാശി ജയിലിലെ വേലിപൊളിച്ച് നഗരം കണ്ടുകൊണ്ട് കെ.പി.ആർ അവിടേയും പ്രതികരിച്ചു.

ബെല്ലാരി ജയിലിൽനിന്ന് ഒ.ജെ.ജോസഫും മററും തടവു ചാടിയതിനുശേഷമാണ് കെ.പി. ആറിന്റെ വധശിക്ഷാ ഉത്തരവ് വാർത്ത ജയിലിൽ പരന്നത്. അദ്ദേഹത്തെ പ്രത്യേക സെല്ലിലേക്ക്.

ബെല്ലാരി ജയിലിലെ തടവുകാരുടെ മനസ്സിൽ നിറഞ്ഞുനിന്ന വിപ്ളവകാരിയായിരുന്നു കെ.പി.ആർ.

"....ഭൂരിപക്ഷത്തെ എന്നും
ഘോരദാരിദ്ര്യത്തിലാഴ്ത്തും
ക്രൂര മുതലാളിത്തമേ വീഴ്ക വീഴ്ക നീ
..............................
പട്ടിണിക്കാരുടെ നേരെ തോക്ക് കാട്ടി,
കൊള്ളക്കാർക്ക്
ചൂട്ട് കാട്ടും സാമ്രാജ്യമേ വീഴ്ക വീഴ്ക
നീ..."

എന്ന തന്റെ[illegible] പാട്ടുംപാടി ചെങ്കൊടിയും ഉയർത്തിപ്പിടിച്ച് തലയുയർത്തിപ്പോകുന്ന കെ.പി.ആർ... അവരുടെ മനസ്സിൽ കൊടുങ്കാററുകളുയർത്തിയ ധീരൻ. തടവുകാരാരും ഭക്ഷണം കഴിച്ചില്ല. ആരും പരസ്പരം സംസാരിച്ചില്ല (കവിയൂർ രാജഗോപാലൻ എഴുതിയ-'മൊയാരത്ത് ശങ്കരൻ' എന്ന പുസ്തകം കാണുക).

പരിചയപ്പെട്ടവരുടെയെല്ലാം മനസ്സിൽ ആഴത്തിലിറങ്ങാൻ മാത്രം ഊഷ്മളമായിരുന്നു കെ.പി.ആറിന്റെ സാന്നിധ്യം. സ്നേഹത്തിന്റെ കാരുണ്യവും സൗഹൃദത്തിന്റെ ആർദ്രതയും പലർക്കും കൈമോശം വന്നപ്പോഴും കെ.പി.ആർ കെടാതെ സൂക്ഷിച്ചു.

മനസ്സിലിഷ്ടപ്പെട്ടവരെ കാണാൻ അദ്ദേഹത്തിന് തിടുക്കമായിരുന്നു. അതിന് സാഹസികമായ പല പരീക്ഷണങ്ങൾക്കും കീഴ്-മേൽ നോക്കാതെ ഒരുമ്പെടുമായിരുന്നു. കയ്യൂർ സമരനായകരിലൊരാളായ വി.വി.കുഞ്ഞമ്പു (കയ്യൂർ സമരചരിത്രം) അനുസ്മരിക്കുന്നു:

"...പ്രമാദമായ മൊറാഴക്കേസിന്റെ വിചാരണ അക്കാലത്ത് തലശ്ശേരി സെഷൻസ് കോടതിയിൽ വച്ച് നടക്കുകയായിരുന്നു. സ: കെ.പി.ആർ ആണല്ലോ ആ കേസിലെ ഒന്നാം പ്രതി. സ: കെ.പി.ആറിനുവേണ്ടി സെഷൻസ് കോടതിയിൽ സാക്ഷി പറയുന്നതിനായി ഞാൻ ഹാജരാകേണ്ടതുണ്ട് എന്ന് ഒരുദിവസം ജയിലർ എന്നെ അറിയിച്ചു. മൊറാഴക്കേസിലെ ഒന്നാംപ്രതിക്കുവേണ്ടി കയ്യൂർ കേസിലെ രണ്ടാംപ്രതി സാക്ഷി പറയുകയെന്നത് എന്തു വിരോധാഭാസമാണെന്ന് എനിക്കു തോന്നാതിരുന്നില്ല. നിരുപദ്രവകരമായ കുസൃതികൾ പറയുന്നതിലും കാട്ടുന്നതിലും സ്വതഃസിദ്ധമായ വാസനയുള്ളയാളാണ് സ.കെ.പി.ആർ എന്നത് എന്റെ വ്യക്തിപരമായ ഒരഭിപ്രായമാണ്. അല്ലെങ്കിൽ അന്നത്തെ പരിതഃസ്ഥിതിയിൽ എന്നെ സാക്ഷി കൊടുക്കേണ്ടതില്ലായിരുന്നു. പക്ഷെ വ്യത്യസ്തമായതും എന്നാൽ ഒരേ തരത്തിൽ പ്രമാദമായിരുന്നതുമായ രണ്ടു കൊലക്കേസുകളിൽ പ്രതികളാക്കപ്പെട്ടിരുന്നവരും വ്യത്യസ്ത ജയിലുകളിൽ പാർപ്പിക്കപ്പെട്ടവരുമായ രണ്ടു സഹപ്രവത്തകന്മാർക്ക് ഏറെക്കാലത്തിനുശേഷം ഒന്ന് തമ്മിൽക്കാണുവാൻ സാധിക്കുകയെന്നത് വലിയ കാര്യമല്ലേ? ആ ഒരു സന്ദർഭം സൃഷ്ടിക്കുന്നതിനുവേണ്ടി കെ.പി.ആർ പ്രയോഗിച്ച ഒരു സൂത്രമായിരിക്കണം എന്നെ സാക്ഷികൊടുത്തത് എന്ന് അന്നു ഞാൻ ഊഹിച്ചു. ഒരുനോക്കുകാണുവാനല്ലാതെ ഞങ്ങൾക്കു തമ്മിൽ ഒന്നും സംസാരിക്കാൻ സാധിച്ചില്ല...."

(അവസാനിക്കുന്നില്ല)



# മാർക്സിന്റെ രീതിശാസ്ത്രത്തെക്കുറിച്ച്

ടി.വി. മധു

(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)

രാഷ്ട്രീയപ്രയോഗത്തിന്റെ മേഖലയിൽ മാർക്സിസം നേരിടുന്ന പ്രതിസന്ധി തെററായ ഒരു വായനാരീതിയുടെ പ്രതിസന്ധിയായി തിരിച്ചറിയേണ്ടതുണ്ട്. നേർവായനയുടെ തെളിഞ്ഞ വഴിയേ ഇനി മാർക്സിനെ സമീപിക്കേണ്ടിയിരിക്കുന്നു. മനുഷ്യനെ സംബന്ധിച്ചിടത്തോളം എല്ലാ അന്വേഷണങ്ങളുടെയും ലക്ഷ്യം മനുഷ്യൻതന്നെയെന്ന സൗമ്യവും ദീപ്തവുമായ അറിവാണ് മാർക്സിസത്തിന്റെ വററാത്ത ചൈതന്യം.

## അൽത്തൂസ്സറുടെ ഇടപെടൽ

മാർക്സിന്റെ രീതിശാസ്ത്രത്തെക്കുറിച്ചുള്ള ചർച്ചകളിൽ ഏറെ പ്രസക്തമാണ് അൽത്തൂസ്സറുടെ നിലപാട്. മാർക്സിസത്തെ അൽത്തൂസ്സർ സാമൂഹ്യശാസ്ത്രമായി വ്യാഖ്യാനിക്കുന്നു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ, ഹ്യൂമനിസം, ഹെഗേലിയൻ ഡയലററിക്സിനോടുള്ള മാർക്സിന്റെ കാല്പനികമായ ആഭിമുഖ്യത്തിന്റെ സൃഷ്ടിയും പില്ക്കാലത്ത് മാരക്സുതന്നെ മറികടക്കുന്നതുമായ ഒന്നാണ്. മാർക്സിന്റെ ചിന്താപദ്ധതിയെ രണ്ടു ഘട്ടങ്ങളായി തരംതിരിക്കേണ്ടതുണ്ട്. ഒന്ന്, ഹെഗേലിയൻ ആശയവാദത്തിന്റെ പ്രകടമായ സ്വാധീനം ദർശിക്കാവുന്ന തത്വചിന്തയുടെ ഘട്ടം. രണ്ട്, ഹെഗേലിയൻ ദർശനത്തിന്റെ പരികല്പനകളെ അടിസ്ഥാനപരമായിത്തന്നെ നിരസിക്കുന്ന ശാസ്ത്രയുക്തിയുടെ ഘട്ടം. മാർക്സിന്റെ ചിന്ത പക്വത പ്രാപിക്കുന്നത് ആദ്യഘട്ടത്തിൽനിന്ന് രണ്ടാംഘട്ടത്തിലേക്കുള്ള പരിവർത്തനത്തിലൂടെയാണ്. അഥവാ, ഹെഗേലിയൻ ആശയവാദത്തിൽനിന്നുള്ള ജ്ഞാനശാസ്ത്രപരമായ വേറിടലിലൂടെയാണ്. ഇതു തിരിച്ചറിയാതെ ആദ്യകാല കാഴ്ചപ്പാടുകളുടെ വെളിച്ചത്തിൽ മാർക്സിന്റെ പില്ക്കാല സിദ്ധാന്തങ്ങൾ വായിക്കുന്നത് ശാസ്ത്രത്തിൽനിന്നും തത്വചിന്തയിലേക്കുള്ള, വസ്തുനിഷ്ഠ വിശകലനത്തിന്റെ രീതിശാസ്ത്രത്തിൽനിന്നും സത്താവാദത്തിന്റെ രീതിശാസ്ത്രത്തിലേക്കുള്ള തിരിച്ചുനടക്കലായിരിക്കുമെന്ന് അൽത്തൂസ്സർ വാദിക്കുന്നു.

മാർക്സിസത്തെ ശാസ്ത്രമായി വ്യാഖ്യാനിക്കുന്ന അൽത്തൂസ്സർ ശാസ്ത്രത്തിന്റേയും പ്രത്യയശാസ്ത്രത്തിന്റേയും രീതികൾ തമ്മിലുള്ള വേർതിരിവ് ആവർത്തിച്ചു വ്യക്തമാക്കുന്നു. ശാസ്ത്രീയ ജ്ഞാനം പ്രത്യയശാസ്ത്രജ്ഞാനത്തിൽ നിന്നും വ്യത്യസ്തമാണ്. പ്രത്യയശാസ്ത്രജ്ഞാനത്തിന്റെ അടിസ്ഥാനം നിരീക്ഷണമാണ്. നിരീക്ഷണം വിഷയീനിഷ്ഠമാണ്. നിരീക്ഷകന്റെ സാമൂഹിക/വർഗ്ഗ നിലപാട് നിരീക്ഷണ പ്രക്രിയയെ നിർണ്ണയിക്കുകയും ജ്ഞാനത്തെ താത്പര്യബദ്ധമാക്കുകയും ചെയ്യുന്നു. എന്നാൽ, ഈ നിലപാടിന്റേയും നിരീക്ഷണത്തിന്റേയും പ്രശ്നം ശാസ്ത്രീയ ജ്ഞാനത്തിൽ ഉൾപ്പെടുന്നില്ല. വിഷയിയുടെ നിരീക്ഷണനിഷ്ഠമായ ജ്ഞാനഘടന (Recognition Structure) യല്ല ശാസ്ത്രത്തിന്റേത്. വസ്തുനിഷ്ഠമാണ് അതിന്റെ ജ്ഞാനഘടന. ശാസ്ത്രം ഒരു പ്രക്രിയയാകുന്നു. വിഷയി അതിന്റെ അനിവാര്യഘടകമല്ല* (Process without a subject എന്ന് അൽത്തൂസ്സർ). ശാസ്ത്രജ്ഞാനത്തിന്റെ ഉറവിടമല്ല, പ്രക്രിയയാൽ നിർണ്ണയിക്കപ്പെടുന്ന ഘടകം മാത്രമാണത്. മറെറാരു തരത്തിൽപ്പറഞ്ഞാൽ, ശാസ്ത്രീയ ജ്ഞാനം വിഷയീനിഷ്ഠമായ നിരീക്ഷണത്തെയല്ല, മറിച്ച്, വിഷയീനിരപേക്ഷമായ വസ്തുനിഷ്ഠ ഘടനയെയാണ് ഉൾക്കൊള്ളുന്നത്. അതിനാൽ ശാസ്ത്രം പ്രത്യയശാസ്ത്രവിമുക്തമാണ്. ഒരാശയസംഹിത പ്രത്യയശാസ്ത്രത്തിന്റെ തലത്തിൽ നിന്ന് ശാസ്ത്രത്തിന്റെ തലത്തിലെത്തുന്നത് നിരീക്ഷണനിഷ്ഠമായ ജ്ഞാനഘടനയിൽ നിന്ന് നിർവ്യക്തികമായ വസ്തുനിഷ്ഠ ഘടനയിലേക്കുള്ള മുറിച്ചുകടക്കലിലൂടെയാണ്. ഹെഗേലിയനിസത്തിന്റെ അടിസ്ഥാന നിരാസത്തിലൂടെ മാർക്സ് ഈ മുറിച്ചുകടക്കൽ സാധ്യമാക്കുന്നുവെന്ന് അൽത്തൂസ്സർ വാദിക്കുന്നു.

അൽത്തൂസർ

ഹെഗേലിയൻ ചിന്തയുടെ പ്രത്യയശാസ്ത്രപരമായ സ്വാധീനം മാർക്സിന്റെ ആദ്യകാല കൃതികളിൽ പ്രകടമാണെന്ന് അൽത്തൂസ്സർ സമ്മതിക്കുന്നു. സത്താവാദം ഈ സ്വാധീനത്തെ ഉദാഹരിക്കുന്നു. എന്നാൽ 'മൂലധനം' പോലുള്ള പിൽക്കാല കൃതികളിൽ ഈ സ്വാധീനം അപ്രത്യക്ഷമാകുന്നുവെന്നുമാത്രമല്ല, തത്വചിന്തയുടെ സാമ്പ്രദായികരീതി

ശാസ്ത്രത്തെത്തന്നെ അസാധുവാക്കുന്ന വസ്തുനിഷ്ഠ വിശകലനത്തിൻെറ ശാസ്ത്രീയ രീതി പ്രകടമാകുന്നതും ചെയ്യുന്നതായി അൽത്തൂസ്സർ കണ്ടെത്തുന്നു. 'റീഡിങ് കാപ്പിററൽ' എന്ന അൽത്തൂസ്സർ കൃതി ഈ കാഴ്ചപ്പാടിലൂടെ 'മൂലധന'ത്തെ വായിക്കാനുള്ള ശ്രമമാണ്.

വസ്തുനിഷ്ഠ വിശകലനത്തിൻെറ രീതി സത്താവാദത്തിൻെറ വിചാരരീതിക്ക് നേർ വിപരീതമാണ്. അൽത്തൂസ്സറുടെ കാഴ്ചപ്പാടിൽ, സത്താവാദം വസ്തുതകളുടെ പ്രത്യക്ഷത'യെ വിശകലനത്തിൻെറ സമൂർത്ത തലമായി തിരിച്ചറിയുന്നില്ല. ജ്ഞാനസാധ്യമായ യാഥാർത്ഥ്യത്തിൻെറ പരിധികളെ അതിലംഘിച്ച്, 'സത്ത'യുടെ സാങ്കൽപ്പിക തലത്തിലേക്ക് നടത്തപ്പെടുന്ന 'മെററാഫിസിക്കൽ' അന്വേഷണമാണത്. മനുഷ്യനെ, പ്രത്യക്ഷ യാഥാർത്ഥ്യത്തിന് പിൻപുറത്തെ കാരണരൂപിയായ സത്തയായി ചിത്രീകരിക്കുന്നതിലൂടെ ഹ്യൂമനിസവും മെററാഫിസിക്സിൻെറ വീക്ഷണരീതി അനുവർത്തിക്കുന്നു. മെററാഫിസിക്സിൻെറ രീതിശാസ്ത്രപരമായ തിരസ്കാരമാണ് ശാസ്ത്രചിന്തയ്ക്ക് അടിത്തറയിടുന്നത്. അൽത്തൂസ്സർ മാക്സിസത്തെ വ്യാഖ്യാനിക്കുന്നത്, മെററാഫിസിക്സിൻെറ എല്ലാ പ്രവണതകൾക്കും എതിർദിശയിലാണ്.

മാർക്സിസത്തെ ഒരു ഹ്യൂമനിസ്ററ് വിരുദ്ധ പദ്ധതിയായി അവതരിപ്പിക്കുന്നതിലേക്ക് അൽത്തൂസ്സറെ നിർബന്ധിക്കുന്ന കണ്ടെത്തലുകൾ താഴെക്കാണുംവിധം ചുരക്കി എഴുതാമെന്നു തോന്നുന്നു.

1. പരസ്പര നിർണ്ണയനത്തിൻെറ സുദൃഢവും സമൂർത്തവുമായ ബന്ധത്തിൽ ഏർപ്പെടുന്ന വ്യത്യസ്ത ഘടനകളുടെ അതിസങ്കീർണ്ണമായ വ്യവസ്ഥയാണ് സമൂഹം. വ്യക്തികൾ തമ്മിലുള്ള ബന്ധത്തിൻെറ ആകത്തുകയായല്ല, വ്യക്തികളുടേയും ബന്ധങ്ങളുടേയും നിലനിൽപ്പിനുതന്നെ അടിസ്ഥാനമായ വസ്തുനിഷ്ഠഘടന എന്ന അർത്ഥത്തിലാണ് സമൂഹം വീക്ഷിക്കപ്പെടേണ്ടത്.

2. വ്യക്തി വ്യവസ്ഥയുടെ കർത്താവല്ല, അതിൻെറ ഘടകമാണ്. സാമൂഹ്യബന്ധങ്ങളുടെ ചട്ടക്കൂടിനകത്താണ് അവൻെറ സ്ഥാനം. ഈ സ്ഥാനം നിർണ്ണയിക്കുന്നത് സമൂഹമാണ്. അതായത്, വ്യക്തിയുടെ സാമൂഹ്യ ജീവിതത്തിൻെറ/സാമൂഹ്യ പ്രയോഗത്തിൻെറ 'സ്പേസ്' നിർണ്ണയിക്കുന്നത് സമൂഹവ്യവസ്ഥയാകുന്നു. മറെറാരുതരത്തിൽപ്പറഞ്ഞാൽ, വ്യക്തിയുടെ 'വിഷയീ-പ്രകൃതം' വാർത്തെടുക്കുന്നത് സമൂഹമാണ്. അവസാന വിശകലനത്തിൽ വ്യക്തി സമൂഹത്തിൻെറ ഉൽപ്പന്നമാകുന്നു.

3. വസ്തുനിഷ്ഠമായ പ്രക്രിയയാണ് ചരിത്രം. മനുഷ്യൻ അതിൻെറ ആരംഭബിന്ദുവോ അന്തർഭൂത സത്തയോ അല്ല; അതിൻെറ തുടർച്ചയിൽ ഉൾച്ചേർന്നിരിക്കുന്ന ഘടകം മാത്രം. ചരിത്രവികാസത്തിൻെറ ചാലകശക്തി 'മനുഷ്യൻ' അല്ല, വർഗ്ഗസമരമാണ്. ചരിത്രം എന്ന പ്രക്രിയയിൽ 'മനുഷ്യ'നില്ല, വ്യത്യസ്ത സാമൂഹ്യശക്തികളുടെ ഏജൻറുകളായ വ്യക്തികൾ മാത്രമേ ഉള്ളൂ.

4. മനുഷ്യൻ എന്ന അമൂർത്ത സങ്കൽപ്പനത്തിൽ നിന്നും സമൂഹവ്യവസ്ഥയുടെ സൃഷ്ടിയായ വ്യക്തിയെക്കുറിച്ചുള്ള സമൂർത്തമായ കാഴ്ചപ്പാടിലേക്ക് എത്തുന്നതോടെ, 'എസ്സെൻസി'നെക്കുറിച്ചുള്ള ആശയത്തിൽ നിന്ന് 'ഏജൻസി'യെക്കുറിച്ചുള്ള കാഴ്ചപ്പാടിലേക്ക് എത്തുന്നതോടെ മാർക്സിൻെറ ചിന്ത പക്വത പ്രാപിക്കുന്നു. അതോടെ ഹെഗേലിയൻ മെററാഫിസിക്സിൽ നിന്ന് പൂർണ്ണമായും വിടുതി നേടി ഒരു സാമൂഹ്യശാസ്ത്ര പദ്ധതിയായി മാർക്സിസം മാറുന്നു.

## യാന്ത്രിക സമീപനത്തിൻെറ തിരിച്ചുവരവ്

അൽത്തൂസ്സറുടെ ഇടപെടൽ മാർക്സിസത്തിൻെറ ചരിത്രത്തിലെ നിർണ്ണായകമായ ഒരു വഴിത്തിരിവായി എണ്ണപ്പെടുന്നു. ആധുനിക ലോകത്ത്, മാർക്സിസ്ററ് സിദ്ധാന്തത്തിൻേറയും പ്രയോഗത്തിൻേറയും മേഖലകളിൽ അൽത്തൂസ്സർ ചിന്ത ചെലുത്തുന്ന സ്വാധീനം ഏറെ വലുതാണ്. ഘടനാവാദം എന്ന പൊതുവായ പേരിൽ അറിയപ്പെടുന്ന, നരവംശവിജ്ഞാനീയത്തിൻേറയും ഭാഷാവിജ്ഞാനീയത്തിൻേറയും മേഖലകളിലെ പുതിയ ചിന്താസമ്പ്രദായങ്ങളെ അവലംബിച്ച് മാർക്സിൻെറ സാമൂഹ്യ സിദ്ധാന്തത്തെ നവീകരിക്കാനും, കാൽപ്പനികതയുടെ പുറംമോടികൾ ഉരിഞ്ഞുകളഞ്ഞ് വർഗ്ഗപ്രതിബദ്ധതയുടെ ഉശിരും പ്രസരിപ്പുമുള്ള ഒരു പരുക്കൻ പദ്ധതിയായി മാർക്സിസത്തെയാകെ പുനഃസംഘടിപ്പിക്കാനുമായിരുന്നു അൽത്തൂസ്സറുടെ പരിശ്രമം. ഈ പരിശ്രമത്തിൻെറ തെററും ശരിയും ഏറെ ചർച്ച ചെയ്യപ്പെട്ടിട്ടുണ്ട്. അൽത്തൂസ്സർക്ക് മാർക്സിസ്ററ് ചിന്തയെ ശരിയായ അർത്ഥത്തിലും വേണ്ടത്ര ആഴത്തിലും സമീപിക്കാൻ കഴിഞ്ഞില്ല എന്ന അഭിപ്രായം പല വിമർശകരും മുന്നോട്ടുവച്ചിട്ടുണ്ട്. ഇത്തരം അഭിപ്രായങ്ങളെ വിശദമായി വിലയിരുത്താനോ, അൽത്തൂസ്സറുടെ 'ശാസ്ത്രീയ മാർക്സിസ'ത്തെ മൊത്തത്തിൽ വിമർശിക്കാനോ ഇവിടെ ഉദ്ദേശമില്ല. ഈ കുറിപ്പിൻെറ താത്പര്യം, അൽത്തൂസ്സറുടെ പുതിയ മാർക്സിസത്തിൽ പ്രകാശിതമാവുന്നത് യാന്ത്രിക ഭൗതികവാദത്തിൻെറ പഴയ സമീപന രീതി തന്നെയാണ് എന്നുവാദിക്കലാണ്. കുറേക്കൂടി വ്യക്തമായിപ്പറഞ്ഞാൽ, മാർക്സിൻെറ ആദ്യകാല കൃതികളിൽ സ്വീകരിക്കപ്പെടുന്നതും പിൽക്കാല കൃതികളിൽ ഫോർമലിസ്ററ് വിചാരരീതിയോടുള്ള വിമർശനാത്മക സമീപനമായി വെളിപ്പെടുന്നതുമായ യാന്ത്രിക ഭൗതികവാദ വിരുദ്ധ നിലപാടിൻെറ ആഴവും പ്രസക്തിയും തിരിച്ചറിയാതിരുന്നതാണ് അൽത്തൂസ്സറീയൻ പാരായണത്തിൻെറ പ്രതിസന്ധി എന്നു ചൂണ്ടിക്കാണിക്കാനാണ് ഇനിയുള്ള ശ്രമം.

വസ്തുനിഷ്ഠയെ സംബന്ധിക്കുന്ന ചരിത്രേതര കാഴ്ചപ്പാടിൻെറ തിരസ്കാരമാണ് മാർക്സീയൻ ദർശനത്തിൻെറ കാതൽ എന്നു നാം കണ്ടു. വസ്തുവിനെ പ്രയോഗത്തിൻെറ ഗണമായിക്കാണുന്നതിലൂടെ, യാഥാർത്ഥ്യത്തെ മനുഷ്യൻെറ സാമൂഹ്യ പ്രയോഗത്തിലൂടെ രൂപപ്പെട്ടുവരുന്ന നിർമ്മിത ഗണമായി പുനർനിർവചിക്കുന്നതിലൂടെ യാന്ത്രിക ഭൗതികവാദത്തിൻെറ ലോജിക്കിനെ മാർക്സ് കടന്നാക്രമിക്കുന്നു. ആദ്യകാല മാർക്സ് കൃതികളുടെ തത്ത്വചിന്താപരമായ ഉള്ളടക്കം ഇതാണ്. അൽത്തൂസ്സർ ഇതിൻെറ പ്രസക്തി തിരിച്ചറിയുന്നില്ല. തത്ത്വചിന്താപരമായ കുറിപ്പുകളെ മാർക്സിൻെറ പിൽക്കാല സിദ്ധാന്തങ്ങളുടെ മാർഗ്ഗരേഖകളായി വായിച്ചെടുക്കുന്നതിനു പകരം അവയെ പ്രത്യയശാസ്ത്രപരമായ ചാപല്യമായി എഴുതിത്തള്ളുകയാണ് അദ്ദേഹം ചെയ്യുന്നത്. തത്ത്വചിന്തയോടുള്ള വൈമുഖ്യവും ശാസ്ത്രത്തെ സംബന്ധിക്കുന്ന പോസററിവിസ്ററിക് സങ്കൽപ്പനങ്ങളോടുള്ള അനൽപ്പമായ ആഭിമുഖ്യവുമാണ് അൽത്തൂസ്സറെ ഇതിനു പ്രേരിപ്പിക്കുന്നത്. മറെറാരുതരത്തിൽപ്പറഞ്ഞാൽ, പോസററിവിസത്തിൻെറ ചട്ടക്കൂട്ടിലേക്ക് മാർക്സിസത്തെ വെട്ടിനിർത്താനുള്ള അഭിവാഞ്ഛയാണ് അൽത്തൂസ്സറുടെ ശാസ്ത്രീയ വ്യാഖ്യാനത്തിൻെറ പ്രേരണാബലം. ഈ വ്യാഖ്യാനരീതിയിലൂടെ, ദാർശനികമായ ഉൾക്കരുത്തും വിമോചകമായ ശക്തിതേജസ്സും നഷ്ടപ്പെട്ട ഒരു ഫോർമലിസ്ററ് സിദ്ധാന്തമായി മാർക്സിസം രൂപാന്തരപ്പെടുന്നു. വസ്തുനിഷ്ഠതയെ സംബന്ധിക്കുന്ന യാന്ത്രികഭൗതിവാദ ധാരണകൾ പുതിയ ചേരുവകളിൽ മാർക്സിസത്തിൻെറ അടിസ്ഥാന ആശയങ്ങളായി പുനഃപ്രതിഷ്ഠിക്കപ്പെടുന്നു. വിമർശന നിഷ്ഠമായ തത്ത്വചിന്താരീതി വിശകലനനിഷ്ഠമായ ശാസ്ത്രരീതിക്ക് വഴിമാറുന്നു. ചുരുക്കത്തിൽ, മാർക്സിസ്ററിതര വിചാരമാതൃകകളുടെ അടിത്തറയിൽ മാർക്സീയൻ സിദ്ധാന്തത്തെ പുനർനിർമ്മിക്കുക എന്ന അപരാധത്തിലേക്കാണ് അൽത്തൂസ്സർ എത്തിപ്പെടുന്നത്.

തത്ത്വചിന്തയുടെ രീതിയെ ശാസ്ത്രത്തിൻെറ രീതിയോടു സമരസപ്പെടുത്തുക എന്നതാണ് പോസററിവിസത്തിൻെറ പ്രഖ്യാപിത ലക്ഷ്യം. ശാസ്ത്രത്തിൻെറ രീതി വസ്തുനിഷ്ഠമാണ്. 'വസ്തുനിഷ്ഠത'യാണ് ശാസ്ത്രജ്ഞാനത്തിൻെറ ആരംഭബിന്ദു. മറെറാരുവിധത്തിൽപ്പറഞ്ഞാൽ, ഇന്ദ്രിയാനുഭവജ്ഞാനമാണ് ശാസ്ത്രയുക്തിയുടെ അവലംബം. വസ്തുനിഷ്ഠതയുടെ രീതിയെ സമഗ്രമായി ഉൾക്കൊള്ളാൻ കഴിയുംവിധം തത്ത്വചിന്തയെ ശാസ്ത്രോന്മുഖമായി ഉടച്ചുവാർക്കുക എന്നതാണ് പോസിററിവിസ്ററുകളുടെ ദൗത്യം. ഈ ദൗത്യനിർവഹണത്തിന് പരസ്പരാശ്രിതമായ രണ്ടു വഴികൾ സാമാന്യമായി സ്വീകരിക്കപ്പെടുന്നു. ഒന്ന് തത്ത്വചിന്തയുടെ അമൂർത്ത സങ്കല്പനങ്ങളെ അനുഭവത്തിൻെറ മൂർത്തതലത്തിലേക്ക് വെട്ടിച്ചുരുക്കുക; അഥവാ, വസ്തുനിഷ്ഠ മാനദണ്ഡങ്ങളുടെ വെളിച്ചത്തിൽ അവയെ വിശകലനത്തിൻെറ സമൂർത്ത ഗണങ്ങളാക്കി മാററിത്തീർക്കുക. രണ്ട്, വസ്തുനിഷ്ഠമായ തെളിവുകൾ ഇല്ലാത്ത, അഥവാ, വസ്തുനിഷ്ഠതയുടെ ഭാഷയിലേക്ക് മൊഴിമാററം സാധ്യമല്ലാത്ത സങ്കൽപ്പനങ്ങളെ സാർത്ഥക സംവാദത്തിൻെറ വിഷയപരിധിക്ക് പുറംതള്ളുക. മനോവ്യാപാരങ്ങളെ ബാഹ്യചേഷ്ടകളിലേക്ക് വെട്ടിച്ചുരുക്കുന്ന ബിഹേവിയറിസം, സങ്കൽപ്പനങ്ങളെ അവയുടെ ക്രിയാരൂപങ്ങളിലേക്കും പ്രയോഗരീതികളിലേക്കും വെട്ടിച്ചുരുക്കുന്ന ഓപ്പറേഷണലിസം, ഫങ്ഷണലിസം തുടങ്ങിയ വിചാരരീതികൾ ആദ്യത്തെ വഴിയേയും, മെററാഫിസിക്സിൻെറ ഉന്മൂലനംപോലുള്ള ലോജിക്കൽ പോസററിവിസ്ററ് പദ്ധതികൾ രണ്ടാമത്തെ വഴിയേയും ഉദാഹരിക്കുന്നു.

അൽത്തൂസ്സറുടെ 'ശാസ്ത്രീയ' വ്യാഖ്യാനം മേൽപ്പറഞ്ഞവഴികളിലൂടെയുള്ള പോസററിവിസ്ററ് ദൗത്യനിർവഹണം തന്നെയാകുന്നു. 'മനുഷ്യ' സങ്കൽപ്പത്തെ സമൂഹഘടനയുടെ ഉൽപ്പന്നമായ 'വ്യക്തി' സങ്കൽപ്പത്തിലേക്ക് വെട്ടിച്ചുരുക്കുന്നതിലൂടെ അൽത്തൂസ്സർ വിശകലനത്തിൻെറ വസ്തുനിഷ്ഠ പശ്ചാത്തലം ഒരുക്കിയെടുക്കുന്നു. 'മനുഷ്യൻ' വ്യക്തികളായി ഉടച്ചുവാർക്കപ്പെടുന്നതോടെ, മനുഷ്യൻ എന്ന സത്ത വ്യവസ്ഥാനിശ്ചിതമായ അസ്തിത്വരൂപങ്ങളിലേക്ക് പകർത്തിമാററപ്പെടുന്നതോടെ, ഹ്യൂമനിസവും സത്താവാദവും അർത്ഥരഹിതമായ വിചാരരീതികളായി പരിണമിക്കുന്നു. ചുരുക്കത്തിൽ, തത്ത്വചിന്തയിൽനിന്ന് ജ്ഞാനശാസ്ത്രപരമായ വിടുതിനേടിയ ശാസ്ത്രീയ പദ്ധതിയായി മാർക്സിസത്തെ വ്യാഖ്യാനിക്കുന്നതിന് അൽത്തൂസ്സർ സ്വീകരിക്കുന്നത് പോസററിവിസത്തിൻെറ വഴികളാകുന്നു.

പോസററിവിസം വസ്തുനിഷ്ഠതയെ സംബന്ധിക്കുന്ന തീർത്തും രൂപപരമായ നിലപാടാണ് ഉൾക്കൊള്ളുന്നത്. മാർക്സിസം പ്രസ്തുത നിലപാടിനെ അടിസ്ഥാനപരമായിത്തന്നെ തിരസ്കരിക്കുന്നു. വസ്തുനിഷ്ഠതയെ സംബന്ധിച്ച് ആദ്യകാല മാർക്സ് കൃതികൾ കൈക്കൊള്ളുന്ന ചരിത്രപരമായ കാഴ്ചപ്പാട് ഫോർമലിസ്ററ് വിരുദ്ധ സമീപനരീതിയായി വികാസംകൊള്ളുന്നത് പിൽക്കാല മാർക്സ് കൃതികളിൽ വ്യക്തമായും കാണാം. രീതിശാസ്ത്രപരമായി നോക്കിയാൽ, മുതലാളിത്ത സമ്പദ്‌വ്യവസ്ഥയേയും അതിൻെറ പ്രത്യയശാസ്ത്രപരികൽപ്പനകളേയും കുറിച്ചുള്ള മാർക്സിൻെറ പിൽക്കാല ദർശനങ്ങളുടെയെല്ലാം കാതൽ ഫോർമലിസത്തിനെതിരായ വിമർശനമാണ്. ആഡംസ്മിത്തിൻെറയും ഡേ



മാവോ

വിഡ് റിക്കാർഡോവിൻേറയും ക്ളാസ്സിക്കൽ അർത്ഥശാസ്ത്രത്തെ മാർക്സ് ആക്രമിക്കുന്നത് അതിൻെറ രൂപപരമായ വിചിന്തന രീതിയുടെ പ്രതിലോമസ്വഭാവത്തെ മുൻനിർത്തിയാണ്. അർത്ഥശാസ്ത്രത്തിൻെറ ഗണങ്ങളെ ചരിത്രേതരവൽക്കരിക്കുക എന്നതാണ് ക്ളാസ്സിക്കൽ അർത്ഥശാസ്ത്രത്തിൻെറ രീതി എന്ന് മാർക്സ് ചൂണ്ടിക്കാട്ടുന്നു.* (ക്ളാസ്സിക്കൽ അർത്ഥശാസ്ത്രത്തിൻെറ രീതിയെ വിശകലന നിഷ്ഠരീതി (Analytic method) എന്നാണ് മാർക്സ് വിളിക്കുന്നത്). വസ്തുതകളുടെ ചരിത്രപരമായ രൂപപ്പെട്ടുവരൽ പ്രക്രിയയിലേക്ക് കടന്നുപററാൻ കഴിയാത്ത തീർത്തും രൂപപരമായ രീതിയാണ് ഇത്. മറെറാരുതരത്തിൽപ്പറഞ്ഞാൽ, കാഴ്ചപ്പുറത്തെ വസ്തുതകളുടെ വേരുകളിലേക്ക്, കാണാപ്പുറത്തെ യാഥാർത്ഥ്യത്തിലേക്ക് ചുഴിഞ്ഞിറങ്ങാൻ കഴിയാത്ത തീർത്തും അപര്യാപ്തമായ രീതിയാണിത്. എല്ലാററിൻേറയും തായ്‌വേര് മനുഷ്യനാണ് എന്ന വെളിവും വിശകലനത്തിൻെറ ആത്യന്തിക മാനദണ്ഡം അദ്ധ്വാനമാണ് എന്ന തിരിച്ചറിവുമാണ് മാർക്സിനെ മേൽപ്പറഞ്ഞ രീതിയുടെ വൈകല്യത്തിലേക്ക് വിരൽ ചൂണ്ടാൻ പ്രേരിപ്പിക്കുന്നത്. മാർക്സിനെ സംബന്ധിച്ചിടത്തോളം, ചരിത്രേതരവൽക്കരണം അപമാനവീകരണം തന്നെയാണ്. വസ്തുതകളെ ചരിത്രത്തിനു പുറത്തു നിർത്തി വിശകലനം ചെയ്യുക എന്നാൽ, മനുഷ്യാദ്ധ്വാനത്തിൻെറ ആന്തരിക ഘടനയിൽനിന്ന് അവയെ മുറിച്ചുമാററുക എന്നാണർത്ഥം. അതായത്, വസ്തുതകളുടെ ചരിത്രപരതയെ നിരസിക്കുമ്പോൾ അവയുടെ മാനുഷികസത്ത തന്നെയാണ് നിഷേധിക്കപ്പെടുന്നത്. ഇക്കാരണം കൊണ്ടുതന്നെ, ക്ളാസ്സിക്കൽ അർത്ഥശാസ്ത്രത്തിൻെറ രീതി അപമാനവീകരണത്തിൻെറ പ്രതിലോമകരമായ നൈതികത ഉൾക്കൊള്ളുന്നുവെന്ന് മാർക്സ് നിരീക്ഷിക്കുന്നു.

മുതലാളിത്ത സാമ്പത്തിക ക്രമത്തിൻെറ മനുഷ്യവിമുഖമായ പ്രത്യയശാസ്ത്രനിലപാടാണ് ക്ളാസ്സിക്കൽ അർത്ഥശാസ്ത്രത്തിൻെറ ഫോർമലിസ്ററിക് വിചാരരീതിയിൽ വെളിപ്പെടുന്നതെന്ന മാർക്സിൻെറ നിഗമനം മേൽപ്പറഞ്ഞ നിരീക്ഷണത്തിൽനിന്നും ഉരുത്തിരിയുന്നു. അദ്ധ്വാനം മനുഷ്യനിരപേക്ഷമായ വസ്തുനിഷ്ഠസ്വഭാവം കൈവരിക്കുകയും ഉൽപ്പന്നങ്ങളുടെ ലോകം യാഥാർത്ഥ്യത്തിൻെറ സ്വതന്ത്രതലമായി വെളിപ്പെടുകയും ചെയ്യുന്ന ചരക്കു വ്യവസ്ഥയാണ് മുതലാളിത്തം. അതായത്, വസ്തുക്കളുടെ ലോകത്തുനിന്ന് ബഹിഷ്ക്കൃതനാണ് ഇവിടെ മനുഷ്യൻ. മനുഷ്യബഹിഷ്കരണ പ്രക്രിയയുടെ ഗതിവേഗത്തെ അടിസ്ഥാനപ്പെടുത്തിയാണ് ചരക്കു വ്യവസ്ഥയുടെ വളർച്ച. മറെറാരുതരത്തിൽ പറഞ്ഞാൽ, വസ്തുക്കളെ അവയുടെ ഉത്പാദന പ്രക്രിയയിൽ നിന്നും അടർത്തിമാററി, മനുഷ്യനിർമ്മുക്തഗണങ്ങളാക്കി (അഥവാ, വിനിമയ പ്രക്രിയയുടെ വസ്തുനിഷ്ഠ ഘടകങ്ങളാക്കി) മാററുക എന്നതാണ് മുതലാളിത്ത വികസനത്തിൻെറ അടിസ്ഥാനം. ചുരുക്കത്തിൽ, വസ്തുനിഷ്ഠതയെക്കുറിച്ചുള്ള ഫോർമലിസ്ററിക് സങ്കൽപ്പനമാണ് മുതലാളിത്ത സാമ്പത്തിക ക്രമത്തിൻെറ പ്രത്യയശാസ്ത്രപരമായ ഉള്ളടക്കം.



ഗ്രാംഷി

ചരക്കുവ്യവസ്ഥയുടെ വളർച്ച മനുഷ്യസംസ്കൃതിയുടെ ഭൗതികവും ആത്മീയവും ആയ സമസ്ത തലങ്ങളേയും ആഴത്തിൽ ബാധിക്കുന്ന ഒരു പ്രതിസന്ധി ഘട്ടത്തിൽ എത്തിനിൽക്കുന്നതായി മാർക്സ് 'മൂലധന'ത്തിൽപ്പറയുന്നു. ഉൽപ്പന്നങ്ങൾക്ക് 'അമാനുഷ'മായ ശക്തിപരിവേഷങ്ങൾ കൽപ്പിക്കപ്പെടുകയും, അതിലൂടെ, അവ മനുഷ്യനുമേൽ വിധ്വംസകമായ ആധിപത്യം സ്ഥാപിക്കുകയും ചെയ്യുന്നതോടെയാണ് ഈ പ്രതിസന്ധിക്ക് കളമൊരുങ്ങുന്നത്.* (മാർക്സ് ഇതിനെ Fetishism of

commodities എന്നു വിളിക്കുന്നു). സ്വന്തം അദ്ധ്വാനത്തിന്റെ വസ്തുനിഷ്ഠമായ ആവിഷ്കാര രൂപങ്ങളെ അതീത ശക്തികളായി ക്കാണുകയും അവയോട് അനുഷ്ഠാനപരമായ വിധേയത്വം പുലർത്തുകയും ചെയ്യുന്ന മനുഷ്യന് സ്വാതന്ത്ര്യത്തിന്റേയും സൃഷ്ട്യുന്മുഖപ്രയോഗത്തിന്റേയും ആത്മസത്ത നഷ്ടപ്പെടുന്നു. സ്വന്തം അവസ്ഥകളെ രൂപപ്പെടുത്തുന്ന ജീവി എന്ന നിലയിൽനിന്ന് തനിക്ക് അന്യവും അതീതവുമായ ഒരു വ്യവസ്ഥയുടെ യാന്ത്രികഘടകം എന്ന നിലയിലേക്ക് മനുഷ്യൻ തരംതാഴ്ത്തപ്പെടുന്നു. അപമാനീകരണത്തിന്റേതായ ഈ ദുരവസ്ഥയുടെ നിരാധനവും മനുഷ്യാധീശത്വത്തിന്റേയും സ്വാതന്ത്ര്യത്തിന്റേയും സാക്ഷാത്കാരവുമാണ് മാർക്സീയൻ സോഷ്യലിസ്റ്റ് വിപ്ളവ സങ്കൽപ്പത്തിന്റെ ഉള്ളടക്കം. രീതിശാസ്ത്രപരമായിപ്പറഞ്ഞാൽ, വസ്തുപ്രമാണികതാ സങ്കൽപ്പ (Fetishism) ത്തിന്റെ അടിസ്ഥാന നിരാസമാണ് മാർക്സീയൻ സിദ്ധാന്തവൽക്കരണ സമ്പ്രദായത്തിന്റെ കാതൽ. അൽത്തൂസ്സറുടെ വസ്തുപ്രാമാണികതാനിഷ്ഠമായ സിദ്ധാന്തവൽക്കരണ സമ്പ്രദായം മാർക്സിന്റെ രീതിയെ പ്രതിനിധാനം ചെയ്യുന്നില്ലെന്നു മാത്രമല്ല അതിന് എതിർ നിൽക്കുകയും ചെയ്യുന്നു. വസ്തുനിഷ്ഠതയെ സംബന്ധിക്കുന്ന പോസററിവിസ്ററിക് നിലപാടിലൂടെ മുതലാളിത്തത്തിന്റെ വിചാരമാതൃകകൾക്ക് വശപ്പെട്ടുപോകുന്ന അൽത്തൂസ്സർ മാർക്സിനെ മാർക്സിസ്ററ് വിരുദ്ധമായി വായിക്കുക എന്ന അക്ഷന്തവ്യമായ കുററകൃത്യത്തിൽ പ്രതിചേർക്കപ്പെടുന്നു.

ലളിതവൽക്കരണത്തിന്റെ അല്പസാധ്യതയ്ക്കുപോലും ഇടമില്ലാത്തവിധം അതിസങ്കീർണ്ണവും അത്യുജ്ജ്വലവുമാണ് മാർക്സിന്റെ മനുഷ്യദർശനം. പോസററിവിസത്തിന്റെ ഇടിലയുക്തിക്ക് വഴങ്ങുന്നതല്ല അതിന്റെ ഉൾക്കരുത്ത്. തത്ത്വചിന്തയുടെ അർത്ഥധ്വനികൾ കിഴിച്ചുമാററിയും ശാസ്ത്രനിഷ്ഠതയുടെ പുതിയ അർത്ഥങ്ങൾ കൂട്ടിയിണക്കിയും എളുപ്പവഴിയിൽ ക്രിയ ചെയ്യുമ്പോൾ മാർക്സിസം മാർക്സിന് അന്യമാകുന്നു. ശാസ്ത്രത്തോടുള്ള ആഭിമുഖ്യത്തിലാണ് വിചാരരീതികളുടെ ഗരിമ നിലകൊള്ളുന്നതെന്ന 'ന്യായ'ത്തിലേക്ക് നിർബന്ധിക്കുന്നതാണ് നമ്മുടെ കാലം. അഥവാ, ശാസ്ത്രത്തിന്റെ അറിവാണ് ശരിയായ ഓരേയൊരു അറിവ് എന്ന ശാസ്ത്രനിഷ്ഠാ വാദത്തിന്റെ കേവല സമവാക്യത്തിലേക്ക് അന്വേഷണ സമ്പ്രദായങ്ങളെ വെട്ടിനിറുത്തുന്നതാണ് നമ്മുടെ വർത്തമാനം. 'അപമാനവീകരണ' വ്യവസ്ഥയുടെ വാഴ്ചാനീതിയ്ക്കൊത്ത് നമ്മുടെ മനോനിലകളൊരുക്കിയെടുക്കുക എന്നതാണ് ഈ വെട്ടിനിറുത്തലിന്റെ പ്രത്യയശാസ്ത്രപരമായ അർത്ഥം. ശാസ്ത്രയുക്തിയെ അവലംബിക്കുന്ന വീക്ഷണ പദ്ധതികളിൽ നിന്നും തീർത്തും ഭിന്നമാണ് മാനുഷികനീതിയെ മുൻനിർത്തിയുള്ള മാർക്സിസത്തിന്റെ മൂല്യവിചാരവ്യവസ്ഥ.. മനുഷ്യവിമോചകമായ അറിവിന്റെ വഴിയാണ് മാർക്സിന് ശരിയായ വഴി. അടിമത്തത്തിലേക്ക് നിർബന്ധിക്കുന്ന 'അറിവ്' മനുഷ്യവിരുദ്ധമാണ്. അതുകൊണ്ടുതന്നെ അത് 'തെററായ' അറിവാകുന്നു. തെററിന്റെ നിരാകരണത്തിലൂടെ ശരിക്കുവേണ്ടിയുള്ള സമരമാണ് മാർക്സിസം. വിശകലന നിഷ്ഠമായ ഒരു പോസററിവിസ്ററിക് സാമൂഹ്യശാസ്ത്ര പദ്ധതിയല്ല; വിമർശനത്തിന്റെ വഴിയും വിമോചനത്തിന്റെ ലക്ഷ്യവുമുള്ള ഒരു തത്ത്വചിന്താപദ്ധതിയാണ് മാർക്സിസം.

## വിമർശനങ്ങളോടുള്ള നിലപാട്

മാർക്സിസത്തിന്റെ തത്ത്വചിന്താപരമായ പാരായണ (Philosophical reading) ത്തിൽ വിമർശകർ കണ്ടെത്തുന്ന അരുതായ്മകളെ പൊതുവിൽ മൂന്നായി ചുരുക്കിയെഴുതാമെന്നു തോന്നുന്നു. (1) വർഗ്ഗേതരമായ വ്യാഖ്യാനരീതി. (2) ആശയവാദത്തോടുള്ള ചായ്വ്. (3) കാൽപ്പനികമായ ആഭിമുഖ്യം. ഈ വിമർശനങ്ങളോടുള്ള നിലപാടുകൾ ഏറെ പ്രത്യക്ഷമായല്ലെങ്കിലും വ്യത്യസ്ത ഘട്ടങ്ങളിലായി ലേഖനം ഉൾക്കൊള്ളുന്നുണ്ട്. അവയുടെ സംക്ഷിപ്തമായ തെളിച്ചെഴുത്താണ് താഴെ.

(1) തൊഴിലാളിവർഗ്ഗത്തെ മനുഷ്യകുലത്തിന്റെ മുഴുവൻ വിമോചക ശക്തിയായിക്കാണുന്ന മാർക്സീയൻ നിലപാടിന്റെ സമഗ്രമായ മനസ്സിലാക്കൽ, അഥവാ, വർഗ്ഗവീക്ഷണത്തിന്റെ 'ഹ്യൂമനിസ്ററിക് ഡൈമൻഷ'നെക്കുറിച്ചുള്ള ശരിയായ ധാരണ ആദ്യവിമർശനത്തിന്റെ ലളിതവൽകൃത യുക്തിയെ അടിസ്ഥാനരഹിതമാക്കുന്നു.

(2) മനുഷ്യനെ 'സൃഷ്ട്യുന്മുഖ പ്രയോഗത്തിന്റെ ജീവി' (Being of Praxis) ആയി വിലയിരുത്തുന്നത് ആശയവാദപരമാണെങ്കിൽ അത്തരത്തിൽപ്പെട്ട ഒരു ക്രിയാത്മക ആശയവാദ ദർശനത്തിന്റെ* (ആശയവാദത്തിന്റെ ക്രിയാത്മക വശത്തെപ്പററി മാർക്സ് ഒന്നാമത്തെ ഫോയർബാഹ് തീസിസിൽ പ്രസ്താവിക്കുന്നത് ശ്രദ്ധിക്കുക. വിപ്ളവകരമായ ഒരു പുതിയ തത്ത്വചിന്താരീതിയുടെ ആവശ്യകതയിൽ വിരലൂന്നുന്ന അവസാനത്തെ തീസിസുമായി ചേർത്തുവായിക്കുമ്പോൾ ഈ പ്രസ്താവന കേവലം ആനുഷംഗികമല്ലെന്ന് നാം തിരിച്ചറിയുന്നു) സജീവ സാന്നിദ്ധ്യം മാർക്സിന്റെ കൃതികളെയാകെ ഇഴചേർത്തുനിർത്തുന്നതായി ഒരു തെളിഞ്ഞ വായന നമ്മെ ബോധ്യപ്പെടുത്തുന്നു.

(3) ഉത്കൃഷ്ടമായ ഒരു മാതൃകയെ മുൻനിർത്തി നിലനിൽക്കുന്ന ഒന്നിനെ എതിർക്കുകയും വിലയിരുത്തുകയും ചെയ്യുന്ന ഏതൊരു വിമർശന സിദ്ധാന്തത്തിനും കാൽപ്പനികതയുടെ സൂക്ഷ്മസ്വഭാവമുണ്ട്. വസ്തുതകളുടെ വിമർശനലേശമെന്യേയുള്ള സ്വീകരണ (Uncritical acceptance of facts) ത്തിന്റെ രീതിയാണ് ശരിയായ രീതിയെന്ന പോസററിവിസ്ററ് ശാഠ്യമാണ് കാൽപ്പനികതയ്ക്ക് അയിത്തം കൽപ്പിക്കുന്നത്. മാർക്സിന്റെ വിമർശന സിദ്ധാന്തത്തിൽ ഒരു പുത്തൻ മാനവികതയുടെ ദർശന സാകല്യമായി കാൽപ്പനികത അന്തർഭവിക്കുന്നു.

## അനുബന്ധം

രാഷ്ട്രീയ പ്രയോഗത്തിന്റെ മേഖലയിൽ മാർക്സിസം നേരിടുന്ന പ്രതിസന്ധി തെററായ ഒരു വായനാരീതിയുടെതന്നെ പ്രതിസന്ധിയായി തിരിച്ചറിയേണ്ടതുണ്ട്. സാമ്പത്തിക നിർണ്ണയനവാദ (Economic determinism) ത്തിന്റെ ലളിതവൽകൃത സമവാക്യങ്ങളിൽ കടിച്ചുതൂങ്ങുന്ന സൈദ്ധാന്തിക ശാഠ്യമായി, സാങ്കേതികവിദ്യയുടെ മനുഷ്യവിമുഖമായ ആസുരവികാസത്തെ ലക്ഷ്യം വയ്ക്കുന്ന 'ശാസ്ത്രഭക്തി പ്രസ്ഥാന'ത്തിന്റെ ഇരുണ്ട വഴികളിലൊന്നായി, മാനവികതയുടെ ദാർശനികമാനം ചോർന്നുപോയ വെറും വർഗ്ഗാധിപത്യവാദമായി, മാർക്സിസം ദുർവ്യാഖ്യാനം ചെയ്യപ്പെട്ടത് സാമ്പ്രദായിക ഭൗതികവാദത്തിന്റെ പ്രശ്നപരിസരത്തിന് പുറത്തുകടക്കാനാകാത്ത വായനാരീതിയുടെ ഫലമായാണ്. നേർവായനയുടെ തെളിഞ്ഞ വഴിയേ ഇനി മാർക്സിനെ സമീപിക്കേണ്ടിയിരിക്കുന്നു. മനുഷ്യനോട് വിട്ടുവീഴ്ചയില്ലാത്ത പ്രതിബദ്ധത പുലർത്തുന്ന സത്യാന്വേഷണ ദർശനങ്ങളുടെ ഉശിരൻ മാതൃകയായി മാർക്സീയൻ ചിന്തയെ വായിച്ചെടുക്കേണ്ടിയിരിക്കുന്നു.

'മനുഷ്യനെ സംബന്ധിച്ചിടത്തോളം എല്ലാ അന്വേഷണങ്ങളുടേയും ലക്ഷ്യം മനുഷ്യൻ തന്നെ'* (മാർക്സിന്റെ 'ക്രിട്ടിക് ഓഫ് ഹെഗൽസ് ഫിലോസഫി ഓഫ് റൈറ്റ്' എന്ന കൃതിയിൽനിന്ന്) എന്ന സൗമ്യവും ദീപ്തവുമായ അറിവാണ് മാർക്സിസത്തിന്റെ വററാത്ത ചൈതന്യം.

---

കുറിപ്പ്: 1. ലൂക്കാച്ചിന്റേയും അഡോർണോ, മാർക്യൂസ് തുടങ്ങിയ 'ഫ്രാങ്ക്ഫർട്ട് സ്കൂൾ' ചിന്തകരുടേയും പഠനങ്ങൾ ഈ ലേഖനത്തിന്റെ ഉള്ളടക്കത്തെ സ്വാധീനിച്ചിട്ടുണ്ട്.

2. മാർക്സിന്റെ ആദ്യകാല പഠനങ്ങളെക്കുറിച്ചുള്ള പരാമർശങ്ങൾക്ക് മുഖ്യ അവലംബം കാമെൻകായുടെ നേതൃത്വത്തിൽ പ്രസിദ്ധപ്പെടുത്തിയ 'പോർട്ടബിൾ കാറൽമാർക്സ്' [Eugene Kamenka: (Selected & Translated), 'Portable Karl Marx', Penguin, 1983], ബോട്ടോമർ ചിട്ടപ്പെടുത്തിയ 'കാറൽമാർക്സ്: ഏർളി റൈറ്റിങ്സ്' (T.B.Bottomore: 'Karl Marx: Early Writings', C.A.Watts, 1963) എന്നീ പുസ്തകങ്ങളാണ്.

3. അൽത്തൂസ്സർ ചിന്തയെക്കുറിച്ചുള്ള പരാമർശങ്ങൾക്ക് അവലംബം, അദ്ദേഹത്തിന്റെ പ്രത്യയശാസ്ത്രസംബന്ധമായ ലേഖനങ്ങൾ അടങ്ങുന്ന 'എസ്സേയ്സ് ഓൺ ഐഡിയോളജി' (Althusser: 'Essays on ideology', Verso, 1984) എന്ന പുസ്തകമാണ്.

(അവസാനിച്ചു)





അസ്ഗർ അലി എഞ്ചിനീയർ

TASLIMA NASRIN

LAJJA

SHAME

# ഇസ്ലാമും തസ്ലീമയും



തസ്ലീമ നസ്റീൻ ഈയിടെയായി പത്രങ്ങളുടെ ഇഷ്ടകഥാപാത്രമായി മാറിയിരിക്കുന്നു. അവർ തലക്കെട്ടുകളിൽ സ്ഥാനംപിടിക്കാത്ത ദിവസങ്ങൾ കുറവാണ്. മതങ്ങളെ പൊതുവായും ഇസ്ലാമിനെ വിശേഷിച്ചും അവർ ആക്രമിക്കുന്നുവെന്നതാണ് ഇതിന്റെ കാരണം. സ്ത്രീപുരുഷ സമത്വത്തിനുള്ള ഉപാധിയെന്ന നിലയ്ക്കാണ് തസ്ലീമ മതങ്ങൾക്കെതിരായ വിമർശനങ്ങൾ ഉന്നയിക്കുന്നത്. ഇസ്ലാമിനെതിരായ അവരുടെ വിമർശനങ്ങളാകട്ടെ, പലപ്പോഴും അത്യധികം തീവ്രവാദപരമായ സമീപനത്തിലെത്തുന്നു. തന്നെയാണ് എന്റെയും അഭിപ്രായം. എന്നാൽ വിശ്വാസമാകട്ടെ, അവിശ്വാസമാകട്ടെ, തത്ത്വചിന്താപരമായ ഒരു നിലപാടിന്റെ അടിസ്ഥാനത്തിലാണുണ്ടാകുന്നതെന്നു ശ്രദ്ധിക്കണം. മതങ്ങളുടെ വൈവിധ്യത്തോടു സമരസപ്പെട്ടു പോവുകയെന്നതും എല്ലാ മതങ്ങളേയും ബഹുമാനിക്കുകയെന്നതും ഇന്നത്തെ അത്യാധുനിക സമൂഹത്തിന്റെ അനിവാര്യതയാണ്. അതുപോലെ, നിരീശ്വരവാദികളുടെ നിലപാടുകളും മാനിക്കപ്പെടണം. ഒപ്പം, നിരീശ്വരവാദികൾ വിശ്വാസികളുടെ കാഴ്ചപ്പാടിനെയും ബഹുമാനിക്കണം. ഈ വിരുദ്ധ ചിന്താരീതികൾ തമ്മിൽ ഗൗരവപ്പെട്ട ദാർശനിക സംവാദങ്ങളും അഭികാമ്യമാണ്. പക്ഷേ, ഒരുവിഭാഗത്തെ നശിപ്പിക്കുവാനായി മറെറാരു വിഭാഗം ശ്രമിച്ചുകൂടാ. സത്യത്തിൽ പക്ഷേ, ഈ രണ്ടു വിഭാഗങ്ങളിലും മൗലികവാദികളേയും സങ്കുചിത മനസ്കരേയും കാണാം.

യഥാർത്ഥ പ്രശ്നങ്ങളെക്കുറിച്ചുള്ള മെച്ചപ്പെട്ട ധാരണയോ, അവ എന്തൊക്കെയാണെന്നു മനസ്സിലാക്കാനുള്ള അവധാനതയോ അവർ പ്രകടിപ്പിച്ചതായി തോന്നുന്നില്ല. ചില സന്ദർഭപരമായ ആചാരങ്ങളെ വേർപെടുത്തി ആക്രമിക്കുന്നതിലല്ല, മറിച്ച് വ്യക്തമായ അറിവോടെയും ധാരണയോടെയും മതങ്ങളെ സമഗ്രമായി മെച്ചപ്പെടുത്തുന്നതിനാണ് ഒരു യഥാർത്ഥ പരിഷ്കർത്താവ് ശ്രമിക്കേണ്ടത്. ഇതിനാകട്ടെ, നിലവിലുള്ള സമൂഹത്തോട് കൂടുതൽ പ്രകാവും ക്ഷമാധിഷ്ഠിതവുമായ നിലപാടു സ്വീകരിക്കേണ്ടതായുണ്ട്.

എന്തിനും ഏതിനും മതങ്ങളെ കുററപ്പെടുത്തുന്ന മാനവികതാവാദികളും യുക്തിവാദികളും നിരീശ്വരവാദികളും ധാരാളമായുണ്ട്. മതമൗലികവാദികളെപ്പോലെതന്നെ അവരും പൂർണ്ണമായ അക്ഷമ പ്രകടിപ്പിക്കുന്നു; മററുള്ളവരും തങ്ങളെപ്പോലെ ചിന്തിക്കണമെന്നും മതത്തെയും ദൈവത്തെയും തള്ളിപ്പറയണമെന്നും ശാഠ്യംപിടിക്കുന്നു. ദൈവവിശ്വാസംതന്നെ അന്ധവിശ്വാസമാണെന്നും അതുമായി ബന്ധപ്പെട്ട സകലതും തിരസ്കാരമർഹിക്കുന്നുവെന്നുമാണ് അവരുടെ നിലപാട്. തസ്ലീമ നസ്റീൻ ഈ വിഭാഗത്തിൽപ്പെടുന്നു. മതപരമായ എന്തെങ്കിലും സമ്പ്രദായത്തെക്കുറിച്ച് ആരെങ്കിലും എന്തെങ്കിലും ഉരിയാടിയാൽ മതി, അവരുടെ മുഖം ചുവക്കും. ഒരാൾക്ക് നിരീശ്വരവാദിയാകാൻ അവകാശമില്ലെന്നല്ല ഞാൻ പറഞ്ഞുവരുന്നത്. നിശ്ചയമായും, ഒരാൾക്ക് വിശ്വാസിയാകാനും അവിശ്വാസിയാകാനും അവകാശമുണ്ടെന്നു

മതവിശ്വാസികളിൽ മാത്രമാണ് യാഥാസ്ഥിതികരും ഇടുങ്ങിയ ചിന്താഗതിക്കാരുമുള്ളതെന്ന് പൊതുവേ ധാരണയുണ്ട്. അതു ശരിയല്ല. അവിശ്വാസികൾക്കിടയിലും ഇത്തരക്കാർ ധാരാളമായുണ്ട്. അവർ വിശ്വാസികളുടെ നിലപാടിനെ മനസ്സിലാക്കുവാനുള്ള ക്ഷമാശീലംപോലും കാണിക്കുന്നില്ല.

## സഹിഷ്ണുത–ഒരു മാനസികഭാവം

ഇവിടെ ഒരുകാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതായുണ്ട്. ക്ഷമയും അക്ഷമയും ഓരോതരം മാനസികസ്വഭാവമാണ്. അല്ലാതെ മതത്തിന്റെ സ്വഭാവമല്ല. ഒരു മതം സഹിഷ്ണുതയോ അസഹിഷ്ണുതയോ കാണിക്കുന്നുവെന്നതിനെക്കാൾ, ഒരു വ്യക്തി സഹിഷ്ണുതയോ അസഹിഷ്ണുതയോ കാണിക്കുന്നുവെന്നു പറയുന്നതാകും കൂടുതൽ ശരി. ഹിന്ദുമതം കൂടുതൽ സഹിഷ്ണുതാസ്വഭാവമുള്ളതാണെന്നും ഇസ്ലാം അങ്ങനെയല്ലെന്നും, നേരേ തിരിച്ചും, പറയുന്നതിൽ വലിയ കഴമ്പുണ്ടെന്ന് ഞാൻ കരുതുന്നില്ല. ഹിന്ദു മതമോ ഇസ്ലാം മതമോ അല്ല, മറിച്ച് ഒരു ഹിന്ദുവോ ഒരു മുസ്ലീമോ ആണ് ക്ഷമയും അക്ഷമയും പ്രകടിപ്പിക്കുന്നത്. മുസ്ലീങ്ങൾക്കിടയിൽത്തന്നെ ഈ രണ്ടു വിഭാഗക്കാരെയും കാണാം. അതുപോലെ ഹിന്ദുക്കളിലും ക്രിസ്ത്യാനികളിലും സിക്കുകാരിലുമെല്ലാം ഈ രണ്ടു കൂട്ടരേയും കാണാം. ഇങ്ങനെയുണ്ടാകുന്നത് തികച്ചും വ്യക്തികളുടെ മാനസികനിലവാരത്തിന്റെ അടിസ്ഥാനത്തിലാണ്. മതം ഇക്കാര്യത്തിൽ പൂർണ്ണമായും നിക്പക്ഷമാണ്. അവിശ്വാസികൾക്കിടയിലും ഇങ്ങനെ രണ്ടുവിഭാഗക്കാരെ കാണാം. അതതു വ്യക്തികളുടെ മനോഗതമനുസരിച്ച് അവർക്കിടയിലും സഹിഷ്ണുത കാണിക്കുന്നവരുണ്ട്, അതു കാണിക്കാത്തവരുണ്ട്. ചർച്ചാസന്ദർഭങ്ങളിൽ പ്രകോപിതരായി സ്വയം മറക്കുന്ന ധാരാളം നിരീശ്വരവാദികളെ എനിക്കു പരിചയമുണ്ട്. മതവിശ്വാസികൾ മുഴുക്കെ മൗലികവാദികളാണെന്നും അവിശ്വാസികൾ മുഴുക്കെ ക്ഷമാശീലരാണെന്നുമുള്ളത് വ്യാപകമായ ഒരു തെററിദ്ധാരണ മാത്രമാണ്. മഹാത്മാഗാന്ധി കടുത്ത മതവിശ്വാസിയായിരുന്നുവെങ്കിലും അദ്ദേഹം കാണിച്ച സഹിഷ്ണുത അപാരമായിരുന്നു. ഇസ്ലാം മതവിശ്വാസിയായ മൗലാനാ ആസാദ് ആകട്ടെ, പ്രാപഞ്ചികമായ ഒരു കാഴ്ചപ്പാടിന്റെ ഉടമയും മറെറല്ലാ മതങ്ങളേയും ആദരിച്ചയാളുമായിരുന്നു. ഗാന്ധിജിയെപ്പോലെ അദ്ദേഹവും സർവമതങ്ങളുടേയും കാതൽ ഒന്നുതന്നെയാണെന്നും സമ്പ്രദായങ്ങളിൽ മാത്രമേ വ്യത്യാസമുള്ളുവെന്നും വിശ്വസിച്ചു.

## മതങ്ങളും സ്ത്രീസ്വാതന്ത്ര്യവും

തസ്ലീമ നസ്റീൻ വലിയ തിരക്കു

കാണിക്കുന്നു—സ്വയം പരസ്യപ്പെടുത്തുന്ന കാര്യത്തിലും സ്ത്രീപുരുഷസമത്വം നേടിയെടുക്കുന്ന കാര്യത്തിലും അവർക്ക് ഒരുപോലെ ബദ്ധപ്പാടാണ്. മതങ്ങളെ അധിക്ഷേപിച്ചതുകൊണ്ടു മാത്രം സ്ത്രീപുരുഷസമത്വം സ്ഥാപിക്കുവാൻ കഴിയില്ല. ഒന്നാമതായി, മതം സ്ത്രീപുരുഷസമത്വം ഉദ്ഘോഷിക്കുന്നതുകൊണ്ടു മാത്രം സമൂഹത്തിൽ അതുണ്ടാകണമെന്നില്ല. രണ്ടാമതായി സകല മതങ്ങളേയും ഉന്മൂലനം ചെയ്താലും സമൂഹത്തിൽ സ്ത്രീപുരുഷതുല്യത ഉണ്ടാകണമെന്നില്ല.

ഈ രണ്ടുതരം സാഹചര്യങ്ങൾക്കും ഉദാഹരണങ്ങൾ നല്കുവാൻ കഴിയും. സ്ത്രീപുരുഷസമത്വത്തിനായി ശക്തമായും സുവ്യക്തമായും വാദിക്കുന്ന ഭാഗങ്ങൾ ഖുറാനിലുണ്ട്. (വിശുദ്ധ ഖുറാൻ 33:35) എന്നിട്ടും അന്നു നിലവിലുണ്ടായിരുന്ന സാമൂഹിക സാഹചര്യങ്ങൾക്കനുസൃതമായി ചില വിട്ടുവീഴ്ചകൾ ചെയ്തുകൊണ്ട് ചെറിയ നിലയിലുള്ള പുരുഷമേധാവിത്വം അനുവദിക്കപ്പെടുകയാണുണ്ടായത്. തന്നെ ഭർത്താവ് അന്യായമായി മർദ്ദിച്ചുവെന്ന് ഒരു യുവതി പ്രവാചകനോടു പരാതിപ്പെട്ടപ്പോൾ, അവളോടു തിരിച്ചടിക്കുവാനാണ് (ഇക്താസി) പ്രവാചകൻ ഉപദേശിച്ചത്. മദീനയിലെ സ്ത്രീകൾ സന്തോഷിച്ചു. ഈ ആഹ്ലാദം പക്ഷേ, ഏറെ നീണ്ടുനിന്നില്ല. പുരുഷന്മാർക്ക് ഇതേക്കുറിച്ച് ആവലാതിയായി. അവർ ചെന്ന് പ്രവാചകനോട് വീണ്ടും പരാതിപ്പെട്ടതിനെത്തുടർന്ന് ദൈവത്തിന് ഇക്കാര്യത്തിൽ വിട്ടുവീഴ്ച ചെയ്യേണ്ടിവന്നു. കുടുംബത്തിനു വരുമാനമുണ്ടാക്കുന്നവർ ആണുങ്ങളായതുകൊണ്ടും സ്ത്രീകളും കുട്ടികളും അവരെ ആശ്രയിച്ചുപോരുന്നതുകൊണ്ടുമാണ് പുരുഷന്മാർക്ക് ഇളവുകളനുവദിക്കുവാൻ ദൈവം നിർബ്ബന്ധിതനായത്. സാമൂഹിക സാഹചര്യങ്ങൾ കണക്കിലെടുത്തുകൊണ്ടു മാത്രമേ നിയമനിർമ്മാണം സാധിക്കൂ. എങ്കിൽപ്പോലും, അടിസ്ഥാന മാനദണ്ഡം സ്ത്രീപുരുഷ സമത്വംതന്നെയാണെന്ന് വിശുദ്ധ ഖുറാൻ അർത്ഥശങ്കയ്ക്കിടയില്ലാത്തവിധത്തിൽ വ്യക്തമാക്കി. എങ്കിലും, ഇസ്ലാമിക സമൂഹങ്ങൾ സ്ത്രീകൾക്കു തുല്യത അനുവദിച്ചുകൊടുത്തില്ല. എന്നു മാത്രമല്ല, അവരെ അടിച്ചമർത്തുകയും ചെയ്തു. ഇസ്ലാമിക വ്യക്തിനിയമങ്ങൾതന്നെ വികസിപ്പിക്കപ്പെടുന്നത് ഈ സാമൂഹിക സാഹചര്യങ്ങളിലാണ്. സ്ത്രീപുരുഷതുല്യതയ്ക്കായുള്ള വിശുദ്ധ ഗ്രന്ഥത്തിൻെറ ഗംഭീരമായ അനുശാസനങ്ങൾ അങ്ങനെ തിരസ്കരിക്കപ്പെട്ടു. ഇതിൻെറ മുഖ്യ കാരണം, സമൂഹം പുരുഷമേധാവിത്വത്തിൽ അധിഷ്ഠിതമായിരുന്നുവെന്നതു തന്നെ.

രണ്ടാമത്തെ സാഹചര്യത്തിനുള്ള ഉദാഹരണം കമ്മ്യൂണിസ്ററ് സമൂഹമാണ്. കമ്മ്യൂണിസ്ററുകൾ ഉറച്ച നിരീശ്വരവാദികളും സ്ത്രീപുരുഷസമത്വത്തിൻെറ വക്താക്കളുമായിരുന്നല്ലോ. എന്നാൽ കമ്മ്യൂണിസ്ററുകാരുടെ സുവർണ്ണ കാലഘട്ടത്തിൽപ്പോലും അന്നത്തെ സോവിയററ് യൂണിയനിൽ ആൺ പെൺ തുല്യത സ്ഥാപിക്കുന്നതിൽ അവർ പരാജയപ്പെട്ടുവെന്നു നമുക്കറിയാം. സൈദ്ധാന്തികമായും ആശയപരമായും സ്ത്രീകൾ തുല്യരായിരുന്നുവെങ്കിലും, ഫലത്തിൽ അങ്ങനെയായിരുന്നില്ല. സമൂഹം സ്ത്രീപുരുഷ തുല്യതയെന്ന ആശയത്തെ പൂർണ്ണമായും ഉൾക്കൊള്ളണമെങ്കിൽ ഇനിയും കുറച്ചുകൂടി തലമുറകൾ കഴിയേണ്ടിവന്നേക്കാം. ചുരുക്കത്തിൽ മതങ്ങളെ ഇല്ലാതാക്കിയതുകൊണ്ടോ, മതങ്ങൾ തുല്യതയെക്കുറിച്ചു പ്രസംഗിച്ചതുകൊണ്ടോ ആണും പെണ്ണും തമ്മിലുള്ള തുല്യത യാഥാർത്ഥ്യമാകണമെന്നില്ല. സാമൂഹിക സാഹചര്യങ്ങളെ അനുയോജ്യമായ വിധത്തിൽ മാററിത്തീർക്കുന്നതിലൂടെ മാത്രമേ അതിനു സാധിക്കൂ.

## തസ്ലീമയും സ്റ്റേറ്റ്സ്മാനും

തസ്ലീമയുടെ പത്രപ്രസ്താവനകളും അഭിപ്രായ പ്രകടനങ്ങളും അവരുടെ ധാരണയില്ലായ്മയെ പുറത്തു കാണിക്കുന്നുവെന്നു മാത്രമല്ല, യാഥാസ്ഥിതിക മുസ്ലീങ്ങളേയും മതമൗലികവാദികളേയും അനാവശ്യമായി പ്രകോപിപ്പിക്കുകയും ചെയ്യുന്നു. ഖുറാൻ ലിംഗപരമായ അസമത്വത്തെക്കുറിച്ചു പ്രബോധിപ്പിക്കുന്നതിനാൽ അതപ്പടി മാററിയെഴുതണമെന്ന് 'സ്റ്റേറ്റ്സ്മാൻ' പത്രത്തിനു നല്കിയ അഭിമുഖത്തിൽ അവർ പറഞ്ഞു. ബംഗ്ളാദേശിൽ അതോടെ എതിർപ്പിൻെറ കൊടുങ്കാററുയർന്നു. അവിടത്തെ മതമൗലികവാദികൾ തസ്ലീമയ്ക്കെതിരേ തിരിഞ്ഞു. അതോടെ തൻെറ നിലപാടു മാററിക്കൊണ്ടും പ്രസ്താവന നിഷേധിച്ചുകൊണ്ടും തസ്ലീമ 'സ്റ്റേറ്റ്സ്മാന്' കത്തെഴുതി. കഴിഞ്ഞ മേയ് 11-ന് പത്രത്തിൽ അതു പ്രസിദ്ധീകരിക്കപ്പെട്ടു. തസ്ലീമ എഴുതി— ''ഖുറാൻ അപ്പടി മാററിയെഴുതണമെന്ന അഭിപ്രായം എനിക്കില്ല. ഖുറാൻ മാററിയെഴുതാനാകുമെന്ന് ഞാൻ കരുതുന്നുമില്ല. ഞാൻ ഇൻറർവ്യൂ സന്ദർഭത്തിൽ പറഞ്ഞതുപോലെ മതഗ്രന്ഥത്തിൽ മാററങ്ങൾ വരുത്താനൊരുമ്പെടുന്ന ഏതൊരാളും കാഫിറാണ്. വലിയൊരു വിഭാഗം വിശുദ്ധമെന്നു കരുതുന്ന ഒരു മതഗ്രന്ഥത്തെ മാററുവാൻ നാം ശ്രമിക്കുന്നതെന്തിനാണ്? ഇതുസംബന്ധിച്ച എൻെറ കാഴ്ചപ്പാട് സുവ്യക്തവും അസന്ദിഗ്ദ്ധവുമാണ്. അനുയായികളുടെ ജീവിതരീതി നിശ്ചയിക്കുന്ന ഖുറാനും ബൈബിളും വേദങ്ങളും മററെല്ലാ മതഗ്രന്ഥങ്ങളും നമ്മുടെ കാലത്തിനും ലോകത്തിനും നിരക്കാത്തവയാണ്.''

'സ്റ്റേറ്റ്സ്മാ'ൻെറ 'പരിചയക്കുറവുള്ള' മുസ്ലീം അല്ലാത്ത പത്രപ്രവർത്തകന് ശരീയത്ത് നിയമത്തെയും ഖുറാൻ പ്രമാണങ്ങളേയും വേർതിരിച്ചു മനസ്സിലാക്കാനായില്ലെന്നും തസ്ലീമ പറഞ്ഞു. ഈ പത്രപ്രവർത്തകനാണ് കുഴപ്പങ്ങൾ സൃഷ്ടിച്ചതെന്നായി അവരുടെ നിലപാട്. എന്നാൽ 'സ്റ്റേറ്റ്സ്മാൻ' ആകട്ടെ, പത്രത്തിൽ പ്രസിദ്ധീകരിച്ച ഇൻറർവ്യൂ റിപ്പോർട്ട് പൂർണ്ണമായും ശരിയായിരുന്നുവെന്ന നിലപാടിൽ ഉറച്ചുനിന്നു. ഈ പത്രം ആദ്യം പ്രസിദ്ധീകരിച്ച അതേ അഭിപ്രായംതന്നെയാണ് തസ്ലീമ 'ദെർ സ്പൈഗൾ' (Der Spiegel) എന്ന ജർമ്മൻ മാസികയ്ക്ക് അനുവദിച്ച ഇൻറർവ്യൂവിലും പ്രകടിപ്പിച്ചത്. മാത്രവുമല്ല, 'സ്റ്റേറ്റ്സ്മാ'നിലെ റിപ്പോർട്ട് നിഷേധിച്ചയുടനെതന്നെ ആസ്ട്രേലിയൻ ടെലിവിഷന് അനുവദിച്ച അഭിമുഖത്തിലും ഇസ്ലാം സ്ത്രീകളെ അടിമകളാക്കുന്നുവെന്ന് അവർ പറഞ്ഞു. ചുരുക്കത്തിൽ തസ്ലീമ ഒരു സാമൂഹിക പരിഷ്കർത്താവേയാകുന്നില്ലെന്നു മാത്രമല്ല, വല്ലാത്ത എടുത്തുചാട്ടം കാണിക്കുന്നവളായി മാറുകയും ചെയ്യുന്നു. സങ്കീർണ്ണമായ സാമൂഹിക സമസ്യകളെക്കുറിച്ചുള്ള മെച്ചപ്പെട്ട ധാരണയോ ദാർശനികമായ എന്തെങ്കിലും നിലപാടുതറയോ അവർക്കില്ല. അവിശ്വാസികളുടെ കൂട്ടത്തിൽ പുതുതായ അംഗത്വമെടുത്ത ഒരാളെപ്പോലെ, എല്ലാവരേയും അവരുടെ കൂട്ടത്തിൽച്ചേർക്കുവാൻ അവർ ഭ്രാന്തമായ ആവേശം കാണിക്കുന്നു.

തികച്ചും പ്രകോപനപരമായ പ്രസ്താവനകൾ തസ്ലീമ മുൻപും ചെയ്തിട്ടുണ്ട്. കൽക്കത്തയിൽവച്ച് കുറേ സ്ത്രീവിമോചനവാദികൾ ചേർന്ന് ബലാത്സംഗപ്രശ്നത്തെക്കുറിച്ച് അഭിപ്രായം ചോദിച്ചപ്പോൾ അവർ നിർദ്ദേശിച്ച പരിഹാരം, സ്ത്രീകൾ പുരുഷന്മാരെ തിരിച്ചു ബലാത്സംഗം ചെയ്യണമെന്നായിരുന്നു!

## നവോത്ഥാനത്തിൻെറ രീതിശാസ്ത്രം

സാമൂഹികവും സാംസ്കാരികവുമായ വിശ്വാസപ്രമാണങ്ങളെ പാടേ അവഗണിച്ചുകൊണ്ട് പരിഷ്കരണങ്ങൾ സാദ്ധ്യമല്ല. രാജാറാം മോഹൻറോയ്, ഈശ്വരചന്ദ്ര വിദ്യാസാഗർ, സർ സയിദ്, മൗലവി ചിരാഗ് അലി, സയിദ് അമീർ അലി, സ്വാമി വിവേകാനന്ദൻ തുടങ്ങിയ മഹാന്മാരായ പണ്ഡിതരും പരിഷ്കർത്താക്കളും സ്വയം പരസ്യപ്പെടുത്തുവാൻ തുനിഞ്ഞവരല്ല. ഇവരൊന്നും ഒരു ജനതയുടെ വികാരങ്ങൾക്കു മുറിവേല്പിക്കുകയും ചെയ്തിട്ടില്ല. ഇവർക്കെല്ലാംതന്നെ സാമൂഹിക നവോത്ഥാനത്തിനുള്ള താന്താങ്ങളുടെ കാഴ്ചപ്പാടിനാധാരമായ ശക്തമായ ദാർശനികാടിത്തറയുണ്ടായിരുന്നു. ഈ മഹദ്വ്യക്തികൾ സാമൂഹിക നവോത്ഥാനത്തിന് ആഹ്വാനം നല്കിയത്, അവരുടെ മതപ്രമാണങ്ങളെത്തന്നെ അടിസ്ഥാനമാക്കിയായിരുന്നു. ഇവരും പടിഞ്ഞാറൻ വിദ്യാഭ്യാസം നേടിയവരായിരുന്നുവെങ്കിലും സ്വന്തം സാമൂഹികവും സാംസ്കാരികവുമായ വേരുകൾ അറുത്തുകളഞ്ഞിരുന്നില്ല. എന്നാൽ തസ്ലീമ നസ്റീനും സൽമാൻ റുഷ്ദിയും അവരെപ്പോലുള്ളവരുമാകട്ടെ, തങ്ങളെത്തന്നെ പൂർണ്ണമായും പാശ്ചാത്യവൽക്കരിക്കുകയും സ്വന്തം സാംസ്കാരികാടിത്തറയിൽനിന്നും വിട്ടുമാറി അന്യരെപ്പോലെ സംസാരിക്കുകയും മതവിശ്വാസികളെ അനാവശ്യമായി പ്രകോപിപ്പിക്കുകയും ചെയ്യുന്നു. ഏതെങ്കിലും ആദരണീയമായ മൂല്യസങ്കല്പത്തിൻെറ അടിസ്ഥാനത്തിൽ ഉന്നയിക്കപ്പെടുമ്പോഴാണ് വിട്ടുവീഴ്ചയില്ലാത്ത സമരോത്സുകതകൾ ക്രിയാത്മകവും പുരോഗമനാത്മകവുമായിത്തീരുക. പഴകി ജീർണ്ണിച്ച പാരമ്പര്യങ്ങൾ തിരസ്കരിക്കപ്പെടുകതന്നെ വേണമെന്ന കാര്യത്തിൽ രണ്ടഭിപ്രായമില്ല. അതു പക്ഷേ, ധൈഷണികവും ദാർശനികവുമായ നിലപാടുകൾ സൃഷ്ടിച്ചുകൊണ്ടായിരിക്കണം.



തസ്ലിമ നസ്രീൻ

മഹാന്മാരായ പരിഷ്കർത്താക്കൾ എന്നും വലിയ ദീർഘദർശികളും സാമൂഹിക നിർമ്മാതാക്കളുമായിരിക്കും. ഏതൊരു മതപ്രമാണത്തിനും രണ്ടുവശങ്ങളുണ്ടെന്ന് അവർ അറിയുന്നു. ഒന്ന്, സന്ദർഭപരമായ മൂല്യസംഹിത—അതായത് അതതു മതങ്ങളുണ്ടായ കാലഘട്ടത്തിൻെറ സൃഷ്ടിയായ അനുശാസനങ്ങൾ. രണ്ട്, അടിസ്ഥാന മൂല്യസംഹിതകൾ— ഉദാഹരണത്തിന് നീതി, സമത്വം, സഹിഷ്ണുത തുടങ്ങിയവയെക്കുറിച്ചുള്ള പൊതുവായ പരികല്പനകൾ. ഇവയിൽ ആദ്യവിഭാഗത്തിൽപ്പെടുന്നവയെ മാറിയ സാമൂഹിക സാഹചര്യങ്ങളുടേയും ലോകക്രമത്തിൻെറയും അടിസ്ഥാനത്തിൽ പുനഃപരിശോധിക്കുകയോ തിരസ്കരിക്കുകയോ ചെയ്യണം. അങ്ങനെ ചെയ്യുന്നതാകട്ടെ, ആവുന്നതും രണ്ടാമതായിപ്പറഞ്ഞ പൊതു മൂല്യസംഹിതകളുടെ അടിസ്ഥാനത്തിലാവുകയും വേണം—മിക്കപ്പോഴും ഇതു സാദ്ധ്യമാണുതാനും. തസ്ലീമ നസ്റീൻ വിശുദ്ധ ഖുറാൻ ശ്രദ്ധാപൂർവ്വം വായിച്ചിരുന്നുവെങ്കിൽ (അവർ ഖുറാൻ വായിച്ചിട്ടുതന്നെയുണ്ടോ എന്നറിഞ്ഞുകൂടാ) സ്ത്രീപുരുഷ സമത്വത്തെക്കുറിച്ചുള്ള മഹത്തായ പരികല്പനകൾ കണ്ടുപിടിക്കാൻ കഴിഞ്ഞേനേ. ഖുറാൻ വചനങ്ങളുടെ അടിസ്ഥാനത്തിൽത്തന്നെ സ്ത്രീപുരുഷതുല്യതയ്ക്കും വനിതകളുടെ അവകാശങ്ങൾ സംരക്ഷിക്കുന്നതിനും വേണ്ടിയുള്ള തൻെറ വാദമുഖങ്ങൾ ഉന്നയിക്കുവാനും, സങ്കുചിതമനസ്കരായ മുല്ലമാർക്കും ഭ്രാന്തുപിടിച്ച മൗലികവാദികൾക്കുമെതിരേ ആശയപരമായി സമരം ചെയ്യുവാനും തസ്ലീമയ്ക്കു കഴിഞ്ഞേനേ. അതല്ല, അവർക്ക് മതവിശ്വാസിയാകാൻ താത്പര്യമില്ലെങ്കിൽ—നിരീശ്വരവാദിയാകാനാണിഷ്ടമെങ്കിൽ—അതിനും അവർക്കവകാശമുണ്ട്. അപ്പോഴും പൂർണ്ണമായ മതനിരപേക്ഷതാസങ്കല്പത്തിൻെറ അടിസ്ഥാനത്തിൽ അവർക്ക് ലിംഗപരമായ സമത്വത്തിനുവേണ്ടി വാദിക്കാം. അപ്പോൾപ്പോലും അവർക്ക് വിശുദ്ധ ഖുറാനെയോ ഇസ്ലാമിനെയോ ആക്രമിക്കേണ്ട കാര്യമില്ല. ശുദ്ധമതനിരപേക്ഷ സങ്കല്പങ്ങൾ മാത്രം മതിയാകും അവരുടെ കാഴ്ചപ്പാടുകൾ വ്യക്തമാക്കുവാൻ.

ഈ രീതി മുമ്പുമുതല്ക്കേ പല സ്ത്രീവിമോചനവാദികളും പരീക്ഷിച്ചു വരുന്നതുമാണ്. മതനിരപേക്ഷതയിലൂന്നിക്കൊണ്ട്, എന്നാൽ മതങ്ങളെ ആക്രമിക്കാതെതന്നെ, സ്ത്രീകളെ സംബന്ധിക്കുന്ന സാമൂഹിക നിയമങ്ങളിൽ മാററം വേണമെന്ന് അവർ ആവശ്യപ്പെടുന്നു. ഖുറാൻ പ്രമാണങ്ങളുടെ അടിസ്ഥാനത്തിൽത്തന്നെ സ്ത്രീപുരുഷ സമത്വത്തിനുവേണ്ടി ശബ്ദമുയർത്തുകയാണ് അമേരിക്കയിലെ റിഫാത്ത് ഹസ്സനും ഈ ലേഖകനും മററും ചെയ്യുന്നത്. ഖുറാനിൽ വിശ്വസിക്കാത്തവരേയും ശുദ്ധ മതനിരപേക്ഷതിൽ മാത്രം ഊന്നുന്നവരേയും അലോസരപ്പെടുത്താതെയാണ് ഞങ്ങൾ ജോലി ചെയ്യുന്നത്. യാഥാസ്ഥിതികർക്കും മൗലികവാദികൾക്കുമെതിരേ, തസ്ലീമ ചെയ്യുന്നതുപോലെ അവരെ കൂടുതൽ ശക്തിപ്പെടുത്താതെ ഞങ്ങൾ സമരം ചെയ്യുന്നുമുണ്ട്. തസ്ലീമയുടെ സമരതന്ത്രങ്ങൾ ബുദ്ധിപൂർവ്വകമല്ല; പക്വവുമല്ല.

ഇതെല്ലാമാണെങ്കിലും, സ്വാഭിപ്രായം പ്രകടിപ്പിച്ചതിൻെറ പേരിൽ ഒരാളുടെ തലയ്ക്കു വില നിശ്ചയിക്കുവാൻ ആർക്കും അവകാശമില്ലതന്നെ—പ്രകടിപ്പിക്കപ്പെട്ട അഭിപ്രായങ്ങൾ എത്രമേൽ തെററായിരുന്നാലും. ഇത്തരം കൊലവിളികൾ ശരിയല്ലെന്നു മാത്രമല്ല, നിന്ദാർഹവുമാണ്. ഖുറാൻ അനുസരിച്ച്, ശിക്ഷിക്കാനും രക്ഷിക്കാനുമുള്ള സർവ്വാധികാരി ദൈവം മാത്രമാണ്. നവീന മതനിരപേക്ഷ സമൂഹങ്ങളിൽ ഓരോരാൾക്കും അവരവരുടെ വിശ്വാസപ്രമാണങ്ങൾ വച്ചുപുലർത്തുവാൻ അവകാശമുണ്ട്.

വിവ: കാളീശ്വരം രാജ്

---

6-ാം പേജിൽനിന്നും തുടർച്ച

പോയട്ട സീതാറാം കേസരിപോലുമുണ്ടാകില്ല.

പന്ത്രണ്ടു വിഭാഗങ്ങൾക്കിടയിലുള്ള അനവരതമായ വിലപേശലായി അധികാര രാഷ്ട്രീയം മാറുമ്പോൾ ഭൂപരിഷ്കരണം പോലുള്ള ഒരു മതേതര പരിഷ്കാരം വല്ലതും വരാൻ സാദ്ധ്യതയുണ്ടോ?

വിഭാഗീയ ചിന്തക്കാർ തമ്മിലുള്ള അഡ്ജസ്ററുമെൻറ്-രാഷ്ട്രീയം ആഫ്രിക്കയിലുണ്ട്. ലെബനനിൽ അതായിരുന്നു. റുവാണ്ടയിലതായിരുന്നു. ബാബാസാഹേബ് അംബേദ്കറുടെ അഭിപ്രായം സ്വീകരിച്ച് കോൺഗ്രസ്സുകാർ റാംസേ മാക്ഡൊണാൾഡിൻെറ കമ്മ്യൂണൽ അവാർഡ് സ്വീകരിച്ചിരുന്നെങ്കിൽ ഇന്ത്യയിൽ ജനാധിപത്യം നിലനിൽക്കുമായിരുന്നില്ല.

രാഷ്ട്രീയം അധഃപതിക്കുമ്പോൾ അധോലോക ശക്തികൾ ബലപ്പെടും. പട്ടാളം മുന്നോട്ടുവരാം. വിപ്ളവപ്പാർട്ടികൾ മുന്നോട്ടുവരാം. ആരുവന്നാലും ഇന്ന് അധഃകൃതർക്കു കിട്ടുന്ന പ്രത്യേക പരിഗണനകൾ വല്ലതും കിട്ടാൻ പോകുന്നുണ്ടോ?

മറിച്ച് അധഃകൃതർ അധികാരത്തിൽ വരുമായിരുന്നോ? പിന്നോക്കമെന്ന ബ്രാൻറിനകത്ത് നൂറുകണക്കിനു ജാതികളുണ്ട്. ഉത്തരേന്ത്യയിൽ യാദവനെതിരായി കുർമി മുന്നോട്ടുവരുന്നപോലെ 'ഷെഡ്യൂൾഡ് കാസ്ററിനകത്തെ ഓരോ ജാതിയും മൊത്തം ഓഹരിക്കകത്തെ അവരുടെ ഓഹരിയാവശ്യപ്പെടില്ലേ? ഉള്ളാടൻെറയും നായാടിയുടെയും പറയൻെറയും വീതം പുലയർക്ക് മാത്രമായിപ്പോകുമോ? സംവരണത്തിനകത്തും സംവരണം അല്ലെങ്കിൽ വീതംവയ്ക്കൽ വേണ്ടിവരും.

ദളിത രാഷ്ട്രീയത്തിൻെറ ഡയലോഗും മനുവാദത്തിനെതിരെ നടക്കുന്ന മായാവതിവാദവും യഥാർത്ഥ സത്യത്തെ മറച്ചുവയ്ക്കാൻ പോന്നതല്ല. അംബേദ്കർ മുതൽ കൻഷിറാം വരെയുള്ളവരല്ല; അധഃസ്ഥിത വിഭാഗത്തിന് സഹായമായി വന്നത്. ആദിമ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് തൊട്ട് എം.വി.രാഘവൻെറ സി.എം.പി വരെയുള്ള മതേതര രാഷ്ട്രീയക്കാരാണ് അധഃസ്ഥിതരുടെ ഇപ്പോഴത്തെ യഥാർത്ഥ നേട്ടങ്ങൾക്ക് കാരണക്കാരായത്. 1950 മുതലുള്ള കാൽ നൂററാണ്ടുകാലത്തെ കമ്മ്യൂണിസ്ററുകാരുടെ പ്രവർത്തനമല്ലേ അധഃകൃതർക്ക് സാമൂഹ്യമായ തുല്യത കേരളത്തിൽ നേടിക്കൊടുത്തത്? അംബേദ്കറായിരുന്നോ?

ദളിത രാഷ്ട്രീയം വെറും ജാതിരാഷ്ട്രീയമാണ്. മതേതരത്വവും ജാതിരാഷ്ട്രീയവും ഒരു വായിൽ ഒതുങ്ങില്ല. ഇതൊക്കെ ദളിതരാഷ്ട്രീയക്കാരറിയാൻ അല്പം കാലമെടുക്കും. അനുഭവിച്ചറിയേണ്ടത് അനുഭവിച്ചുതന്നെ അറിയണം. അതുവരെ അന്ധവിശ്വാസങ്ങൾ തന്നെ ശരണം.

11-ാം പേജിൽനിന്നും തുടർച്ച

തന്ത്ര്യം വേണമെന്ന്! ഇതിൽ നിയമപരമായ ഒരു തടസ്സവുമുണ്ടാകാൻ പാടില്ല. നഷ്ടപരിഹാരം കൊടുക്കും. രാവിലെ വരുന്ന വർക്കറെ വൈകിട്ട് പിരിച്ചുവിട്ട് നഷ്ടപരിഹാരം കൈയിലിട്ടുകൊടുക്കും. ജോലി സുരക്ഷിതത്വമില്ലാത്ത അവസ്ഥ. ഇതിൽ രാഷ്ട്രീയമില്ലെന്നു പറയാൻ കഴിയുമോ? എല്ലാതരത്തിലുമുള്ള വികസനത്തിനും അടിസ്ഥാനപരമായ ഒരു രാഷ്ട്രീയമുണ്ട്. വാസ്തവത്തിൽ ഒരു വർഗ്ഗസമീപനമാണ്. ഈ വർഗ്ഗസമീപനമില്ലെന്നു പറയുന്നത് മഠയത്തരമാണ്. കേന്ദ്ര സർക്കാരിന്റെ പുതിയ നയത്തിന്റെ അടിസ്ഥാനത്തിൽ 13 ലക്ഷം തൊഴിലുകളാണ് ഇവിടെ നഷ്ടപ്പെടുന്നത്. ദേശസാൽകൃത ബാങ്കുകളുടെ കാര്യംതന്നെയെടുക്കുക. അൺ ഇക്കണോമിക് ബ്രാഞ്ചുകൾ പൂട്ടുകയെന്ന നയത്തിൽത്തന്നെ 50,000 പേർക്ക് തൊഴിൽ നഷ്ടപ്പെടും. കയററുമതി ഇറക്കുമതി ഏജൻസികൾ തന്നെ പ്രൈവററ് മേഖല കൈമാറുകയാണ്. റെയിൽവേയിൽത്തന്നെ ജീവനക്കാരുടെ എണ്ണം കൂടുതലാണെന്നാണ് തിട്ടപ്പെടുത്തിയിരിക്കുന്നത്. ഇങ്ങനെ എല്ലാ മേഖലകളിലും ജീവനക്കാരെ പിരിച്ചുവിടുമ്പോൾ തൊഴിലില്ലായ്മയുടെ രൂക്ഷത എവിടെ എത്തും? ഇതിനൊരു രാഷ്ട്രീയമില്ലേ? കേന്ദ്രഗവൺമെന്റിന്റെ എല്ലാ നയങ്ങളും ,ധനിക വർഗ്ഗത്തെ സഹായിക്കാനും പാവപ്പെട്ടവരെ കൂടുതൽ ദരിദ്രരാക്കാനും കൂട്ടുനിൽക്കുന്നതാണ്. ജന്മിത്വം അവസാനിപ്പിക്കുന്നതിനുള്ള സമൂലമായ പരിഷ്കാരങ്ങൾ ഇതുവരെ നടപ്പിലാക്കാൻ കഴിഞ്ഞത് കേരളത്തിലും ബംഗാളിലുമാണ്. ഇടതുപക്ഷ സർക്കാരുകളുടെ നേട്ടമാണിത്. മററു സംസ്ഥാനങ്ങളിലൊന്നും ഇത്തരത്തിൽ നേരിയൊരു ചലനംപോലും ഉണ്ടാക്കാൻ കഴിയാത്തതെന്താണ്? ഇന്ത്യയിൽ ഗ്രാമങ്ങളിലിന്നും നിലനില്ക്കുന്നത് ജന്മിത്വ കാർഷിക ബന്ധമാണ്. ആധുനിക കൃഷി സമ്പ്രദായങ്ങളുപയോഗിച്ച് കൃഷി ചെയ്യുന്ന ധനിക കൃഷിക്കാരുടെ വളർച്ചയാണിവിടെ നടക്കുന്നത്. ഇത്തരത്തിലൊരു വർഗ്ഗമുണ്ടാകണമെന്ന ലക്ഷ്യത്തോടുകൂടി ആലോചിച്ചു സ്വീകരിച്ച ഒരു നയമാണിത്. ഇതിനുദ്ദേശിച്ച ഫലമുണ്ടായി. ഭരിക്കുന്നവർക്ക് വളരെയേറെ സ്വാധീനം ഗ്രാമങ്ങളിലുണ്ടാക്കിയെടുക്കാൻ കഴിഞ്ഞു. കൃഷിക്കാർക്കും കാർഷിക മേഖലയിൽ പണിയെടുക്കുന്നവർക്കും ഭൂമി കിട്ടണമെന്നുള്ള നമ്മുടെ കാഴ്ചപ്പാടല്ലേ കേരളത്തിൽ ഭൂപരിധി നിശ്ചയിക്കാൻ കാരണമായത്. അടിസ്ഥാനപരമായ ഇത്തരം വികസന പദ്ധതികൾക്കു തന്നെ നിശ്ചിതമായ രാഷ്ട്രീയമുണ്ടെന്ന് നമുക്കു കാണാൻകഴിയും.

എന്നാൽ നാരായണൻ പറഞ്ഞത് പരിമിതമായ ഒരർത്ഥത്തിൽ ശരിയാണ്. ആവശ്യമില്ലാത്ത രാഷ്ട്രീയ മത്സരങ്ങൾ പലതും വികസന പദ്ധതികളെ പലപ്പോഴും തടസ്സപ്പെടുത്തുന്നുണ്ട്. ഒരുലക്ഷം വീടുപദ്ധതിയുടെ കാര്യം നോക്കുക. കേരളത്തിലാർക്കെങ്കിലും മറക്കാൻ കഴിയുമോ. ഞങ്ങൾ സർക്കാർ ഉദ്യോഗസ്ഥന്മാരുമായി ഇതിനെക്കുറിച്ച് ആദ്യം ചർച്ച നടത്തിയപ്പോൾ ആയിരം വീടുപോലും വയ്ക്കാൻ പ്രയാസമാണെന്നായിരുന്നു അവരുടെ നിഗമനം. സ്ഥലം അക്വയർ ചെയ്യണം, റോഡു വെട്ടണം, ആസൂത്രണമനുസരിച്ച് പ്ളോട്ടുകൾ തരംതിരിക്കണം ഇങ്ങനെ നൂറു കാര്യങ്ങൾ പറഞ്ഞുകൊണ്ടിരുന്നു. ഒടുവിൽ ചർച്ചയിൽ പങ്കെടുത്ത ഞാനും ബാലറാമും പി.കെ.രാഘവനും വിഷമത്തിലായി. ഹൗസിങ് കമ്മിഷണറും ഹരിജൻ ഡിപ്പാർട്ടുമെന്റ് സെക്രട്ടറിയും ഇതൊക്കെ വർത്തമാനം പറയാനെളുപ്പമാണെന്നുപറഞ്ഞ് നിരുത്സാഹപ്പെടുത്തുകയുണ്ടായി. ഒടുവിൽ ഞാനവരോടു പറഞ്ഞു നമുക്കു തമ്മിൽ ഒരു യോജിപ്പുമുണ്ടായില്ല. നമുക്ക് പിരിയാം. നാട്ടിലുള്ള ആളുകളെ സംഘടിപ്പിക്കാം. അവിടെ പഴയ കമുകും തെങ്ങും കാണും. അത് സൗജന്യമായ വിലയ്ക്ക് കിട്ടും. അവിടെവച്ചുതന്നെ കട്ടയുണ്ടാക്കും. കെട്ടും. ഇങ്ങനെ നാട്ടുകാരുടെ സഹകരണത്തോടെ പതിനായിരം വീടുകൾ ഉണ്ടാക്കുന്നതിനെപ്പററിയാണ് ഞങ്ങൾ ചിന്തിക്കുന്നത് എന്നുപറഞ്ഞ് ചർച്ച നിർത്തി ഞങ്ങൾ പിരിയുകയാണുണ്ടായത്. പിന്നീട് അന്വേഷണമൊക്കെക്കഴിഞ്ഞ് എം.എൻ മന്ത്രിയായി തിരിച്ചുവന്നപ്പോൾ ഒരുലക്ഷം വീടുകൾ വേണമെന്ന് നിർദ്ദേശിക്കുകയും കക്ഷിഭേദമെന്യേയുള്ള സഹകരണം കൊണ്ട് നടപ്പിലാക്കുകയും ചെയ്യുകയാണുണ്ടായത്. ഇങ്ങനെ കക്ഷിഭേദമെന്യേയുള്ള സഹകരണമുണ്ടെങ്കിൽ നമ്മുടെ നാട്ടിൽ ജനോപകാരപ്രദമായ പല പദ്ധതികളും നടപ്പിലാക്കാൻ കഴിയും. ചൈനയെപ്പോലെ പെട്ടെന്ന് പുരോഗതി കൈവരിച്ച പല രാജ്യങ്ങളും ഇത്തരത്തിലുള്ള ജനപങ്കാളിത്ത വികസന പദ്ധതികൾ നടപ്പിലാക്കിയവരാണ്. ഇതൊക്കെ അറിയാവുന്ന ആളാണ് നാരായണൻ. ഈ അർത്ഥത്തിലായിരിക്കണം നാരായണൻ പറഞ്ഞത്. നമ്മുടെ കാർഷികരംഗത്ത് വി.വി. രാഘവൻ കൃഷിമന്ത്രിയായിരുന്ന കാലത്ത് ഏലാ പദ്ധതി എന്നൊരു വികസന പദ്ധതി കൊണ്ടുവന്നു. ഒരു ഏലായിലുള്ള കർഷകരെ മൊത്തത്തിൽ യോജിപ്പിച്ച് ഉല്പാദനലക്ഷ്യം കൈവരിക്കാൻ സഹകരിപ്പിച്ച് പ്രവർത്തിക്കുകയെന്ന ഒരു പദ്ധതി. ഈ പരീക്ഷണത്തിൽ എല്ലാവർക്കും സഹകരിച്ച് പ്രവർത്തിക്കാമായിരുന്നു. നയപരമായ സമീപനത്തിലല്ലാതെ എല്ലാ കക്ഷികൾക്കും സഹകരിക്കാവുന്ന വികസന രംഗങ്ങൾ ധാരാളമുണ്ട്. ഉദാഹരണത്തിന് കൃഷിക്കാവശ്യമായ ജലസംഭരണം തന്നെയെടുക്കുക. കൃഷിയാവശ്യത്തിനുവേണ്ടി കുളങ്ങൾ കുഴിക്കുക, പമ്പുകൾ പ്രവർത്തിപ്പിക്കുക തുടങ്ങിയ കാര്യങ്ങൾക്ക് കർഷകരെ സംഘടിപ്പിക്കുന്നതിൽ കക്ഷിരാഷ്ട്രീയം വെടിഞ്ഞ് പ്രവർത്തിക്കാവുന്നതാണ്. ഇതുപോലെ നാം അഞ്ചു കൊല്ലംകൊണ്ട് ലക്ഷ്യമിടുന്ന പല നിർമ്മാണ പദ്ധതികളും വർഷങ്ങൾ നീണ്ടുപോകുകയും അതുവഴി കോടിക്കണക്കിനു രൂപ നഷ്ടമുണ്ടാക്കുകയും ചെയ്യുന്നു. തൊഴിൽത്തർക്കം കൊണ്ടുതന്നെ പല വർഷങ്ങൾ നീണ്ടുപോകുന്ന എത്രയെത്ര ഉദാഹരണങ്ങൾ നമുക്കിവിടെ ഉണ്ട്. തൊഴിൽ പ്രശ്നങ്ങൾ അപ്പപ്പോൾത്തന്നെ പരിഹരിക്കാനുള്ള സംവിധാനം അത്യാവശ്യമായി ഉണ്ടാകണം. അനാവശ്യമായ ഒരു പണിമുടക്കം പാടില്ലെന്നു കക്ഷിഭേദമെന്യേ തീരുമാനിക്കണം. ഈ തൊഴിൽ പ്രശ്നങ്ങൾ ഫലപ്രദമായി പരിഹരിക്കാൻ ബോധപൂർവ്വമായ ഒരു ശ്രമമില്ലാത്തിടത്തോളംകാലം പണിമുടക്കുകൾ അനിവാര്യമാകും. ഈ വിഷയത്തിൽ അടിയന്തരമായ ഒരു അഭിപ്രായ ഐക്യം ഉണ്ടാകേണ്ടിയിരിക്കുന്നു.

(അവസാനിക്കുന്നില്ല)







എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



ശ്രീ. ഒ.എൻ.വി.യുടെ ''ഉജ്ജയിനി'', എന്ന കാവ്യം അദ്ദേഹത്തിന്റെ 'മാസ്ററർപീസാ'ണ്. 'മാസ്ററർപീസ്' എന്ന ഇംഗ്ളീഷ് പദത്തിന് അപ്രതിമകൃതിയെന്നോ അദ്വിതീയ കൃതിയെന്നോ തർജ്ജമ നല്കാം. കവിയുടെ കലാജീവിതത്തിന് ഇനിയും ദീർഘതയുള്ളതുകൊണ്ട് ''ഉജ്ജയിനി''യെ ബഹുദൂരം അതിശയിക്കുന്ന കാവ്യമോ കാവ്യങ്ങളോ അദ്ദേഹം എഴുതിയെന്നു വരാം. ഇന്നത്തെ നിലവച്ചു പറയുകയാണെങ്കിൽ ''ഉജ്ജയിനി'' അദ്ദേഹത്തിന്റെ അദ്വിതീയമായ കാവ്യംതന്നെയാണ്. ഭാവനയുടെ മയൂഖമാലകൾ തേജോമയനായ ഒരു മഹാകവിയുടെ അന്തരംഗത്തിലേക്കും അദ്ദേഹത്തിന്റെ ചേതോഹരങ്ങളായ കലാസൃഷ്ടികളിലേക്കും പ്രസരിപ്പിച്ച് അനുവാചകർ ഇന്നുവരെ കണ്ടിട്ടില്ലാത്ത സത്യങ്ങളെ അനാവരണം ചെയ്യുകയാണ് കേരളീയകവി. അതിനുവേണ്ടി അദ്ദേഹം ചരിത്രത്തെയും ഐതിഹ്യങ്ങളെയും സാങ്കല്പിക സംഭവങ്ങളെയും ആലേഖനം ചെയ്യുന്നു. അവയ്ക്കു വൈജാത്യവും, വൈവിധ്യവുമുണ്ടെങ്കിലും കവിഭാവന കലാപരമായ ദൃഢപ്രത്യയമുളവാക്കുമാറ് അവയെ ഏകീഭാവത്തിലേക്കു നയിക്കുന്നു. അപ്പോൾ നീലലോഹിതം, നീലം, ആനീലം, ഹരിതം, പീതം, പിച്ഛലം, ശോണം ഈ വർണ്ണങ്ങൾ ഒരുമിച്ചുചേർന്ന് ശ്വേതവർണ്ണമായി മാറുന്നു. ആ ധവളവർണ്ണം കാവ്യസത്യത്തിന്റേതാണ്. അതിൽ അഭിരമിക്കുന്ന സഹൃദയൻ അതിന്റെ ഘടകവർണ്ണങ്ങളെക്കുറിച്ച് ആലോചിക്കുന്നില്ല. കാവ്യസത്യം സൗന്ദര്യമാണെന്ന് അയാൾ അറിയുന്നു. സൗന്ദര്യം സത്യമാണെന്നും അറിയുന്നു. ഇങ്ങനെ സത്യത്തിന്റെയും സൗന്ദര്യത്തിന്റെയും ഭാവനാത്മകമായ ചിത്രം വരച്ചതിലാണ് കവിയുടെ പ്രാഗല്ഭ്യമിരിക്കുന്നത്.

കാളിദാസനും അദ്ദേഹത്തെ പിന്തുടരുന്ന പഥികനും—രണ്ടുപേരുമാണ് കാവ്യത്തിലെ പ്രധാനപ്പെട്ട കഥാപാത്രങ്ങൾ. കാളിദാസന്റെ സ്വത്വത്തിന് ഊന്നൽ നല്കി അദ്ദേഹത്തെ അപ്രമേയപ്രഭാവനാക്കിയിരിക്കുന്നു കവി. എന്നാൽ പഥികന് ആ പ്രാധാന്യം നല്കിയാൽ കലാത്മകതയ്ക്ക് അപകർഷം വരുമെന്നു കണ്ട് നമ്മുടെ കവി അയാളെ നിഴലിൽ നിറുത്തിയിരിക്കുന്നതേയുള്ളൂ. കാളിദാസൻ തന്നെക്കുറിച്ച്, തന്റെ അനുഭവങ്ങളെക്കുറിച്ചു പഥികനോടു പറയുന്നു. ആ ആഖ്യാനത്തിലൂടെ നാടകീയത മുററിനില്ക്കുന്ന ഒരു ജീവിതചരിതം നമ്മുടെ മുൻപിൽ ആവിഷ്കരിക്കപ്പെടുന്നു.

ആ നാടകം പ്രേമത്തിന്റേതുതന്നെ. താൻ കണ്ട ഒരു യുവതിയെ കാളിദാസൻ സ്നേഹിക്കുന്നു. അവൾക്കും അദ്ദേഹത്തോട് ആ മൃദുലവികാരം. എന്നാൽ കൂലംകുത്തി പ്രവഹിക്കുന്ന പ്രേമസ്രോതസ്വിനിയല്ല അത്. അതുകൊണ്ട് അത് ആ രണ്ടു വ്യക്തികളെയും നിഷേധാത്മകമായ പരിവർത്തനത്തിലേക്കു കൊണ്ടുചെല്ലുന്നില്ല. യുവതിക്കു ദുരന്തം സംഭവിക്കുന്നെങ്കിലും ആത്മനാശത്തിന്റെ തീക്ഷ്ണതയില്ല. അതൊരു പ്രാഥമിക വികാരം മാത്രമാണ്. കരതലസ്പർശത്തിൽ മാത്രം ഒതുങ്ങിനില്ക്കുന്ന വൈഷയികത്വമേ അതിനുള്ളൂ. അതിനാൽ അവൾ സഞ്ചരിച്ച പല്ലക്ക് ഒഴിഞ്ഞുകാണുമ്പോൾ അതിനു നാടകീയതയുണ്ടെങ്കിലും അനുവാചകൻ വികാരക്ഷോഭത്തിനു വിധേയനാകുന്നില്ല. അയാളുടെ കണ്ണുകൾ ഒന്നാർദ്രമാകുന്നതേയുള്ളൂ. ഒരു ലോലവികാരത്തെ അതിന്റെ എല്ലാ മൃദുലതയോടും ചിത്രീകരിച്ച പ്രണയകാവ്യമെന്ന നിലയിൽ ''ഉജ്ജയിനി''ക്ക് അന്യാദൃശസ്വഭാവമുണ്ട്. അഭിലാഷവും വൈഷയികാഹ്ളാദവും അതിരുകടക്കുമ്പോൾ ദുരന്തത്തിൽ എത്തിയേ മതിയാവൂ. യുവതിയുടെ തിരോധാനത്തെ തീക്ഷ്ണവർണ്ണങ്ങളില്ലാതെ ആലേഖനം ചെയ്തതുകൊണ്ട് ആ ദുഃഖസംഭവം നമ്മെ ഒന്നു സ്പർശിച്ചുകൊണ്ട് അന്തസ്സും കുലീനതയുമുള്ള സ്നേഹവികാരമായി വിരാജിക്കുന്നു.

എന്നാൽ പുരോഗാമിയായ കവിയെയും ഈ ചിത്രീകരണത്തിൽ നമുക്കു കാണാം. കാവ്യത്തിലെ രാജാവ് മാന്യനാണെങ്കിലും കാളിദാസനെ ഉററമിത്രമായി കരുതുന്നവനാണെങ്കിലും ഉപഭോഗവസ്തുക്കൾക്കുള്ള പ്രാഥമികാവകാശം തനിക്കാണെന്നു കരുതുന്നവനാണ്. യുവതിയാകുന്ന രത്നത്തെ അപഹരിച്ച് അദ്ദേഹം രത്നഹാരിയായി മാറുന്നു. ആ അപഹരണത്തിന്റെ മുൻപിൽ കാളിദാസൻ അശക്തൻ.

സ്വേച്ഛാധികാരത്തിന്റെ മുൻപിൽ സർഗ്ഗാത്മകത്വം തകർക്കപ്പെടുന്നുവെന്നു കാണിച്ച് ഒ.എൻ.വി ആ സ്വേച്ഛാധിപത്യത്തിന്റെ മസ്തകത്തിൽ കൊടുക്കുന്ന ആഘാതത്തിനു ശക്തിയുണ്ട്. ആ ശക്തി കലയുടെ ചട്ടക്കൂട്ടിലൊതുങ്ങി നില്ക്കുന്നതുകൊണ്ട് പ്രചാരണാത്മകത എന്ന ദോഷം അദ്ദേഹത്തിന്റെ കവിതയ്ക്കില്ലതന്നെ. സമൂഹപരിഷ്കർത്താവിനുണ്ടാകാവുന്ന 'ഈഗോ'യെ കവി പ്രതിഭകൊണ്ടു തടഞ്ഞുവച്ചിരിക്കുന്നത് കാണേണ്ട കാഴ്ചയാണ്.

സ്വേച്ഛാധികാരത്തിൻെറ മുൻപിൽ സർഗ്ഗാത്മകത്വം തകർക്കപ്പെടുന്നുവെന്നു കാണിച്ച് ഒ.എൻ.വി ആ സ്വേച്ഛാധിപത്യത്തിൻെറ മസ്തകത്തിൽ കൊടുക്കുന്ന ആഘാതത്തിനു ശക്തിയുണ്ട്. ആ ശക്തി കലയുടെ ചട്ടക്കൂട്ടിലൊതുങ്ങി നില്ക്കുന്നതുകൊണ്ട് പ്രചാരണാത്മകത എന്ന ദോഷം അദ്ദേഹത്തിൻെറ കവിതയ്ക്കില്ലതന്നെ. സമൂഹപരിഷ്കർത്താവിനുണ്ടാകാവുന്ന 'ഈഗോ'യെ കവി പ്രതിഭകൊണ്ടു തടഞ്ഞുവച്ചിരിക്കുന്നത് കാണേണ്ട കാഴ്ചയാണ്.

കുമാരനാശാനെക്കുറിച്ചു കവിതയെഴുതേണ്ടി വന്നാൽ ചങ്ങമ്പുഴയുൾപ്പെടെയുള്ള കവികൾ 'നളിനി', 'ലീല' എന്നൊക്കെ രണ്ടർത്ഥത്തിൽ പ്രയോഗിച്ചുകളയും. അതു കാണുമ്പോൾ അല്ലെങ്കിൽ വായിക്കുമ്പോൾ മഴക്കാലത്ത് അനുസ്യൂതം കരയുന്ന തവളയുടെ പ്രതീതിയുണ്ടാവുമെനിക്ക്. സന്ദർഭത്തിൽനിന്നു ജനിച്ചു സന്ദർഭത്തിലേക്കു സംക്രമിക്കുന്ന ശ്ളേഷപ്രയോഗങ്ങളല്ല അവ. നമ്മുടെ ചില കവികൾ പൂർവകവികളുടെ അലങ്കാരങ്ങളും ബിംബങ്ങളും സ്വന്തം കാവ്യങ്ങളിൽ നിവേശിപ്പിക്കുമ്പോഴും ഇതേ പ്രതീതി എനിക്ക് ഉളവാകും. ഇവിടെ ഒ.എൻ.വി വ്യത്യസ്തത പുലർത്തുന്നു. കാളിദാസൻ സവിശേഷ സന്ദർഭത്തിൽ പ്രയോഗിച്ച ബിംബത്തെ അതിൽനിന്നു തികച്ചും വിഭിന്നമായ സവിശേഷസന്ദർഭത്തിൽ നിവേശിപ്പിക്കുന്നതേയുള്ളു അദ്ദേഹം. കാളിദാസൻെറ അലങ്കാരങ്ങളും ബിംബങ്ങളും അദ്ദേഹം കൊണ്ടുവരുന്ന സന്ദർഭങ്ങളിൽ അന്യാദൃശസ്വഭാവം ആവഹിക്കുന്നു. അതേ അലങ്കാരങ്ങളെയും ബിംബങ്ങളെയും ഭാഗികമായോ സമ്പൂർണ്ണമായോ ഒ.എൻ.വി സ്വീകരിച്ച് തൻേറതായ കാവ്യസന്ദർഭങ്ങളിൽ നിവേശിപ്പിക്കുമ്പോൾ അവയ്ക്കും അന്യാദൃശസ്വഭാവം കൈവരുന്നു. അപ്പോൾ പരകീയതയില്ല, മൗലികതയേയുള്ളു. അവയ്ക്ക് അവയുടേതു മാത്രമായ 'ഐഡൻറിററി' ഉണ്ടാവുന്നു.

''ഉജ്ജയിനി''യിലെ കവിത ഉത്കൃഷ്ടമാണ്. പ്രമേയവും ശൈലിയും ഉദാത്തതയിലേക്കു ചെല്ലുന്നതിന് ഈ കാവ്യത്തിലെ ഏതു ഭാഗവും നിദർശകമാണ്.

അശ്വങ്ങൾ മേയുന്ന സൈന്ധവതടങ്ങൾക്കു-
മപ്പുറം, കുങ്കുമം പൂക്കുന്ന
വയലുകൾ-
ക്കപ്പുറം കാൺമു ഹിമശൈലം!
—ഹരിത
പത്രങ്ങൾ മർമ്മരമുണർത്തുന്ന, പുന്നാഗ-
പുഷ്പങ്ങൾ നന്മണമുതിർക്കുന്ന,
ശിലകളിൽ
കസ്തൂരിമൃഗനാഭി സംസ്പർശഗന്ധമെഴു
മദ്രിതടമാർന്നവനിരുന്നു

എന്ന ഭാഗം കരുതിക്കൂട്ടി ഞാൻ എടുത്തെഴുതുകയല്ല. ഗ്രന്ഥം അലസമായി തുറന്നപ്പോൾക്കണ്ട ഭാഗം വീണ്ടും വായിച്ചുനോക്കാതെ പകർത്തുന്നതേയുള്ളു. ഏകാന്തത്തിലിരുന്ന് ഇതൊന്ന് ഉറക്കെ വായിക്കുക. ഒരു അസുലഭാനുഭൂതിക്കു പ്രിയപ്പെട്ട വായനക്കാർ വിധേയരാകും. സംഗീതാത്മകമായ ഭാഷയുടെ നിയന്ത്രിതശക്തിയാണ്


ഒ.എൻ.വി.

''നിങ്ങളുടെ സ്മരണയിൽനിന്ന് മറഞ്ഞുപോകാത്ത മലയാളം രചനകൾ ഏവ?''
''ഡോക്ടർ കെ.ഭാസ്കരൻനായർ ഒരിക്കൽ കോളേജ് മാഗസിനിൽ എഴുതിയ 'നാല്പതു വർഷങ്ങൾക്കുശേഷം' എന്ന കഥ. കഴിഞ്ഞ വർഷം തിരുവനന്തപുരത്തെ യൂണിവേഴ്സിററി കോളേജിൻെറ വകയായി വന്ന സ്മരണികയിൽ ശ്രീ.എൻ.മോഹനൻ ഒരു വിദ്യാർത്ഥി നേതാവിനെക്കുറിച്ചെഴുതിയ ലേഖനം.''

ഈ വരികളിലുള്ളത്. ഈ കാവ്യത്തിലെവിടെയും ഇതു കാണുകയും ചെയ്യാം. ഗായകർ നാദം കൊണ്ടു സ്വർണ്ണഗോപുരം സൃഷ്ടിക്കുന്നു. പദങ്ങൾകൊണ്ട് അനുഗൃഹീതനായ ഒ.എൻ.വി സൃഷ്ടിച്ച സ്വർണ്ണഗോപുരമാണ് 'ഉജ്ജയിനി' എന്ന കാവ്യം.

## ചോദ്യം, ഉത്തരം

''സബ്ലൈം (ഉദാത്തം) ബ്യൂട്ടി (സൗന്ദര്യം) ഇവയുടെ വ്യത്യാസമെന്താണ്?''

''1942-ൽ ഞാൻ വിദ്യാർത്ഥിയായിരുന്നപ്പോഴാണ് ബ്രാഡ്‌ലിയുടെ Oxford lectures on poetry വായിച്ചത്. അതിൻെറ തുടക്കത്തിൽത്തന്നെ sublime എന്നാൽ എന്തെന്ന് അദ്ദേഹം വിശദമാക്കിയിട്ടുണ്ട്. നയാഗ്രാവെള്ളച്ചാട്ടം കണ്ട് 'സുന്ദരം' എന്ന് ഒരു സ്ത്രീ പറഞ്ഞത് ശരിയല്ല എന്നു ബ്രാഡ്‌ലി പ്രസ്താവിക്കുന്നു. sublime എന്ന വാക്കുകൊണ്ടാണ് നയാഗ്രാവെള്ളച്ചാട്ടത്തെ വിശേഷിപ്പിക്കേണ്ടത്. തുടർന്ന് തുർഗന്യേവിൻെറ ഒരു ഗദ്യകവിത ഉദാത്തമാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടിട്ടുണ്ടെന്ന് എൻെറ ഓർമ്മ പറയുന്നു. വെള്ളച്ചാട്ടം രൂപരഹിതം. നക്ഷത്രങ്ങൾ നിറഞ്ഞ ആകാശം രൂപമില്ലാത്തത്. കടൽ, പർവ്വതങ്ങൾ ഇവയ്ക്കും രൂപമില്ല. അതിനാൽ അവയെല്ലാം സബ്ലൈം. രൂപമുള്ളത് സുന്ദരം. റോസാപ്പൂവിനെ സുന്ദരമെന്നു വിശേഷിപ്പിക്കാം. ഈ ആശയങ്ങൾ തികച്ചും മൗലികമാണോ എന്ന് എനിക്കു സംശയമുണ്ട്. തത്ത്വചിന്തകനായ കാൻറിൻെറ മതമല്ലയോ ഇതെന്ന് ഒരു സന്ദേഹം.''

''വള്ളത്തോൾക്കവിതയുടെ പ്രത്യേകത എന്ത്?''

''സവിശേഷത എന്തെന്നു ചോദിക്കു. പ്രത്യേകത്തിന് each എന്ന അർത്ഥമേയുള്ളു. കവിത ദർശനമാണ് (കാഴ്ചയെന്ന അർത്ഥത്തിൽ) വള്ളത്തോളിൻെറ 'സന്ധ്യാപ്രണാമം' എന്ന കാവ്യത്തിലെ ഓരോ ശ്ളോകവും അനുവാചകന് ഇവിടെപ്പറഞ്ഞ കാഴ്ചയരുളുന്നു.''

''പി. കുഞ്ഞിരാമൻനായരുടെ കവിതയെക്കുറിച്ച് എന്തു പറയുന്നു?''

''നല്ല കവി. 'ആവർത്തനവൈരസ്യം', 'കാവ്യസംക്ഷിപ്തതയുടെ ചാരുത' ഈ വിഷയങ്ങളെക്കുറിച്ച് അദ്ദേഹം കാവ്യം രചിക്കുന്നതിനുമുൻപ് മരിച്ചുപോയല്ലോ. കഷ്ടം!''

''ഒരുമണിക്കൂർ, ഒന്നരമണിക്കൂർ എന്ന കണക്കിനു പ്രസംഗിച്ച് മനുഷ്യരെ ഉപദ്രവിക്കുന്നവരെ കൈയടിച്ച് ഇരുത്തുന്നതിൽ തെററുണ്ടോ?''

''കൈയടിച്ചാലും നിറുത്താതെ പിന്നെയും പ്രസംഗിക്കുന്ന വിദ്വാന്മാരുണ്ട്. അതുകൊണ്ട് സദസ്സിൻെറ നടുവിൽ യൂണിഫോം ധരിച്ച പൊലിസുകാരനെ ഇരുത്തണം. സമയം അതിക്രമിക്കുന്നവെന്നു കണ്ടാൽ ലാത്തി ഉയർത്തിക്കൊണ്ട് അയാൾ എഴുന്നേററു നില്ക്കണം. ഏതു പ്രഭാഷകനും പേടിച്ച് പ്രഭാഷണം അവസാനിപ്പിക്കും.''

''പുകവലിക്കുന്നതിനെക്കുറിച്ച് നിങ്ങളുടെ അഭിപ്രായമെന്ത്?''

''സ്ത്രീയുടെ മുൻപിലിരുന്നു പുക വലിക്കരുത്. അന്തരിച്ചുപോയ വിദഗ്ദ്ധനായ ഡോക്ടർ മാത്യു റോയി എന്നോട് ഒരിക്കൽ ചോദിച്ചു 'എത്ര സിഗ്‌റ്റ് വലിക്കുമെന്ന്. 'ആറ്' എന്നു ഞാൻ കള്ളം പറഞ്ഞു. ഉടനെ അദ്ദേഹം എന്നോടു പറഞ്ഞതിങ്ങനെ: 'Carry on. It is only an innocent pleasure.' ഒന്നും അതിരുകടക്കാതിരുന്നാൽ മതി. പച്ചവെള്ളം കൂടുതൽ കുടിച്ചാൽ മരിച്ചുപോകില്ലേ?''

''നിങ്ങളുടെ സ്മരണയിൽനിന്നു മറഞ്ഞുപോകാത്ത മലയാളം രചനകൾ ഏവ?''

''ഡോക്ടർ കെ. ഭാസ്കരൻനായർ ഒരിക്കൽ കോളേജ് മാഗസിനിൽ എഴുതിയ 'നാല്പതു വർഷങ്ങൾക്കുശേഷം' എന്ന കഥ. കഴിഞ്ഞവർഷം തിരുവനന്തപുരത്തെ യൂണിവേഴ്സിററി കോളേജിൻെറ വകയായി വന്ന സ്മരണികയിൽ ശ്രീ. എൻ. മോഹനൻ ഒരു വിദ്യാർത്ഥിനേതാവിനെക്കുറിച്ചെഴുതിയ ലേഖനം.''


പി. കുഞ്ഞിരാമൻ നായർ

## സ്വേദജനകത്വം

ഓനിലിൻെറ ''ചക്രവാളത്തിനപ്പുറം'' എന്ന നാടകത്തിലെ കവിയായ റോബർട്ടിനെപ്പോലെ വിദൂരചക്രവാളത്തിനപ്പുറമുള്ള മഹാദ്ഭുതങ്ങൾ കാണുവാനാണ് എനിക്കു കൗതുകം. അവിടത്തെ ഗൂഢാർത്ഥദ്യോതകങ്ങളായ സംഭവങ്ങളിൽ ആമജ്ജനം ചെയ്യാനാണ് എനിക്കു താൽപര്യം. പക്ഷേ എനിക്കതിനു കഴിയുന്നില്ല. ശാസ്തമംഗലത്തെ ചിരപരിചിതമായ രഥ്യകളിലൂടെ ഞാൻ എന്നും നടക്കുന്നു. ഒരേ മുഖങ്ങൾ കാണുന്നു. ഒരേ കാറുകളും ഓട്ടോറിക്ഷകളും ട്രാൻസ്പോർട്ട് ബസ്സുകളും. അവയോടിക്കുന്ന ആളുകളും ചിരപരിചിതത്വംകൊണ്ട് വൈരസ്യം ജനിപ്പിക്കുന്നു എനിക്ക്. ഒരു പുതിയ മുഖം കണ്ടെങ്കിൽ! ഒരു പുതിയ നാദം കേട്ടെങ്കിൽ! ഒരു പുതിയ വർണ്ണം കണ്ടെങ്കിൽ! സാദ്ധ്യമല്ല. ആവർത്തനമേയുള്ളു എങ്ങും. കീർഗഗോറിൻെറ ഏതോ പുസ്തകത്തിൽ വായിച്ച കഥയുണ്ട് എൻെറ ഓർമ്മയിൽ. ഒരാളെ പ്രഭാഷണത്തിനു ക്ഷണിച്ചു കുറേപ്പേർ. പ്രഭാഷണത്തിനിടയിൽ അയാളെന്തോ പറഞ്ഞത് കേട്ടുകൊണ്ടിരുന്നവർക്ക് ഇഷ്ടപ്പെട്ടില്ല. അവർ ബഹളംകൂട്ടിയപ്പോൾ അയാൾ മേശപ്പുറത്തു കൈകൊണ്ട് ഇടിച്ചുകൊണ്ട് I repeat What I Said എന്നു പറഞ്ഞു. അതോടെ അവർ നിശ്ശബ്ദരായി. ഇത് സവിശേഷമായ സന്ദർഭത്തിൽ ഫലിച്ചു. എന്നാൽ ഒരേ വഴിയിലൂടെ എന്നും നടന്നാലോ? ഒരേ മുഖംതന്നെ എന്നും കണ്ടാലോ? ഈ ദൗർഭാഗ്യമാണ് സാഹിത്യത്തിലും. ശ്രീ. വി.ആർ. സുധീഷ് ''ഒരു തൃശ്ശിവപേരൂർരാത്രി'' എന്ന കഥയിലൂടെ ഒരു മദ്യപനെ അവതരിപ്പിക്കുന്നു. ഒരുമിച്ച് ഊണു കഴിക്കാൻ കാത്തിരിക്കുന്ന ചേച്ചിയെ അയാൾ ദുഃഖിപ്പിക്കുന്നു. (കഥ കലാകൗമുദിയിൽ) സ്വേദജനകത്വത്തിൻെറ ക്ഷീണത എനിക്കുണ്ടാക്കുന്ന ഇക്കഥയെ സാഹിത്യമായി ഞാനെങ്ങനെ പരിഗണിക്കും? എൻെറ വീട്ടിനടുത്ത് ഒഴിഞ്ഞ സ്ഥലങ്ങൾ ഏറെയുണ്ട്. ഓരോ സ്ഥലത്തും കെട്ടിടങ്ങൾ ഉയരുമ്പോൾ എനിക്കാഹ്ളാദം. സാഹിത്യത്തിൻെറ ഒഴിഞ്ഞയിടങ്ങളിൽ ഭംഗിയുള്ള നൂതന കലാശില്പങ്ങൾ—കലാഗോപുരങ്ങൾ ഉയർത്തണം എഴുത്തുകാർ.

ശാസ്ത്രത്തിനു
വികാസം വരുമ്പോൾ
കവിതയിലെ
ബിംബങ്ങൾക്കു മാററം
വരുമെന്ന്
അഭിജ്ഞന്മാർ
പറയുന്നു. ചന്ദ്രനിൽ
മനുഷ്യൻ
ചെന്നിറങ്ങിയപ്പോൾ
ഇനി 'മന്നവേന്ദ്ര
വിളങ്ങുന്നു
ചന്ദ്രനെപ്പോലെ
നിന്മുഖം' എന്ന് ആരും
എഴുതുകയില്ലെന്നും
അഭിപ്രായമുണ്ടായി.
ററി.എസ്.എല്യററിൻെറ,
''മൂർച്ഛാജനകമായ
മരുന്നുകൊടുത്തു മയക്കി
മേശമേൽ കിടത്തിയ
രോഗിയെപ്പോലെ
സായാഹ്നം
അന്തരീക്ഷത്തിൽ നീണ്ടു
നിവർന്നുകിടന്നപ്പോൾ''
എന്ന പ്രസ്താവം
ശാസ്ത്രത്തിൻെറ
വികാസത്തിൽ
അടിയുറച്ചതാണെന്ന്
അവർ ചൂണ്ടിക്കാണിച്ചു.
ഇതൊക്കെ ശരിയാണോ?

## ബി.എം. ഗഫൂർ

മുൻപൊരിക്കൽ പ്രശസ്തനായ ഒരു സാഹിത്യകാരൻ ഡോക്ടർമാരുടെ കാർക്കശ്യത്തെക്കുറിച്ച് മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ലേഖനമെഴുതിയപ്പോൾ അതിലെ വാദഗതികളെ ഖണ്ഡിച്ചുകൊണ്ട് ഞാൻ ഈ കോളത്തിൽ ചില കാര്യങ്ങൾ എഴുതി. ഒരു ലേഖനം പത്രാധിപർക്ക് അയച്ചാൽ ചിലപ്പോൾ രണ്ടായിരത്തിയഞ്ഞൂറു രൂപവരെ അതിനു പ്രതിഫലമായി എനിക്കു കിട്ടാറുണ്ടെന്നും എന്നാൽ ഡോക്ടർക്കു ഭക്ത്യാദരപുരസ്സരം ഞാൻ കവറിലിട്ടു കൊടുക്കുന്നത് 2500 പൈസയാണെന്നും അക്കാരണത്താൽ അദ്ദേഹത്തെ പണം വാങ്ങുന്നതിൻെറ പേരിൽ കുററപ്പെടുത്തുന്നതു തെററാണെന്നും ഞാൻ എഴുതിയിരുന്നു. അതുകണ്ട പലരും എന്നോടു പറഞ്ഞു എൻെറ വാദം തെററാണെന്ന്. നല്ല ഒരു ഡോക്ടറെ കാണാൻ കുറഞ്ഞത് അമ്പതു രോഗികളെങ്കിലും വരുമെന്നും അമ്പതുരൂപവീതം ഓരോ രോഗിയും കൊടുക്കുമെന്നും അപ്പോൾ ഡോക്ടറുടെ ഒരുദിവസത്തെ വരുമാനം 2500 രൂപയാകുമെന്നും അക്കണക്കിൽ ഒരുമാസം 75000 രൂപ അദ്ദേഹത്തിനു കിട്ടുമെന്നും അവർ എന്നെ അറിയിച്ചു. എന്നാൽ എനിക്ക് ആണ്ടിലൊരിക്കലോ രണ്ടുതവണയോ മാത്രമേ 2500 രൂപ കിട്ടുന്നുള്ളുവെന്നും അവർ ചൂണ്ടിക്കാണിച്ചു. ഈ അഭിപ്രായം ശരിയാണെന്നിരിക്കട്ടെ. എങ്കിലും ഞാൻ ഡോക്ടർമാരുടെ പക്ഷത്താണ്. മരിക്കാൻ പോകുന്നവനെ രക്ഷിച്ചു വീണ്ടും ജീവിതത്തിലേക്കു നയിക്കുന്നയാളാണ് ഡോക്ടർ. അതുകൊണ്ട് അദ്ദേഹം 75000 രൂപയല്ല 75 ലക്ഷം രൂപ പ്രതിമാസം വാങ്ങിയാലും തരക്കേടില്ല എന്ന മതമാണ് എനിക്ക്. എങ്കിലും സമീപകാലത്തു കാണുന്ന ഒരു പ്രവണതയിലേക്ക് ഒന്നു കൈചൂണ്ടാതിരിക്കാൻ വയ്യ. എക്സ്റേ, സ്കാനിങ്, ബ്ളഡ് ടെസ്ററ് ഇവയ്ക്കുള്ള നിരവധി സ്ഥാപനങ്ങൾ പല വലിയ പട്ടണങ്ങളിലും വന്നുകഴിഞ്ഞു. അവ നിലനില്ക്കണമെങ്കിൽ ഡോക്ടർമാരുടെ സഹായം കൂടിയേ തീരൂ. അവയെ നിലനിർത്താൻവേണ്ടി കുറഞ്ഞത് 1500 രൂപ കൊടുക്കേണ്ട സ്കാനിങ്, 1000 രൂപയോളം നല്കേണ്ടിവരുന്ന പലതരം ബ്ളഡ് ടെസ്ററുകൾ ഇവയൊക്കെ നടത്താൻ ദരിദ്രരായ രോഗികൾക്കും തുണ്ടുകൾ എഴുതിക്കൊടുക്കുന്നു ഡോക്ടർമാർ. ടെസ്ററിൻെറ റിസൾട്ട് നോക്കുമ്പോൾ നൂറിനു തൊണ്ണൂററിയൊൻപതു പേർക്കും ഒരു രോഗവും കാണുകില്ല. ഇത് ബഹുജനത്തിൻെറ ഇടയിൽ ഡോക്ടർമാരെക്കുറിച്ചു സംശയം ജനിപ്പിക്കാൻ കാരണമായിത്തീർന്നിരിക്കുന്നു. ഈ സംശയത്തെ നിശ്ചയമാക്കി ഹാസ്യചിത്രം വരച്ചിരിക്കുകയാണ് ശ്രീ. ബി.എം. ഗഫൂർ. ഒരുത്തൻ ചായക്കട തുടങ്ങി ജീവിക്കാൻ

വേണ്ടി മാത്രം. അതുകൊണ്ടു പ്രയോജനമില്ലെന്നു കണ്ടു ചാരായഷോപ്പ് ആരംഭിച്ചു. എക്സൈസുകാരുടെയും പൊലിസുകാരുടെയും ശല്യം സഹിക്കാൻ വയ്യാതെ ആ ഷോപ്പ് അടച്ചുപൂട്ടി. പിന്നെ പാരലൽ കോളേജ്, സമ്പാദ്യപദ്ധതി ഇങ്ങനെ ചിലത്. അവയും പരാജയപ്പെട്ടപ്പോൾ ആശുപത്രിയാരംഭിച്ചു. ഇനി കാർട്ടൂണിസ്ററിന്റെ വാക്യം:- "ഒരു രോഗിയെ കൈയിൽ കിട്ടിയാൽ അവന്റെ കുടുംബം മുഴുവൻ കുളംതോണ്ടാവുന്ന സംവിധാനങ്ങളുള്ളതുകൊണ്ട് ഇപ്പോൾ ബഹുകുശാൽ." സംവിധാനങ്ങൾ എക്സ്റേ, സ്കാനിങ് ഇവതന്നെ. സമൂഹത്തെ ബാധിച്ച ഒരു തിന്മയെ—കാലികപ്രാധാന്യമുള്ള ഒരു തിന്മയെ—ഹാസ്യാത്മകമായി ചിത്രീകരിച്ച ഗഫൂറിനെ അഭിനന്ദിക്കട്ടെ. (ഹാസ്യചിത്രം മാതൃഭൂമി ആഴ്ചപ്പതിപ്പിൽ)



ജെർമേൻ ഗ്രീർ

## നിരീക്ഷണങ്ങൾ

ജെർമേൻ ഗ്രീറിന്റെ "ഫീമെയ്ൽ യുനെക്ക്" എന്ന പുസ്തകത്തിന്റെ പുറംചട്ടയിൽ സ്ത്രീക്കു ധരിക്കാനുള്ള റബ്ബർ കഞ്ചുകത്തിന്റെ പടം കൊടുത്തിട്ടുണ്ട്. അവയിൽ കൃത്രിമ വക്ഷോജങ്ങളുമുണ്ട്. അതു ധരിച്ചു പുറത്ത് ഒരു ബ്ളൗസുകൂടിയിട്ടാൽ ദ്രഷ്ടാക്കൾ വഞ്ചിതരാകും. ആ പടം കണ്ടപ്പോൾ മാത്രമാണ് ഇത്തരം ഉപകരണങ്ങൾ ഉണ്ടെന്ന് ഞാനറിയുന്നത്. പുരികം വടിച്ചുകളഞ്ഞ് മഷികൊണ്ടു പുരികമെഴുതിയും കൺപീലികൾ പിഴുതുകളഞ്ഞ് കൃത്രിമങ്ങളായ കൺപീലികൾ വച്ചുപിടിപ്പിച്ചും മുഖത്തിന്റെ മോടികൂട്ടുന്ന രീതികളുണ്ടെന്നും കേൾക്കുന്നു. സത്യമാണോ എന്തോ? എന്തായാലും ഗ്രീറിന്റെ പുസ്തകത്തിലെ കവറിൽ കാണുന്ന ഉടുപ്പിട്ടുകൊണ്ട്, പുരികങ്ങൾ വടിച്ചതിനുശേഷം അവിടെ മഷി തേച്ചുകൊണ്ടു കാമുകി കാമുകന്റെ മുൻപിൽ ചെന്നുനിന്നാൽ അയാൾക്ക് അറപ്പും വെറുപ്പും ഉണ്ടാകില്ലേ? ഈ വികാരങ്ങളാണ് ഛന്ദസ്സില്ലാത്ത കാവ്യം കാണുമ്പോൾ എനിക്കുണ്ടാകുന്നത്; അന്യോന്യബന്ധമില്ലാത്ത ബിംബങ്ങളെ അടുത്തടുത്തുവച്ച് ദുർഗ്രഹത സൃഷ്ടിക്കുമ്പോൾ എനിക്കുണ്ടാകുന്നത്.

"പി.കുഞ്ഞിരാമൻ നായരുടെ കവിതയെക്കുറിച്ചു എന്തുപറയുന്നു?"
"നല്ല കവി. 'ആവർത്തന വൈരസ്യം', 'കാവ്യസംക്ഷിപ്തതയുടെ ചാരുത' ഈ വിഷയങ്ങളെക്കുറിച്ച് അദ്ദേഹം കാവ്യം രചിക്കുന്നതിനു മുൻപ് മരിച്ചുപോയല്ലോ. കഷ്ടം!"

2. ശാസ്ത്രത്തിനു വികാസം വരുമ്പോൾ കവിതയിലെ ബിംബങ്ങൾക്കു മാററം വരുമെന്ന് അഭിജ്ഞന്മാർ പറയുന്നു. ചന്ദ്രനിൽ മനുഷ്യൻ ചെന്നിറങ്ങിയപ്പോൾ ഇനി 'മന്നവേന്ദ്ര വിളങ്ങുന്നു ചന്ദ്രനെപ്പോലെ നിൻമുഖം' എന്ന് ആരും എഴുതുകയില്ലെന്നും അഭിപ്രായമുണ്ടായി. ററി.എസ്. എല്യററിന്റെ, "മൂർച്ഛാജനകമായ മരുന്നുകൊടുത്തു മയക്കി മേശമേൽ കിടത്തിയ രോഗിയെപ്പോലെ സായാഹ്നം അന്തരീക്ഷത്തിൽ നീണ്ടുനിവർന്നു കിടന്നപ്പോൾ" എന്ന പ്രസ്താവം ശാസ്ത്രത്തിന്റെ വികാസത്തിൽ അടിയുറച്ചതാണെന്ന് അവർ ചൂണ്ടിക്കാണിച്ചു. ഇതൊക്കെ ശരിയാണോ? വിരഹദുഃഖം അനുഭവിക്കുന്ന തരുണിക്കു ചന്ദ്രനെ കാണുമ്പോൾ, അതിന്റെ ശീതളരശ്മികൾ എങ്ങും പ്രസരിക്കുമ്പോൾ കൂടുതൽ ദുഃഖമുണ്ടാവുകയില്ലേ? അപ്പോൾ അതു മരിച്ച ഗോളമാണെന്നും ഈ ലോകത്തെ പൗരന്മാർ അതിൽ ഒരുദിവസം നടന്നെന്നും അവൾ വിചാരിക്കുമോ? വിചാരിച്ചാൽ അവളുടെ ദുഃഖം കുറയുമോ?

ശാസ്ത്രത്തിൽ അടിയുറച്ച ഇമേജറിക്കു ഹൃദ്യതയുണ്ടോ? മൂർച്ഛരിപ്പിക്കുന്ന ഈതർ നല്കിയ രോഗിയാണോ സായാഹ്നം? ആണെങ്കിൽ ഏതു ഡോക്ടർ—ആർ. കേശവൻനായരാണ് ശസ്ത്രക്രിയയ്ക്കുവേണ്ടി ആ രോഗിയുടെ അടുത്തു നിന്നത്? വേണ്ടിടത്തോളം അറിവില്ലാതിരുന്ന കാലത്ത് ഞാൻ ഈ അലങ്കാരപ്രയോഗത്തെ വാഴ്ത്തിയിട്ടുണ്ട്. അതു തെററായിപ്പോയെന്ന് ഇപ്പോൾ തോന്നുന്നു. ചാരായം കാലന്നൂർക്കുള്ള മോട്ടോറിൻ പെട്രോൾത്തൈലം എന്നു നമ്മുടെ ഒരു കവിയും പ്രയോഗിച്ചിട്ടുണ്ട്. വിലക്ഷണമെന്നേ പറയേണ്ടു ഇത്തരം കല്പനകളെപ്പററി.

★ ★ ★

സർവകലാശാലയുടെ രജിസ്ട്രാർ ആയിരുന്ന പി.ആർ. പരമേശ്വരപ്പണിക്കർക്ക് എതിരായി ഞാൻ ഒരിക്കൽ വൈസ് ചാൻസിലർക്കു പെററിഷൻ കൊടുത്തു. പിന്നീട് പണിക്കർസ്സാറിനെ റോഡിൽവച്ചു കണ്ടപ്പോൾ അദ്ദേഹം എന്നോടു പറഞ്ഞു:- "കൃഷ്ണൻനായർക്കു പരാതി കൊടുക്കണമെന്നു തോന്നിയാൽ അതു കൊടുത്തുകൊള്ളു. പക്ഷേ നിങ്ങൾ വേറൊരാളിന്റെ ഉപദേശമനുസരിച്ച് അതു ചെയ്യരുത്. (എൻ ഗോപാലപിള്ള പ്രേരിപ്പിച്ചിട്ടാണ് ഞാനതു ചെയ്തതെന്ന് അദ്ദേഹത്തിന്റെ തെററിദ്ധാരണ) പണിക്കർസ്സാർ ഉപദേശിച്ചതു ശരി. നിരൂപകൻ ചതുരംഗം കളിക്കാരനായിരിക്കണം. കഥാകാരന്റെയോ കവിയുടെയോ ആഗ്രഹമനുസരിച്ച് ചതുരംഗപ്പലകയിലെ കരുവാകരുത്.





17-ാം പേജിൽനിന്നും തുടർച്ച

കാഫല്ലട്ടത്തിനു സമീപമുള്ള ഒരു ഗൃഹത്തിൽ 1835 നവംബർ 12-ാം തീയതി ജനിച്ച്, അസാധാരണമായ സാഹചര്യങ്ങളിൽ മാതൃഭൂമിയുടെ സ്വാതന്ത്ര്യസമരത്തിൽ സകലതും സമർപ്പിച്ച് വീരസ്വർഗ്ഗം വരിച്ച്, അമരത്വമാർജ്ജിച്ച റാണിലക്ഷ്മീഭായിയുടെ കഥയാണ് നോവലിന്റെ ഇതിവൃത്തം. അവിസ്മരണീയമായിട്ടുണ്ട് പ്രതിപാദനരീതി-എന്നുപറയാനേ ഇവിടെ ഇടമുള്ളു.

## ഉപന്യാസകാരൻ

പ്രസന്നവും ആകർഷകവും ലളിതവുമാണ് മാധവപ്പണിക്കരുടെ ഗദ്യശൈലി. ആദ്യത്തെ ലേഖന സമാഹാരം-"ഉപന്യാസമാല" (1924) ആണ്. ഇതിനുമുമ്പ് സൂചിപ്പിച്ചിട്ടുള്ളതുപോലെ, ആനുകാലികങ്ങളിലും ആധികാരിക പ്രസിദ്ധീകരണങ്ങളിലും മററുമായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള നിരവധി ലേഖനങ്ങളും അവതാരികകളും ആമുഖങ്ങളുമെല്ലാം സമാഹരിക്കാൻ സർവ്വഥാ യോഗ്യങ്ങളാണ്. പ്രസക്തങ്ങളും പ്രയോഗക്ഷമങ്ങളും പഠനാർഹങ്ങളുമായ ആശയങ്ങളും അഭിപ്രായങ്ങളും അവയിൽ സഞ്ചയിച്ചിരിക്കുന്നു. പല രചനകളും എവിടെയെന്നറിയാൻ സാഹിത്യ വിദ്യാർത്ഥികൾക്കുപോലും കഴിയാതെ കിടക്കുകയാണ്. മലയാളത്തിലുള്ള കൃതികളുടെയെങ്കിലും ഒരു സമഗ്ര സൂചിക-ബിബ്ളിയോഗ്രഫി-കേരള സാഹിത്യ അക്കാദമിയെങ്കിലും തയ്യാറാക്കി പ്രസിദ്ധീകരിക്കേണ്ടതാണ്. അതിന്റെ സ്ഥാപകാദ്ധ്യക്ഷനായി അദ്ദേഹമനുഷ്ഠിച്ചിട്ടുള്ള സേവനമംഗീകരിക്കുന്ന ഒരു സ്മാരക കാണിക്കയായിട്ടെങ്കിലും അവർ അതു നിർവ്വഹിക്കുമെന്നു പ്രതീക്ഷിക്കുക!

കവിതാക്കമ്പക്കാരനായിരുന്ന പണിക്കർ, കവിതയെപ്പററി പൊതുവേയും ഭാഷാകവിതയെക്കുറിച്ച് പ്രത്യേകമായും സ്വരൂപിച്ചിരുന്ന അഭിപ്രായങ്ങൾ "കവിതാതത്ത്വ നിരൂപണം" (1935) എന്ന കൃതിയിൽ പ്രകാശനം ചെയ്തിട്ടുണ്ട്. നമ്മുടെ പല നിരൂപകന്മാരിലും സാഹിത്യത്തെ സംബന്ധിക്കുന്ന മൗലിക കാര്യങ്ങളെക്കുറിച്ച് നിലവിലിരിക്കുന്ന തെററിദ്ധാരണകളും, വികല നിലപാടുകളും, കക്ഷിപിടിച്ചു കാര്യം സ്ഥാപിക്കാനുള്ള വ്യഗ്രതയും, അന്യർക്ക് ആശയക്കുഴപ്പമുണ്ടാക്കാനുള്ള താത്പര്യവും ഏറക്കുറെ പരിഹരിക്കാൻ ശുപാർശ ചെയ്യാവുന്ന ഒരു കൃതിയാണ് 'കവിതാതത്ത്വ നിരൂപണം.' ഇതുപോലെ നാടകത്തെ സംബന്ധിക്കുന്ന ഒരു പുസ്തകം എഴുതാനും പണിക്കർ ആഗ്രഹിച്ചിരുന്നു. പക്ഷേ അതു നടന്നില്ല.

## സഞ്ചാരസാഹിത്യം

ഔദ്യോഗിക കാര്യങ്ങൾക്കും അല്ലാതേയും ലോകത്തെമ്പാടും സഞ്ചരിച്ചിട്ടുള്ള വ്യക്തിയായിരുന്നു സർദാർ പണിക്കർ. യാത്രയിൽ ഉണ്ടായ അനുഭവങ്ങളിൽ ചിലതിനെപ്പററി, കുറെ വിവരിച്ചിട്ടുമുണ്ട്. സഞ്ചാരസാഹിത്യ രചനയിൽ അദ്ദേഹത്തിനുണ്ടായിരുന്ന പാടവം പ്രത്യക്ഷമാക്കുന്നവയാണ് ആ കൃതികൾ. "ആപത്കരമായ യാത്ര" (1943), "ചൈനയിലെ ഒരു യാത്ര" (1954) എന്നിവ ഉദാഹരണങ്ങളായി ചൂണ്ടിക്കാണിക്കട്ടെ. ക്യൂബക്കിൽ 1942 ഡിസംബറിൽ ചേർന്ന സമ്മേളനത്തിൽ സംബന്ധിക്കാൻ സഞ്ചരിച്ച കഥയാണ് 'ആപൽക്കരമായ യാത്ര'യിലുള്ളത്. ചൈനയിലെ പ്രധാനപ്പെട്ട ചരിത്ര സാംസ്കാരിക സങ്കേതങ്ങളും മററും സന്ദർശിച്ചതിന്റെ സ്മരണയാണ് "ചൈനയിലെ ഒരു യാത്ര." അന്ന് ചീനയിലെ ഭാരത പ്രതിപുരുഷനായിരുന്നു പണിക്കർ. മൂന്നാഴ്ച കൊണ്ട് 3500 നാഴിക സഞ്ചരിച്ചു. വിചിത്രമായ ഒരനുഭവമായിട്ടാണ് അതു പണിക്കർ കരുതിയത്. തീർത്ഥാടകനായി ഇൻഡ്യയിൽ സഞ്ചരിച്ച്, ബുദ്ധമത സംബന്ധമായ നിരവധി പ്രാമാണിക ഗ്രന്ഥങ്ങളുമായി ചൈനയിൽ മടങ്ങിയ ഹ്യുവാൻ സാങ്ങിന്റെ സ്മാരകമുള്ള സയാൻ തുടങ്ങിയ സങ്കേതങ്ങളെക്കുറിച്ചുള്ള വിവരണങ്ങൾ ഇതിൽ വായിച്ചിട്ടുള്ളവർ ഒരിക്കലും മറക്കുകയില്ല.

അത്യന്തം സംഭവബഹുലമായ ജീവിതം നയിച്ച സർദാർ കെ.എം.പണിക്കരുടെ ആത്മകഥാകഥനം അതീവ രസകരവും അതിലുപരി അത്യന്തം ഹൃദ്യവുമായിരിക്കാനേ ഇടയുള്ളല്ലോ. അത് 1957-ൽ എഴുതി പ്രസിദ്ധപ്പെടുത്തി. ഫ്രാൻസിൽ അംബാസഡറായിരുന്ന കാലംവരെയുള്ളതേ അതിൽപ്പെട്ടിട്ടുള്ളു. പിന്നെയും വളരെനാൾ ജീവിച്ചിരുന്ന അദ്ദേഹം, അതു പൂർത്തിയാക്കിയില്ല. മലയാളത്തിലെ നല്ല ആത്മകഥകളിലൊന്നാണതെന്ന് സംശയലേശമില്ലാതെ പറയാൻ പ്രയാസമില്ല. പറയേണ്ടതെല്ലാം പൂർണ്ണമായി തുറന്നു പറഞ്ഞിട്ടുണ്ടോയെന്ന സംശയം അതു വായിച്ചുകഴിഞ്ഞ ഒരാളിൽ ബാക്കിനില്ക്കും. വ്യക്തികളെക്കുറിച്ചായാലും സംഭവങ്ങളെ സംബന്ധിച്ചായാലും, ഇതു സത്യമാണ്. ഏതൊരു ആത്മകഥാകാരനും നേരിടേണ്ടി വരുന്ന ഒരു ധർമ്മസങ്കടമാണതെന്ന സത്യവും വിസ്മരിച്ചുകൂടാ.

പണിക്കരുടെ അറുപതിലധികം ഫയലുകൾ ഡൽഹിയിലെ നാഷനൽ ആർക്കൈവ്സിൽ പൂട്ടിവച്ചിട്ടുണ്ട്. നിശ്ചിതകാല പരിധി കഴിയുന്നതിനുമുമ്പ് അവയിൽ രേഖപ്പെടുത്തിയിട്ടുള്ള വിവരങ്ങൾ അറിയാനും അറിയിക്കാനും വഴിയില്ല! ഒരുപക്ഷേ നിർണ്ണായകങ്ങളായ കുറെ സത്യങ്ങൾ കാലാവധി കഴിഞ്ഞ് ചരിത്രകാരന്മാർക്കും ജീവചരിത്ര രചയിതാക്കൾക്കും സിദ്ധിച്ചേക്കാം!

നാടുവിട്ട്, വളരെ അകലങ്ങളിൽ, മററു ഭാഷാമേഖലകളിൽ, സ്ഥലങ്ങളിൽ, പണിക്കർ വസിച്ചിരുന്നെങ്കിലും, മാതൃഭാഷയുമായും ജന്മനാടുമായുമുള്ള ആത്മബന്ധവും സമ്പർക്കവും സ്നേഹവും ഒരുകാലത്തും ക്ഷയിപ്പിച്ചിട്ടില്ല. എഴുത്തുകുത്തിലൂടേയും സാഹിത്യ-സാംസ്കാരിക പ്രസിദ്ധീകരണങ്ങളിലൂടേയും സംവാദങ്ങളിലൂടേയും ഈ സ്വർണ്ണനൂൽബന്ധം അദ്ദേഹം പരിരക്ഷിച്ചു. കണ്ണശ്ശ കൃതികളും, മണിപ്രവാള പ്രസ്ഥാനത്തിലെ പ്രാമാണിക ഗ്രന്ഥങ്ങളും ചമ്പുക്കളും ആട്ടക്കഥകളും ആഴത്തിൽ പഠിക്കാൻ പററിയ സമയം കണ്ടത് അലിഗാറിൽ ഉദ്യോഗത്തിലിരിക്കുമ്പോഴാണ്. പട്യാലയിൽ പലവിധത്തിലുള്ള ഭാരിച്ച ചുമതലകൾ വഹിക്കുമ്പോഴും അദ്ദേഹം സാഹിത്യ പ്രവർത്തനങ്ങൾക്ക് ഒരു നിശ്ചിത സമയം നീക്കിവച്ചിരുന്നു. സംഘർഷങ്ങളിൽ നിന്നൊരു മോചനവും ആത്മസംയമനവും നേടുവാൻ ഇതായിരുന്നു സ്വീകരിച്ച വഴി. സംഭവങ്ങളും ആശയങ്ങളും നേരിടുമ്പോൾ തന്നിലെ 'മാനുഷികത' വിടാതെ പ്രതികരിക്കാനുള്ള ശേഷി നഷ്ടപ്പെടാതിരിക്കാനും ഇതുതകി. ജീവിതകാലം മുഴുവൻ ഇത് ഒരു ശീലമാക്കി അദ്ദേഹം പരിപാലിച്ചിട്ടുണ്ട്. സംസ്ഥാന പുനഃസംഘടനാ കമ്മിഷന്റെ തിരക്കേറിയ ഭാരിച്ച കർത്തവ്യങ്ങൾ അനുഷ്ഠിച്ചിരുന്ന കാലത്താണ് 'അംബപാലി'-എന്ന ഖണ്ഡകാവ്യത്തിന്റെ രചന നടത്തിയത്. വള്ളത്തോളിന്റെ ഋഗ്വേദ തർജ്ജമയ്ക്ക് ബൃഹത്തും വിപുലവുമായ ആമുഖം എഴുതിയതും ഈ കാലത്തുതന്നെ! ഉഗ്രപ്രതാപിയായിരുന്ന ഭുപേന്ദ്രസിംഹൻ അവശനായി മരണശയ്യയിലായിരുന്ന കാലത്ത്, കണക്കിലേറെ മനോവേദന സഹിച്ചിരിക്കുമ്പോൾ ആണ് 'ഭീഷ്മർ' എന്ന നാടകമെഴുതിയത്! കുറഞ്ഞൊരു സമാധാനം കണ്ടെത്താൻ കരുതിക്കൂട്ടിയുള്ള ഒരു പദ്ധതിയായിരുന്നു അത്! ഇങ്ങനെ ഉദാഹരണങ്ങൾ ഇനിയുമുണ്ട്.

ലോകത്തിന്റെ നാനാഭാഗങ്ങളിലുള്ള സാഹിത്യ നായകന്മാരുമായി സമ്പർക്കമോ സ്നേഹബന്ധമോ സ്ഥിരമായി മാധവപ്പണിക്കർ സാധിച്ചിട്ടുണ്ട്. ആശയങ്ങൾ പലതും തട്ടിച്ചുനോക്കിയും, താരതമ്യപ്പെടുത്തിയും, തനതായ സ്വന്തമഭിപ്രായം കരുപ്പിടിപ്പിക്കാൻ അത് വളരെ സഹായിച്ചു. അത്തരം ആശയങ്ങളും അഭിപ്രായങ്ങളുമാണ് സ്വന്തം കൃതികളിലൂടെ അദ്ദേഹം പ്രത്യക്ഷപ്പെടുത്തിയത്. അവയെ ചോദ്യം ചെയ്യാനും, അവയുടെ പേരിൽ ആ സാഹിത്യനായകനെ അവഹേളിക്കാനോ അനാദരിക്കാനോ, മററു ലക്ഷ്യം വച്ചു ശ്രമിക്കുന്നതു ഒഴിവാക്കേണ്ടതാണ്. കോണോ മൂലയോ മാത്രം കണ്ടിട്ട്, മൊത്തത്തിലൊരു വികടാഭിപ്രായം തട്ടിവിടുന്നവരെ സഹൃദയന്മാർ സൂക്ഷിക്കേണ്ട കാലമാണിത്! ഏത് അളവുകോൽ കൊണ്ടു നോക്കിയാലും അദ്ദേഹത്തിന്റെ ജീവിതവും വിവിധ മേഖലകളിലെ നേട്ടങ്ങളും "അസാമാന്യ"മെന്നേ വിശേഷിപ്പിക്കാൻ സാധിക്കുകയുള്ളു. വിഭിന്ന രംഗങ്ങളിൽ അദ്ദേഹമാർജ്ജിച്ച ഔന്നത്യം പരിഗണിച്ചാൽ, പണിക്കർക്കു സമശീർഷനെന്നു പറയാവുന്ന മറെറാരു കേരളീയനെ കണ്ടെത്താൻ കഴിയുന്നതല്ല. ഈ വസ്തുത കെ.പി.എസ്.മേനോൻ, വി.കെ.കൃഷ്ണമേനോൻ തുടങ്ങിയവരും പ്രസ്താവിച്ചിട്ടുണ്ട്.



ചോദിച്ചുവാങ്ങിയ രാജി സ്വീകരിക്കാത്ത മുഖ്യമന്ത്രിയെന്ന നിലയിൽ കരുണാകരൻെറ പേരും രാജി വച്ചിട്ട് ഇത്രയുംനാൾ വകുപ്പില്ലാ മന്ത്രിയായി കഴിയുന്ന എൻെറ പേരും ഗിന്നസ് ബുക്കിൽ ചേർക്കാം.

–കെ.പി.വിശ്വനാഥൻ

ഗിന്നസ് ബുക്കിൻെറ പേജുകൾ വൃത്തികേടാക്കണോ?

☆ ☆ ☆

കോൺഗ്രസ്സ് പ്രവർത്തനത്തിൽനിന്നും ഇന്ന് ജനങ്ങളെ സേവിക്കുന്ന കർമ്മരംഗത്തു നിന്നും എന്നെ മാററിനിർത്താൻ ജഗദീശ്വരനു മാത്രമേ കഴിയുകയുള്ളു.

–മുഖ്യമന്ത്രി കെ.കരുണാകരൻ

ആ ജഗദീശ്വരൻ പി.വി.നരസിംഹറാവുവാണോ അതോ ആ 20 + 1 ആണോ?

☆ ☆ ☆

കണ്ണൂരിലെ എം.പി ആരാണെന്നും ഏതാണ് മുല്ലപ്പള്ളിയെന്നുമൊക്കെ മുഖ്യമന്ത്രി കരുണാകരൻ ഇപ്പോൾ ചോദിക്കുന്നുണ്ട്.

–മുല്ലപ്പള്ളി രാമചന്ദ്രൻ എം.പി.

ചോദിക്കുന്നതിലെന്താ തെററ്? ഇപ്പോൾ ക്ലിഫ് ഹൗസിൽ കാണാൻ കിട്ടാത്തതുകൊണ്ടല്ലേ ആ ചോദ്യം?

☆ ☆ ☆

എ.കെ.ആൻറണിയെ ഞാൻ സി.ഐ.എ ചാരനെന്നു വിശേഷിപ്പിച്ചെന്ന ഉമ്മൻചാണ്ടിയുടെ ആരോപണം തെളിയിച്ചാൽ പൊതു പ്രവർത്തനം അവസാനിപ്പിക്കാൻ ഞാൻ തയ്യാറാണ്.

–കെ.മുരളീധരൻ എം.പി.

ഇപ്പോൾ നടത്തിക്കൊണ്ടിരിക്കുന്നതെല്ലാം പൊതുപ്രവർത്തനം ആണെന്നാണോ?



☆ ☆ ☆

ഇരുപതിനായിരത്തോളം തൊഴിലാളികൾ 28 ദിവസമായി നടത്തുന്ന സമരം കാണാൻ കരുണാകരൻ തയ്യാറാകുന്നില്ല. സമരം ഒത്തുതീർപ്പാക്കിയില്ലെങ്കിൽ അഗ്നിയിൽ ഭരണം ചുട്ടുചാമ്പലാക്കും.

–ഇ.കെ.നായനാർ

വയസ്സുകാലത്തും മൈക്കു കിട്ടിയാൽ എന്തൊരു ഊർജ്ജസ്വലത!

☆ ☆ ☆

ആന്ധ്ര ഗവർണ്ണർ കിഷൻകാന്ത് സ്വയം 1000 രൂപ പിഴ വിധിച്ചു. സൂറത്തിൽ പ്ളേഗ് പ്രത്യക്ഷപ്പെടുന്നതിനുമുമ്പുതന്നെ രാജ്ഭവൻ പ്രദേശത്ത് ശുചീകരണ പ്രവർത്തനം ആരംഭിക്കാതിരുന്നതിനു പരിഹാരമാണ് ഈ പിഴ.

–വാർത്ത

പഴയ യംഗ് ടർക്ക് ഇപ്പോഴും കിഷൻ കാന്തിൽ ജീവിച്ചിരിക്കുന്നു എന്നത് ചില്ലറ കാര്യമല്ല.

☆ ☆ ☆

സത്യമെന്തെന്ന് അറിഞ്ഞുകൂടാത്ത മുഖ്യമന്ത്രിയാണ് കേരളം ഭരിക്കുന്നത്. സത്യമെന്തെന്നറിഞ്ഞാൽത്തന്നെ അതു ചെയ്യാൻ അദ്ദേഹത്തിനറിഞ്ഞുകൂടാ. ഇങ്ങനെയൊരാൾ മുഖ്യമന്ത്രിയാവുന്നത് സങ്കടം മാത്രമല്ല മററെന്തോ ആണ്.

–ഡോ.കെ.എൻ.രാജ്

ആ മററെന്തോ ആണ് കരുണാകരൻ.

☆ ☆ ☆

മുഖ്യമന്ത്രി കരുണാകരനെയും മകൻ മുരളീധരനെയും ചുററിപ്പററി ഉയർന്ന നിരവധി ആരോപണങ്ങൾ മന്ത്രിസഭയുടെ ഇമേജിനെ ബാധിച്ചുവോ ഇല്ലയോ എന്നു ഞാൻ പറയില്ല.

–മന്ത്രി പി.കെ.കുഞ്ഞാലിക്കുട്ടി

പേടിക്കണ്ട. സത്യം തുറന്നുപറയൂ. കരുണാകരൻ രാജിയൊന്നും ചോദിച്ചുവാങ്ങുകയില്ല.

☆ ☆ ☆

കേന്ദ്രമന്ത്രി എ.കെ. ആൻറണിയെ കേരളത്തിലേക്ക് വലിച്ചിഴയ്ക്കില്ല.

–ഉമ്മൻചാണ്ടി

ഉമ്മൻചാണ്ടി ആൻറണിയെ ഇങ്ങോട്ടു വിളിക്കില്ലെന്ന് എല്ലാവർക്കും അറിയാം. ആൻറണി വന്നാൽ പിന്നെ...

എൻെറ ഭാഷയിൽ പറയാവുന്നതൊക്കെ ഞാൻ പറഞ്ഞു. എനിക്കെൻെറ ഭാഷയല്ലേ സംസാരിക്കാൻ പററൂ.



–എ.കെ. ആൻറണി

മൗനം എന്നപേരിലൊരു ഭാഷയുണ്ടോ?

☆ ☆ ☆

രാഷ്ട്രീയ പ്രവർത്തകർക്ക് തലയിൽ മുണ്ടുമാത്രമല്ല ടാർപ്പോളിൻ ഇട്ടാൽപ്പോലും പുറത്തിറങ്ങിനടക്കാനാവാത്ത വണ്ണം ദുർഗന്ധപൂരിതമായി മാറിയിരിക്കുകയാണ് രാഷ്ട്രീയ രംഗം.

–രാമചന്ദ്രൻ കടന്നപ്പള്ളി

രാമചന്ദ്രന് രക്ഷപ്പെടാം. കഷണ്ടി മറച്ചുപിടിക്കാമല്ലോ.

☆ ☆ ☆

നരസിംഹറാവുവിൻെറയും കരുണാകരൻെറയും നേതൃത്വത്തിലുള്ള ഗവൺമെൻറുകളുടെ അഴിമതിവാഴ്ചയ്ക്കും ജനവിരുദ്ധ നയങ്ങൾക്കുമെതിരേ പോരാടാൻ കേരളത്തിൽ ഭരണനേതൃത്വം മാറണമെന്ന് ആവശ്യപ്പെടുന്ന കോൺഗ്രസ്സുകാരും കൂട്ടുകാരും തയ്യാറുണ്ടോ എന്നു വ്യക്തമാക്കണം.

–സി.പി.എം സംസ്ഥാന സെക്രട്ടേറിയററ്

ഈ പിള്ളേരുകളി ഇത്ര സീരിയസ്സായെടുക്കേണ്ടുന്ന വല്ല കാര്യവുമുണ്ടോ?

☆ ☆ ☆

വഴക്കുണ്ടാക്കാൻവേണ്ടി അവർ ഇറങ്ങിയിരിക്കുകയാണ്. നടക്കട്ടെ. നമുക്ക് കാണാം.

–വയലാർ രവി

രവിയെന്തിനാ ഇനി ഇതിനെക്കുറിച്ചൊക്കെ ആലോചിക്കുന്നത്? രാജ്യസഭാംഗമായി, തൻെറ പാടായി.

☆ ☆ ☆

മക്കളോടുള്ള സ്നേഹംമൂലം ഒരു വംശം തന്നെ നശിപ്പിക്കേണ്ടിവന്ന ധൃതരാഷ്ട്രരുടെ കഥ ഭരണാധികാരികൾക്കെല്ലാം പാഠമാണ്.

–വി.എം. സുധീരൻ

മഹാഭാരതം വായിച്ചുകഴിഞ്ഞെങ്കിൽ ദേവീഭാഗവതം തുടങ്ങാം.

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.